# ടാഗോർകഥകൾ

(രണ്ടാംഭാഗം)



പരിഭാഷകൻ

പുത്തേഴത്ത് രാമമേനോൻ,

ബി-ഏ; ബി-എൽ.

# ടാഗോർകഥകൾ

(രണ്ടാംഭാഗം.)

സർ. രവീന്ദ്രനാഥടാഗോറിന്റെ

ചെറുകഥകൾ.

പരിഭാഷകൻ

പുത്തേഴത്ത് രാമമേനോൻ.

ബി. ഏ., ബി. എൽ.

"രാമാനുജമുദ്രാലയം" ക്ലിപ്തത്തിൽ

അച്ചടിച്ചത്

തൃശ്ശിവപേരൂർ.

൧൦൯൮.

വില ഉറുപ്പിക ഒന്ന്.

പകൎപ്പവകാശം സഹായത്തം.

# വിഷയവിവരം.





# പ്രസ്താവന.

---

ഞാൻ അപ്പോഴപ്പോഴായി എഴുതി ഓരോ മാസികകളിൽ ചേൎത്തിട്ടുള്ള ടാഗോർ കഥകളിൽ ഒമ്പതു കഥകൾ ഇതിന്നുമുമ്പു പുസ്തകരൂപേണ പ്രസിദ്ധപ്പെടുത്തീട്ടുള്ളതു കഴിച്ചു ബാക്കിയുള്ള ഏതാനും കഥകളെ കൂട്ടിച്ചേൎത്തതാണു പ്രസ്തുതപുസ്തകം. ഒന്നാംഭാഗത്തിന്നു കൊല്ലംതോറും ഓരോ പുതിയപതിപ്പു വേണ്ടിവരത്തക്കവണ്ണം പൊതുജനങ്ങൾ ആ പുസ്തകത്തെ സദയം സ്വീകരിച്ചുകാണുന്നതു കൊണ്ടാണ് ഈ രണ്ടാംഭാഗം പ്രസിദ്ധപ്പെടുത്തുന്നതിന് ഞാൻ ധൈൎയ്യപ്പെട്ടത്. ഒന്നാംപുസ്തകത്തിന്റെ പ്രചാരത്തിന്നുള്ള പ്രധാനകാരണം മൂലകവിയുടെ യോഗ്യതയും കഥകളുടെ അകൃത്രിമമായ സൌന്ദൎയ്യവും ആയതുകൊണ്ട് ഈ പുസ്തകത്തിന്റെ ഭാവിയും ശോഭനമായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

ഒന്നാംഭാഗം പ്രസിദ്ധപ്പെടുത്തിയപ്പോൾ അതിൽ ആ മഹാകവിയുടെ ഒരു ജീവചരിത്രസംക്ഷേപം ഞാൻ എഴുതി ചേൎത്തിട്ടുണ്ട്. ഈ രണ്ടാംഭാഗത്തിൽ അദ്ദേഹത്തിന്റെ ചെറുകഥകളുടെ ഒരു നിരൂപണം ചേൎത്താൽ കൊള്ളാമെന്നു ഞാൻ ആഗ്രഹിക്കുകയും, ഒരു വിമൎശം എഴുതിത്തന്ന് എന്നെ സഹായിക്കുന്നതിന്നു ഞാൻ സാഹിത്യരസികന്മാരായ എന്റെ ചില മാന്യസുഹൃത്തുക്കളോടു അപേക്ഷിക്കുകയും ചെയ്തു. എന്നാൽ, സംഗതിവശാൽ അവൎക്കാൎക്കും അക്കാൎയ്യത്തിൽ എന്നെ തുണക്കുന്നതിന്നു, സാധിക്കാത്തതിനാൽ ആ കൃത്യം ഞാൻതന്നെ ചെയ്യാൻ മു

റിച്ചതാണ്. എൻെറ ഉദ്യമത്തിൻെറ ഫലമാണ് ഈ പുസ്തകത്തിലെ 'നിരൂപണം.' ടാഗോർ കഥകളിലെ രസത്തെ ശരിയായും പൂൎണ്ണമായും ആസ്വദിക്കുന്നതിന്നു ആ നിരൂപണം അല്പമെങ്കിലും ഉപകാരപ്പെട്ടുമെങ്കിൽ എൻെറ പ്രയത്നം അശേഷം വ്യൎത്ഥമായിട്ടില്ലെന്നു സമാധാനപ്പെടാവുന്നതാണ്.

ഈ പുസ്തകത്തിൻെറ അച്ചടിയിൽ അവിചാരിതങ്ങളായ പല തടസ്സങ്ങളും താമസങ്ങളും നേരിട്ടിട്ടുണ്ട്. നിൎഭാഗ്യവശാൽ ഈ പുസ്തകത്തിൽ വളരെ അച്ചടിത്തെററുകൾ കടന്നുകൂടുവാനും സംഗതിയായിരിക്കുന്നു. ആ വക തെററുകളിൽ പ്രധാനപ്പെട്ടവയായ ചില തെററുകൾക്കു പ്രത്യേകം ഒരു ശുദ്ധിപത്രം ചേൎത്തിട്ടുണ്ട്. വെറും അക്ഷരത്തെററുകളും, വായനക്കാരിൽ ആൎക്കുംതന്നെ തെററാണെന്നു തോന്നുന്ന മററു ചില്ലറ സ്ഖലിതങ്ങളും ആ ശുദ്ധിപത്രത്തിൽ ചേൎത്തിട്ടില്ല. ശുദ്ധിപത്രം നോക്കി ശരിപ്പെടുത്തിയും സ്വന്തമായിത്തന്നെ തെററുകൾ തീൎത്തും വായിക്കുന്നതിന്നു എൻെറ പ്രിയവായനക്കാരോടു അപേക്ഷിക്കേണ്ടിവന്നതിൽ എനിക്ക് അത്യന്തം വ്യസനമുണ്ട്. അനിവാൎയ്യമായിത്തീൎന്ന ആ കാൎയ്യത്തിൽ ഉദാരമതികളായ വായനക്കാർ ദയാബുദ്ധിയോടുകൂടി പ്രവൎത്തിക്കുന്നതിന്നു ഞാൻ അവരോടു സവിനയം അപേക്ഷിച്ചുകൊള്ളുന്നു.

ഇതുവരെ മലയാളത്തിലേക്ക് തൎജ്ജിമചെയ്യപ്പെടാത്തവയായി അനേകം ടാഗോർകഥകൾ ഇനിയും കിടപ്പുണ്ട്. വായനക്കാരുടെ അനുഗ്രഹവും സഹായവും സിദ്ധിക്കുന്നപക്ഷം സൌകൎയ്യംപോലെ ഒരു മൂന്നാംഭാഗംകൂടി പ്രസിദ്ധപ്പെടുത്തുന്നതിന്നു സാധിക്കുമെന്നാണു ഞാൻ വിശ്വസിക്കുന്നതു. ഈശ്വരൻ അതിന്നു സംഗതിവരുത്തട്ടെ.

തൃശ്ശിവപേരൂർ<br>
98 കൎക്കടകം 20-ാംനു- } പരിഭാഷകൻ.

# ടാഗോർ കഥകൾ.

## ഒരു നിരൂപണം.

---

മഹാകവി രവീന്ദ്രനാഥടാഗോർ ഇപ്പോൾ മലയാള വായനക്കാൎക്ക് അശേഷം അപരിചിതനല്ല. ലോകോത്തമനായ ആ സാഹിത്യവീരന്റെ കൃതിതല്ലജങ്ങളിൽ ഒന്നൊങ്കിലും തൎജ്ജിമയിലായാലും വായിച്ചിട്ടില്ലാത്തവർ ഇക്കാലത്തു ചുരുക്കമായിരിക്കും. ടാഗോർകൃതികളിൽ അശേഷം അപ്രധാനമല്ലാത്ത ഒരു സ്ഥാനത്തെ അലങ്കരിക്കുന്നവയാണ് അദ്ദേഹത്തിന്റെ ചെറുകഥകൾ. അതിരമണീയങ്ങളായ ആ ചെറുകഥകളിൽ പതിനെട്ടു കഥകൾ ഞാൻതന്നെ അപ്പോഴപ്പോഴായി തൎജ്ജിമചെയ്തു് ഓരോ മാസികകളിൽ പ്രസിദ്ധപ്പെടുത്തുകയും, ഒമ്പതു കഥകളെ— നവരത്നങ്ങൾ എന്നു ചില നിരൂപകന്മാർ അഭിപ്രായപ്പെട്ടിട്ടുള്ള ഒമ്പതു കഥകളെ— മൂന്നു കൊല്ലങ്ങൾക്കുമുമ്പ് ഒരു പുസ്തകരൂപേണ പൊതുജനസമക്ഷത്തിൽ അവതരിപ്പിക്കുകയും ചെയ്തിട്ടുണ്ട്. ബാക്കിയുള്ള ഒമ്പതു കഥകളെ കൂട്ടിച്ചേൎത്തു പുസ്തകമാക്കിയിരിക്കുന്നതാണ് "ടാഗോർകഥകൾ- രണ്ടാംഭാഗം" എന്ന ഈ പുസ്തകം. ഈ പതിനെട്ടു കഥകൾ കൂടാതെ വേറെയും ചില കഥകൾ ഭാഷാഭിമാനികളായ മററുചിലർ തൎജ്ജിമചെയ്തിട്ടുണ്ട്. എന്റെ ഒന്നാംപുസ്തകത്തിന്നു മൂന്നാംപതിപ്പുകൂടി അടുത്തു വേണ്ടതായിരിക്കുന്നു. അതുകൊണ്ടു ടാഗോറിന്റെ ചെറുകഥകൾക്കു മലയാളത്തിൽ ധാരാളം പ്രചാരവും പ്രസിദ്ധിയുമുണ്ടെന്നും, ആ കഥകളെക്കുറിച്ചു സാമാന്യമായും ചില കഥകളെപ്പററി പ്രത്യേകമായും ഈ അവസരത്തിൽ ഒരു നിരൂപണംചെയ്യുന്നതിന്റെ ഔചിത്യത്തെക്കുറിച്ചു ഭി

ന്നാഭിപ്രായത്തിന്നു വഴിയില്ലെന്നും ഞാൻ വിശ്വസിക്കുന്നു ലോകോത്തരങ്ങളായ ആ കഥാരത്നങ്ങളെ പരിശോധിച്ചു വിലമതിക്കുന്നതിന്നു യോഗ്യന്മാരായ രത്നവ്യാപാരികൾക്കല്ലാതെ, ചെങ്കൽപ്പണിക്കാരനെപ്പോലെയുള്ള എനിക്കു സാധിക്കുന്നതല്ലെന്നും, എന്റെ സംരംഭം കുറെ സാഹസമാണെന്നും എനിക്കുതന്നെ ബോധമില്ലായ്കയില്ല. എന്നാൽ മൂലകവിയോട് എനിക്കുള്ള നിഷ്കളങ്കമായ ഭക്തിബഹുമാനങ്ങൾ എന്റെ ഈ പ്രവൃത്തിയിൽ എന്നെ സഹായിക്കുമെന്നു ഞാൻ ദൃഢമായി വിശ്വസിക്കുന്നു.

"എന്താണ് ഈ ചെറുകഥകൾക്ക് ഒരു വിശേഷം-ഞാൻ നോക്കീട്ട് ഒന്നും കാണുന്നില്ല" എന്ന് എന്റെ ചില മാന്യസുഹൃത്തുക്കൾ എന്നോടു പലപ്പോഴും പറഞ്ഞിട്ടുണ്ട്. "ഒന്നുംകൂടി വായിക്കു- ആലോചിക്കു," എന്നു മാത്രമേ അപ്പോഴെല്ലാം ഞാൻ അവരോടു സമാധാനം പറയാറുള്ളു. ശിശുത്തരങ്ങളിൽ പഠിക്കുന്ന കുട്ടികൾക്കു ബിഎക്കാരുടെ പുസ്തകങ്ങൾ വായിച്ചാൽ ഒന്നും സാധാരണ മനസ്സിലാകാറില്ല "ഭാഷ്യം അയ്യങ്കാ"രുടെ കേസ്സുപ്രസംഗത്തിലുള്ള യോഗ്യതകൾ ആസ്വദിച്ച് ആഹ്ളാദിക്കുന്നതിന്നു വക്കീലന്മാർക്കല്ലാതെ മിക്കവാറും സാധിക്കുന്നതല്ല. അനന്തരാമൻ ഭാഗവതരുടെ രാഗാലാപങ്ങൾ "സരിഗമ" പാടുന്ന കുട്ടികൾക്കു "ബലേഭേഷാ"യി കാണപ്പെടുന്നില്ല. ഓരോരീതിയിൽ പരിചയം സിദ്ധിച്ചിട്ടുള്ളവർക്കു മാത്രമേ ആ രീതിയുടെ പരമകാഷ്ഠയെ ആസ്വദിച്ച് ആനന്ദിക്കുവാൻ സാധിക്കുകയുള്ളു. ഇതാണ്, എനിക്ക് എന്റെ സ്നേഹിതന്മാരോടു പറയുവാനുണ്ടായിരുന്ന സമാധാനം. എന്നാൽ അതിതരളങ്ങളായ അവരുടെ അഭിമാനങ്ങൾക്കു പരുക്കേല്പിയ്ക്കുവാൻ മടിച്ചു ഞാൻ മുഴുവനും തുറന്നുപറയാതെ മേൽപ്രകാരം അവരെ സമാധാനപ്പെടുത്തിയതാണ്. എന്റെ സമാധാനവാക്യത്തെ

അനുസരിച്ചു പ്രവൃത്തിക്കുന്നതുതന്നെയാണ് ആ കഥകളുടെ ആധാരമായ മാഹാത്മ്യത്തെ അറിയുന്നതിന്നുള്ള ഏകമാൎഗ്ഗവും. അവരിൽ പലരും എന്റെ ഉപദേശം അനുസരിച്ചു പിന്നീട് ആ കഥകളുടെ രാമണീയകം സ്വതന്ത്രമായി കണ്ടറിഞ്ഞിട്ടുള്ളവരുമാണ്.

"മനോഹരങ്ങളായ ബങ്കാളസമുദായചിത്രങ്ങൾ വഴിയായി അനശ്വരങ്ങളായ ഹൈന്ദവാദർശങ്ങളെ, അനന്യസാധാരണമായ ചമല്ക്കാരസ്ഫുടതയോടുകൂടി, വൎണ്ണിച്ചും ഉദാഹരിച്ചും, വായനക്കാരെ എന്തെന്നില്ലാത്ത സന്തോഷാത്ഭുതപരവശരാക്കി, അവരിൽ വിജ്ഞാനത്തെ വൎദ്ധിപ്പിക്കുന്നവയാകുന്നു, രവീന്ദ്രനാഥടാഗോറിന്റെ പ്രശാന്തരമണീയങ്ങളായ ചെറുകഥകൾ. ആ കഥകളിൽ, അതിസൂക്ഷ്മങ്ങളായ മനോവികാരങ്ങളെ, കവി, മനോധൎമ്മമാകുന്ന ദൂരക്കണ്ണാടിയുടെ സഹായത്താൽ, വായനക്കാരുടെ മാംസചക്ഷുസ്സുകൾക്കുപോലും ഗോചരങ്ങളാക്കിത്തീൎത്ത്, അവരെ ആലോചനാനിമഗ്നരാക്കുന്നു. പറയത്തക്ക "പ്ലോട്ടുകൾ" ഒന്നുംകൂടാതെ സാധാരണന്മാരായ ഒന്നോ രണ്ടോ കഥാപാത്രങ്ങളെക്കൊണ്ടു മനുഷ്യലോകത്തെ മുഴുവനും മനോമുകുരത്തിൽ പ്രതിഫലിപ്പിച്ചു കാണിക്കുന്നു. ഓരോ കഥയും ഓരോ വലിയ നോവലാകുന്ന ടാഗോറിന്റെ ചെറുകഥകൾ അന്യാദൃശങ്ങൾ ആകുന്നു" എന്നിപ്രകാരമാകുന്ന ഈ ചെറുകഥകളെക്കുറിച്ചു, എന്റെ പുസ്തകത്തിന്റെ ഒന്നാംഭാഗത്തിൽ ചേൎത്തിരിക്കുന്ന "ജീവചരിത്രസംക്ഷേപ"ത്തിൽ ഒരിടത്തു ഞാൻ പ്രസ്താവിച്ചിരിക്കുന്നത്. ടാഗോർ കഥകളുടെ അഭിനന്ദനീയമായ ഉൽകൃഷ്ടതയ്ക്കുള്ള പ്രധാനകാരണങ്ങൾ എല്ലാം ഏറക്കുറെ ആ അഭിപ്രായത്തിൽതന്നെ അന്തൎഭവിച്ചിട്ടുണ്ടെന്നു ഞാൻ വിചാരിക്കുന്നു. ആ അംശങ്ങളിൽ ചിലതിനെയെല്ലാം പ്രത്യേകം എടുത്തു നിരൂപണംചെയ്വാനാണ് ഇപ്പോൾ വിചാരിക്കുന്നത്.

"നോവലുകൾ" പാശ്ചാത്യന്മാരാൽ ഇന്ത്യയിലേക്കു "എറക്കുമതി" ചെയ്യപ്പെട്ടിട്ടുള്ള "പുത്തൻചരക്കുക"ളിൽ ഒന്നാണെന്നാണ് പ്രായേണ വിശ്വസിച്ചുപോരുന്നത്. നോവലുകളുടെ വർഗ്ഗത്തിൽപ്പെട്ട ഇന്നത്തെ ഇംഗ്ലീഷുപുസ്തകങ്ങളുടെ സാധാരണമായ സ്വഭാവം പരിശോധിക്കുന്നതായാൽ, അപ്രകാരമുള്ള "നോവൽഗ്രന്ഥങ്ങൾ" ഹൈന്ദവസാഹിത്യപ്രസ്ഥാനങ്ങളിൽ ഉൾപ്പെട്ടിട്ടുള്ളവയല്ലെന്നു സമ്മതിക്കുന്നതായിരിക്കും അധികം അഭിമാനകരമായിരിക്കുക എന്നുകൂടി തോന്നിപ്പോകും. വളരെ മെച്ചപ്പെട്ടവയും ഒന്നാംതരം സാഹിത്യഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ ചേർക്കാവുന്നവയും ആയ ഏതാനും ചില 'നോവലു'കൾ കഴിച്ചാൽ ബാക്കിയുള്ള ഇംഗ്ലീഷുകഥകൾ എല്ലാം, തീവണ്ടിയാത്രക്കാർക്കു സമയംകളയുവാനൊ, യാതൊരു മനസ്സംസ്കാരവുമില്ലാത്ത ചില "പുംപൊററാകളു"ടെ വായനക്കാരെ വിനോദിപ്പിക്കുവാനൊ മാത്രം ഉതകുന്ന ക്ഷുദ്രകൃതികളാകുന്നു. അസംഭാവ്യങ്ങളും, അസംബന്ധങ്ങളും, പൂർവ്വാപരവിരുദ്ധങ്ങളും ആയ ഏതാനും സംഭവങ്ങളുടെ കേവലം കൃത്രിമമായ സങ്കലനത്തെ വിശേഷപ്പെട്ട 'പ്ളാട്ടുകൾ' എന്നു നാം തെററിദ്ധരിക്കുന്നതുകൊണ്ടും, ഇംഗ്ലാണ്ടിലെ പ്രസിദ്ധീകരണകർത്താക്കന്മാർ നല്ല "കച്ചവടക്കണ്ണുള്ള" വിദഗ്ദ്ധന്മാരായതുകൊണ്ടും, ഇംഗ്ലണ്ടിൽനിന്നു വരുന്നവയെല്ലാം ശ്രേഷ്ഠങ്ങളാണെന്നു, യാതൊരു ആലോചനയും കൂടാതെ വിശ്വസിക്കുന്നതിന്നു, സ്വാഭിമാനക്ഷയത്തിന്റെ നെല്ലിപ്പടികണ്ടിട്ടുള്ളവരായ നാം സദാ സന്നദ്ധരായതുകൊണ്ടും മാത്രം, ആവക നീചഗ്രന്ഥങ്ങൾക്കു ഇന്ത്യയിൽ പ്രചാരം സിദ്ധിച്ചിട്ടുള്ളതാണ്. അവയിൽ ഒന്നും യഥാർത്ഥയോഗ്യതയുള്ള സാഹിത്യഗ്രന്ഥങ്ങൾ അല്ലാ; നൂററിൽ ഒന്നിന്നുപോലും ഇംഗ്ലീഷുസാഹിത്യചരിത്രത്തിൽ സ്ഥലം അനുവദിക്കപ്പെടുന്നതുമല്ല. അപ്രകാരമുള്ള പുസ്തകങ്ങൾ നമ്മു

ടെ ആളുകൾ അധികം വാങ്ങി വായിച്ചുവരുന്നതുകൊണ്ടു സംഭവിക്കുന്ന അനൎത്ഥങ്ങൾ അനേകങ്ങൾ ആകുന്നു. അതുകൊണ്ടാണ്— 'എന്താണ് ഈ ചെറുകഥകൾക്ക് ഒരു വിശേഷം? ഞാൻ നോക്കീട്ട് ഒന്നുംകണ്ടില്ല.' എന്നിങ്ങനെ ടാഗോർകഥകളെപ്പററി ചില വായനക്കാർ പറയുന്നതിന്നു കാരണമായിത്തീൎന്നതു. വിവേകശൂന്യമായ ആ വായനനിമിത്തം, നമ്മുടെ മനസ്സും ബുദ്ധിയും ദൂഷിതങ്ങളായിത്തീരുകയും, നമ്മുടെ വിലയേറിയ സമയവും പണവും വ്യൎത്ഥമായിപ്പോകുകയും, ആ ഗ്രന്ഥങ്ങളാണു യഥാൎത്ഥസാഹിത്യമെന്നു നാം തെററിദ്ധരിക്കുകയും, നോവലുകളെക്കുറിച്ചുള്ള നമ്മുടെ ജ്ഞാനത്തിന്നു ശരിയായ അവലംബമില്ലാതാകുകയും ചെയ്യുന്നു. കൂടാതെ, ആവക പുസ്തകങ്ങളെ മാതൃകകളായി സ്വീകരിച്ചും, അനുകരിച്ചും അനേകം നോവലുകൾ നാട്ടുഭാഷകളിൽ ഉണ്ടായിത്തീരുന്നു. അസംപ്രേക്ഷ്യകാരികളായ ചിലർ ആ പുസ്തകങ്ങളിൽ ചിലത് അങ്ങിനെതന്നെ, ഉരുളുംപേരും കൂടി മാററാതെ തൎജ്ജിമചെയ്യുന്നു; അഥവാ, മലയാളലിപികളിൽ പകൎത്തിവിടുന്നു. അത്തരത്തിലുള്ള തൎജ്ജിമകളും "സ്വതന്ത്രകൃതി" കളും വായിച്ച്, ഇംഗ്ലീഷറിയാത്തവായനക്കാർ പ്രത്യേകിച്ചും അബദ്ധത്തിൽ ചാടുന്നു. അവരുടെ സദാചാരനിഷ്ഠയും സാമുദായികബോധവും ദുൎബ്ബലങ്ങളായിത്തീരുന്നു. മലയാളത്തിൽ വിശേഷിച്ചും "നോവലുകൾ" വലിയ "നോവലുകൾ" തന്നെ ആയിത്തീരുന്നു. "ഇമിറേറഷ്യൻ" കല്ലുകളിൽ ഭ്രമിച്ചു ശരിയായ രത്നങ്ങളെ നാം നിരാകരിക്കുന്നു. എന്നുമാത്രമല്ലാ, "ഇമിറേറഷ്യൻ" കല്ലുകൾതന്നെയാണു യഥാൎത്ഥരത്നങ്ങൾ എന്നു ജനങ്ങൾ കാലാന്തരത്തിൽ വിശ്വസിക്കുവാനും തുടങ്ങുന്നു. "ആ ചെറുകഥകൾക്ക് എന്താ ഒരു വിശേഷം; ഞാൻ നോക്കീട്ട് ഒന്നും കണ്ടിട്ടില്ല" എന്നു പറയുന്ന വായനക്കാർ സാ

ഹിത്യരംഗത്തിൽ കടന്നുകൂടി തിക്കും തിരക്കുമുണ്ടാക്കുന്നു.

സദാചാരബോധത്തിൻെറ അടിസ്ഥാനങ്ങളെ കിള ച്ചുമറിക്കുന്നവയും, ഐഹികശക്തികൾക്കു സവ്വപ്രധാ ന്യം കല്പിക്കപ്പെടുന്നവയും ആയ നോവലുകൾ ഹൈന്ദ വസാഹിത്യപ്രസ്ഥാനങ്ങളിൽ പെട്ടവയല്ലെന്നു തീച്ചയാ ണ്. എന്നാൽ, "നോവൽ" എന്ന പ്രസ്ഥാനംതന്നെ കപ്പൽ കയറിവന്നതാണെന്നു സമ്മതിക്കുവാൻ നിവ്വാഹ മില്ല. നോവൽവംശത്തിൽപ്പെട്ട ആഖ്യായികകളും കഥ കളും ഹൈന്ദവസാഹിത്യത്തിൽ സ്ഥിരപ്രതിഷ്ഠ സിദ്ധിച്ചി ട്ടുള്ള വിഭാഗങ്ങൾതന്നെ ആകുന്നു. എന്നു മാത്രമല്ല "ക ഥപറയൽ" ഇത്ര സാവ്വത്രികമായും, പണ്ടുപണ്ടേയും നിലനിന്നുപോന്നിട്ടുള്ള ഒരു രാജ്യംതന്നെ വേറെയുണ്ടോ എന്നു സംശയമാണ്. ഇന്ത്യയിൽനിന്നു പുറപ്പെട്ടു ലോ കംമുഴുവൻ പലവട്ടം സഞ്ചരിച്ചു തിരിച്ചെത്തിട്ടുള്ള 'ഹി തോപദേശ'കഥകളും 'പഞ്ചതന്ത്ര'കഥകളും സുപ്രസിദ്ധ ങ്ങളാണ്. അതിനുംപുറമേ ഒരോസംഗതികളെ ഉദാഹ രിക്കുന്നതിനും, അസ്വസ്ഥചിത്തന്മാരെ സാന്ത്വനപ്പെ ടുത്തുന്നതിനും, ഈശ്വരഭക്തിയെ വദ്ധിപ്പിക്കുന്നതിനും, സദാചാരബോധത്തെ ഉജ്ജ്വലിപ്പിക്കുന്നതിനും, മററു ഹൈന്ദവസാഹിത്യകാരന്മാർ പുരാതനകാലം മുതൽക്കുത ന്നേ അംഗീകരിച്ചിട്ടുള്ള ഏകവും ഉത്തമവും ആയ മാഗ്ഗം 'കഥകൾ' ആകുന്നു. രാമായണവും ഭാരതവും രണ്ടു വലി യ കഥകളാണ്. ഒരു വിധത്തിൽ നോക്കിയാൽ, ആ ഗ്ര ന്ഥങ്ങൾ ഏററവും പുരാതനങ്ങളും അത്യന്തം ശ്രേഷ്ഠങ്ങളും ആയ രണ്ടു വമ്പിച്ച നോവലുകൾതന്നെയാകുന്നു. അതു കൂടാതെ, ആ ഗ്രന്ഥങ്ങളിൽതന്നെ ഒരോരോഘട്ടങ്ങളിൽ ഉദാഹരണത്തിനായും സമാധാനത്തിനായും ഉദ്ധരിച്ചിരി ക്കുന്ന ഉപാഖ്യാനങ്ങളും, ഉപകഥകളും പദ്യത്തിൽ എഴു തപ്പെട്ടിട്ടുള്ള ചെറുകഥകൾ ആകുന്നു. 'ഹരികഥകൾ'

എഴുതപ്പെടാത്ത കഥകളാകുന്നു. ആ കഥകൾക്കു ഇന്ത്യ
യിൽ സാൎവത്രികമായ പ്രചാരവുമുണ്ട്.

കുട്ടികൾക്കു കഥ പറഞ്ഞുകൊടുക്കുന്നത് ഏതു ഗൃഹ
ത്തിലേയും 'മുത്തശ്ശി'മാരുടെ ഒരു ചുമതലയാകുന്നു. അവ
രെ അതിന്നായി അലട്ടുന്നതു കുട്ടികളുടെ അവകാശാധികാ
രങ്ങളിൽ ഉൾപ്പെട്ടതാകുന്നു. നാലഞ്ചു വയസ്സാകുന്നതിന്നു
മുമ്പുതന്നെ കുട്ടികളെ സ്കൂളുകളിലേക്കു അയച്ചുതുടങ്ങുന്ന,
അത്യന്തം ശോചനീയമായ ഇന്നത്തെ നടവടിക്കു ഇത്ര സ
ൎവ്വസാധാരണത്വം സിദ്ധിക്കുന്നതുവരെ, "കൊട്ടക്കണക്കാ"
യി കഥകൾ പറയുവാൻ ശീലിച്ചിട്ടില്ലാത്ത കുട്ടികളെ ഒരു
വീട്ടിലും കാണുകയില്ലായിരുന്നു. ആ കഥകളിൽ മിക്കതും
വളരെ രസപ്രദങ്ങളും ഉൽകൃഷ്ടമായ തത്വോപദേശവും
ആന്തരാൎത്ഥവും അടങ്ങീട്ടുള്ളവയും ആകുന്നു. അത്തരം ക
ഥാശ്രവണത്തിന്നുള്ള നൈസൎഗ്ഗികസൌന്ദൎയ്യം, ഈ പുസ്ത
കത്തിൽ ഒന്നാമതായി ചേൎത്തിരിക്കുന്ന "പണ്ടൊരു രാജാ
വുണ്ടായിരുന്നു" എന്ന കഥകൊണ്ടു ടാഗോർതന്നെ എ
ന്നെന്നേയ്ക്കുമായി ചിത്രീകരിച്ചിരിക്കുന്നു.

ഞാൻ പ്രബന്ധവിഷയംവിട്ടു കുറച്ചധികംവ്യതിചലി
ച്ചതായി വായനക്കാർ സംശയിക്കുന്നുണ്ടായിരിക്കും. നോവ
ലുകൾ ഇംഗ്ലീഷുകാരുടെ ചരക്കായാലുംവേണ്ടില്ല, അല്ലെങ്കി
ലുംവേണ്ടില്ല, നോവൽ കുടുംബത്തിലെ അംഗങ്ങളായ ഉ
പാഖ്യാനങ്ങളും കഥകളും ഹൈന്ദവസാഹിത്യപ്രസ്ഥാന
ങ്ങളിൽ ഉൾപ്പെട്ടിട്ടുള്ള വിഭാഗങ്ങൾ ആണെന്നും, ആ പ്ര
സ്ഥാനങ്ങളെ ഇന്ത്യയിലെപ്പോലെ ഇത്ര ചമല്ക്കാരത്തോടു
കൂടിയും ഫലപ്രദമായവിധത്തിലും, മറെറാരേടത്തും ആദ
രിച്ച് അനുസരിച്ചിട്ടില്ലെന്നും നിൎവ്വിവാദമാണ്. പറയുന്ന
തു പദ്യത്തിലായാലും വേണ്ടില്ല, ഗദ്യത്തിലായാലും വേണ്ടി
ല്ല. പറയുന്നവർ യതീശ്വരന്മാരോ, ഭാഗവതോത്തമന്മാ
രോ, മുത്തശ്ശിമാരോ ആയാലും വേണ്ടില്ല, ശ്രോതാക്കളും

വായനക്കാരും ഭക്തന്മാരോ കുട്ടികളോ ആയാലും വേണ്ടി
ല്ല, കഥാഘടനയുടെ വൈചിത്ര്യത്തെയും കഥാപാത്രങ്ങ
ളുടെ സ്വഭാവസംസ്കാരാദികളെയും, കഥകളുടെ പരമമാ
യ ഭാവനോദ്ദേശങ്ങളെയും, ഇരുകൂട്ടരും കൂലങ്കഷമായി പ
രിശോധിക്കുകയും ആഹ്ലാദത്തോടുകൂടി അനുഭവിക്കുകയും
ചെയ്തിരുന്നു. "പൊത്തുനുവഞ്ചിക്കും" "കെട്ടുവെള്ളത്തി
ന്നും" വലിപ്പത്തിൽ മാത്രമേ വ്യത്യാസമുള്ളൂ. അതുപോ
ലെത്തന്നെയാകുന്നു ചെറുകഥകളുടെയും വലിയ നോവലു
കളുടെയും അവസ്ഥയും. ഇപ്രകാരമുള്ള കഥാശ്രവണം
ചെറുകഥകളുടെ നിർമ്മിതിക്കു ടാഗോറിനെ വളരെ സ
ഹായിച്ചിട്ടുണ്ടെന്നുള്ള വാസ്തവം വഴിയെ വിവരിക്കപ്പെടു
ന്ന സംഗതികളിൽനിന്നു സ്പഷ്ടമാകുന്നതാണ്.

"ടാഗോറിന്റെ ചെറുകഥകളാണ് വിശിഷ്ടങ്ങളായ
അദ്ദേഹത്തിന്റെകൃതികളിൽ ഏററവും ശ്രേഷ്ഠമായിട്ടുള്ള
വ" എന്നുകൂടി മർമ്മജ്ഞന്മാരായ ചില നിരൂപകന്മാർക്കു
അഭിപ്രായമുണ്ട്. ആ അഭിപ്രായം അങ്ങിനെതന്നെ
അംഗീകരിക്കുന്നതിന്നു പലക്കും സങ്കോചമുണ്ടായേക്കാമെ
ങ്കിലും, അദ്ദേഹം എഴുതീട്ടുള്ള ഏതു കഥ വായിച്ചാലും,
കഥപറയുന്നതിന്ന് അദ്ദേഹം അദ്വിതീയനാണെന്നും, അ
തിന്ന് അദ്ദേഹത്തിന്നു ജന്മസിദ്ധവും അനന്യസാധാരണ
വും ആയ ഒരു വാസനയുണ്ടെന്നും, പ്രത്യക്ഷപ്പെടുന്നതാ
ണ്. കഥ പറയുന്നതിന്ന് ഇന്ത്യക്കാർക്കു സ്വതവേയുള്ള
ഒരു സാമർത്ഥ്യം മാത്രമല്ലാ നാം അദ്ദേഹത്തിൽ കാണുന്ന
ത്. പണ്ടത്തെ കഥകളെ ആ പഴയരീതിയിൽ തന്നെ
പറയുകയുമല്ലാ അദ്ദേഹം ചെയ്യുന്നത്. പ്രസിദ്ധപ്പെട്ട
ഏതെങ്കിലും ഒരു വ്യവസായശാലയിൽനിന്നു തീർന്നുവിടു
ന്ന സാമാനങ്ങളിന്മേലെല്ലാം ആ കമ്പനിയുടെ കച്ചവട
ചിഹ്നങ്ങൾ മുദ്രിതങ്ങളായിരിക്കുന്നതുപോലെ, ടാഗോറി
ന്റെ ഏതുകഥകളിലും, എന്നുവേണ്ട, അദ്ദേഹം ഉച്ചരിക്കു

ന്ന് ഏതുവാക്കിലും, 'ടാഗോർമുദ്രകൾ' പതിഞ്ഞുകാണാവുന്നതാണ്. ചെറുപ്പം മുതല്ക്കുതന്നെ കഥകൾകേട്ടു പരിചയിച്ചിട്ടുള്ളവനും, പ്രവർദ്ധമായ പ്രതിഭാവിലാസത്തോടും ചമല്ക്കാരസമ്പൂർണ്ണമായ മനോധർമ്മമാഹാത്മ്യത്തോടും കൂടിയവനും, ആയ ഒരു വശ്യവാക്കായ മഹാകവി കഥപറയുവാൻതുടങ്ങുന്നതായാൽ എങ്ങിനെ ഇരിക്കുമെന്നു ടാഗോറിന്റെ ചെറുകഥകൾ വായിച്ചാൽ ആൎക്കും അറിയാവുന്നതാണ്. ഷാപ്പുകാർ സാമാനപ്പൊതികൾ കെട്ടികൊടുക്കുന്നതിന്നു ഉപയോഗപ്പെടുത്തിയിരുന്ന ഉണക്കുനൂലുകൾ കൊണ്ടുതന്നെ കലാനൈപുണ്യമുള്ള ചില സ്ത്രീജനങ്ങൾ വിചിത്രാകൃതിയിലുള്ള മേശവിരിപ്പുകൾ തുന്നിയുണ്ടാക്കുന്നതു നാമെല്ലാവരും കണ്ടിരിപ്പാൻ അവകാശമുണ്ട്. ആ വിരിപ്പിന്റെ മനോഹരതക്കു കാരണം നൂലിന്റെ പുതുമയല്ല, അതിനെ ഉപയോഗപ്പെടുത്തിയ കൈവിരലുകളുടെ സാമൎത്ഥ്യമാണ്. എന്നാൽ, ടാഗോർ തന്റെ കഥാവസ്ത്രങ്ങളെ നെയ്യുന്നതിന്ന് ഉപയോഗിക്കുന്ന നൂലുകൾക്കു പുതുമയില്ലായ്കയുമില്ല.

സാധാരണസംഭവങ്ങളെ കുറിച്ചാണ് ടാഗോർ പ്രായേണ കഥകൾ രചിക്കുന്നത്; സ്വാഭാവികത്വം അദ്ദേഹത്തിന്റെ കഥകളിലെ സാമാന്യമായ ഒരു ഗുണവുമാണ്. എന്നാൽ കെട്ടുകഥകളിൽ മിക്കവാറും കാണപ്പെടുന്ന അമാനുഷശക്തികളുടെ പ്രവേശത്തെ അദ്ദേഹം ആവശ്യംപോലെ അംഗീകരിക്കാറുണ്ട്. Realism. Romanticism എന്ന രണ്ടു പ്രസ്ഥാനങ്ങളേയും ടാഗോർ സ്വീകരിച്ചുകാണുന്നുണ്ട്. പക്ഷെ പലപ്പോഴും അവ രണ്ടും പരസ്പരം സംബന്ധപ്പെട്ടും പ്രത്യേകം വേർതിരിക്കുന്നതിന്നു നിർവ്വാഹമില്ലാതെയും കൂടികലൎന്നിരിക്കും. Nathaniel Hawthorne എന്ന വിശ്രുതനായ പാശ്ചാത്യഗ്രന്ഥകാരനെക്കൂടി അനുസ്മരിപ്പിക്കത്തക്ക വൈചിത്ര്യത്തോടുകൂടിയവയാണു ടാഗോറി

ന്റെ കഥകൾ എന്നാണു പാശ്ചാത്യപണ്ഡിതന്മാരുടെ അഭിപ്രായം. Flaubert എന്ന ഫ്രെഞ്ച് സാഹിത്യവീരന്റെ കഥകളോടുമാത്രമേ, മററു വല്ലവരുടെയും ചെറുകഥകളോടും താരതമ്യപ്പെടുത്താമെങ്കിൽതന്നെ, ടാഗോർകഥകളെ സാദൃശ്യപ്പെടുത്തുവാൻ പാടുള്ളു എന്നാണ് Dr-seal എന്ന നിരൂപകൻ അഭിപ്രായപ്പെടുന്നതു. ടാഗോറിന്റെ ഏതുകഥയിലും, കഥാകഥനത്തിന്നു് അദ്ദേഹം തിരഞ്ഞെടുക്കുന്ന സാമുദായികജീവിതത്തിന്റെ യഥാർത്ഥ്യം, അതിന്നായി അദ്ദേഹം സ്വീകരിച്ചിരിക്കുന്ന രീതിയുടെ തന്മയത്വത്തിൽ, അന്യാദൃശമായ ഒരു സുപ്രസന്നത കൈക്കൊള്ളുന്നുണ്ടു്.

ഭാഗവതോത്തമന്മാരുടെ 'കഥപറയുന്ന' സമ്പ്രദായം ടാഗോറിനെ കണക്കിലധികം ആകർഷിക്കുകയും, ആ രീതിയെ അദ്ദേഹം ആദരവോടുകൂടി അനുസരിക്കുകയും ചെയ്തിട്ടുണ്ടെന്നു നിർവ്വിവാദമാണു്. 'കഥപറയുന്നവൻ' ഏതെങ്കിലും ഒരു പ്രത്യേകസംഭവത്തെ പ്രധാനമായി സ്വീകരിക്കുകയും, അതിനെ എപ്പോഴും ദൃഷ്ടിയിൽ വെച്ചുകൊണ്ടു്, സ്വാതന്ത്ര്യമായ വാഗ്വിലാസത്തോടുകൂടി വിവരിച്ചു ശ്രോതാക്കളെ രസിപ്പിക്കുകയും ചെയ്യുന്നു. അവസരോചിതങ്ങളായ ഗാനങ്ങളാലും സന്ദർഭത്തിനുചേർന്ന [illegible] ചേഷ്ടകളാലും, തരംപോലെ ചെയ്യപ്പെടുന്ന [illegible]ങ്ങളാലും, വിവിധങ്ങളായ മുഖഭാവങ്ങളാലും, [illegible] ശ്രോതാക്കളുടെ അന്തരംഗങ്ങളെ [illegible] "ചെപ്പും പന്തുംകളിക്കുന്നു." പ്രഹ്ലാദന്റെ വിഷ്ണുഭക്തിയോ, ഹരിശ്ചന്ദ്രന്റെ സത്യനിഷ്ഠയോ, ദമയന്തിയുടെ അനുരാഗസ്ഥൈര്യമോ, അതുപോലെയുള്ള മററതെങ്കിലും സംഗതിയോ ആയിരിക്കും 'കഥക്കാര'ന്റെ വിഷയം. വിവിധവിഷയങ്ങളുടെ സംഘടനത്താലുള്ള കുഴപ്പമോ, കഥാപാത്രങ്ങൾ അധികമാകുന്നതുകൊണ്ടുള്ള 'തിക്കുംതിരക്കുമോ', മൂലവിഷയത്തെ വിസ്മ

രിപ്പിക്കുന്നവയായ വ്യതിചലനമോ, കഥക്കാരന്റെ കലാവിദ്യകൾ യോജിക്കുന്നവയല്ലാ. അയാൾ തന്റെ ഹൃദയത്തിൽനിന്നു, ഇടവും വലവും നോക്കാതെ, നേരെ ശ്രോതാവിന്റെ ഹൃദയാന്തർഭാഗത്തു പാഞ്ഞുകയറുന്നു; അല്പസമയത്തിനുള്ളിൽ അവിടെ എന്തെന്നില്ലാത്ത ചില നൂതനവികാരങ്ങളെ ജനിപ്പിക്കുന്നു; ഏതാനും നിമിഷങ്ങൾക്കുള്ളിൽ ശ്രോതാവിന്റെ നേത്രങ്ങൾ നിശ്ചഞ്ചലങ്ങളായിത്തീരുന്നു; ആ നേത്രങ്ങളിൽനിന്നു ഒന്നുരണ്ടു ബാഷ്പകണങ്ങൾ ഉതിന്നുവീഴുന്നു; ശ്രോതാവു വസ്ത്രാഗ്രംകൊണ്ടു കണ്ണുകൾ തുടക്കുന്നു; അയാൾ ദീർഘമായി ഒന്നുനിശ്വസിക്കുന്നു; കഥക്കാരൻ മംഗളംപാടി വന്ദനംപറയുന്നു. ഈ രീതിതന്നെയാണു ടാഗോറും അംഗീകരിച്ചിരിക്കുന്നതു.

എന്നാൽ ഒരു വ്യത്യാസം മാത്രമുണ്ട്. പാശ്ചാത്യസാഹിത്യത്തിൽ അപാരമായ പരിചയം സിദ്ധിച്ചിട്ടുള്ള ടാഗോർ, കഥക്കാരുടെ കഥകളിൽ സാധാരണ കാണപ്പെടുന്നതുപോലെ, അമാനുഷങ്ങളായ ശക്തികളുടെ പ്രാബല്യത്തെ, അത്ര അധികം അനുവദിക്കുന്നില്ല. ഈശ്വരന്റെ പ്രത്യക്ഷമായ പ്രവേശത്തെ' ദൈവികങ്ങളായ ശക്തികളുടെ നേരിട്ടുള്ള പ്രവൃത്തിയെ, കഥയുടെ ഒരു അംശമായി അദ്ദേഹം അംഗീകരിക്കാറില്ല. നമ്മുടെ അനുഭവപരിധിക്കുള്ളിൽ വരുന്ന സംഭവങ്ങളെയല്ലാതെ, ആവക സംഗതികളുടെ പരിണാമത്തിന്നു അടിസ്ഥാനങ്ങളായേക്കാവുന്ന അദൃശ്യശക്തികളുടെ പ്രത്യക്ഷഭാവത്തെ അദ്ദേഹം വർണ്ണനകൾക്കു വിഷയമാക്കാറില്ല. തന്നിമിത്തം, അദ്ദേഹത്തിന്റെ കഥകൾക്കു പണ്ടത്തെ ഉപാഖ്യാനങ്ങളേക്കാൾ അധികം സ്വാഭാവികത്വവും തന്മയത്വവും സിദ്ധിക്കുന്നു. മനുഷ്യാതീതങ്ങളായ അനുഭവങ്ങളുടെ സന്നിധാനം വല്ല കഥകളിലും കാണുന്നുണ്ടെങ്കിൽതന്നെ അവയുടെ പ്രവേശം ഏററവും സന്ദർഭോചിതവും അത്യാവശ്യ

വും ആയിരിക്കും. സകല ചരാചരങ്ങളും ഒരേ ഒരു പ്രപഞ്ചാത്മാവിനാൽ സവിശേഷം ആഹ്ലാദിതങ്ങളാകയാലും, സകലശക്തികളുടേയും നിദാനം പരബ്രഹ്മംതന്നെയാകയാലും, മനുഷ്യപ്രയത്നങ്ങൾ എല്ലാം, എന്നും, സ്പഷ്ടമോഅസ്പഷ്ടമോ ആയ ഏതോ ഒരു ദിവ്യശക്തിയുടെ പ്രേരണയാൽമാത്രം സംഭവിക്കുന്നവയാകയാലും ആവക ശക്തികൾക്കും അനുഭവങ്ങൾക്കും അലംഘ്യങ്ങളായ അതിർത്തികളെ നിശ്ചയിക്കുന്നതു അസംബന്ധവും അസാദ്ധ്യവും ആണെന്നാണ് അദ്ദേഹത്തിന്റെ ആന്തരമായ അഭിപ്രായമെന്നു ഞാൻ വിശ്വസിക്കുന്നു.

ടാഗോർകഥകളിൽ പാത്രങ്ങൾക്കുമാത്രമല്ല, ജീവനും ചേഷ്ടയും കാണപ്പെടുന്നുള്ളു. ആ സംഭവങ്ങൾ നടക്കുന്ന ഭവനങ്ങളും, പരിസരപ്രദേശങ്ങളും, അവിടത്തെ വായുമണ്ഡലവും കൂടി, കഥാപാത്രങ്ങളെപ്പോലെതന്നെ, സചേതനങ്ങളും വികാരപരിപൂർണ്ണങ്ങളും ആകുന്നു. ആ കഥകളിലെ ഗൃഹങ്ങൾക്കുംകൂടി ആത്മാവുണ്ട്. ജീർണ്ണിച്ചുകിടക്കുന്ന ഗൃഹഭാഗങ്ങൾക്കും, അമ്പലങ്ങൾക്കും, കടവുകൾക്കും എല്ലാം സ്വന്തമായ ചില വിചിത്രചരിത്രങ്ങൾ രേഖപ്പെടുത്തുവാനുണ്ട്. മരങ്ങളും മലകളുംകൂടി തങ്ങൾ നിശ്ചേഷ്ടരായി നോക്കിക്കണ്ടിട്ടുള്ള അനേകകാലത്തെ അനവധി സംഭവങ്ങളെക്കുറിച്ചു പ്രസംഗിക്കുവാൻ ഒരുമ്പെടുന്നു. സ്ഥലകാലപാത്രങ്ങൾ എല്ലാം ഒന്നുപോലെ, സവിശേഷം പ്രവൃത്തിക്കുന്ന അദ്ദേഹത്തിന്റെ തത്വബോധമാകുന്ന വിദ്യുച്ഛക്തിയാൽ, സർവ്വത്ര സചേതനങ്ങളുംസർവ്വോപരരമണീയങ്ങളും ആയിത്തീരുന്നു.

ടാഗോർ ഏതുവിഷയത്തേയും ദർശിക്കുന്നതു കവിദ്രഷ്ടാവാ ആകുന്നു. ഒരു ചെറുവഞ്ചിയിൽ ഇരുന്നും തന്നെത്താൻ തുഴഞ്ഞും നദീതീരങ്ങളുടെ നൈസർഗ്ഗികമഹിമയെ സോല്ലാസം നോക്കിക്കാണുന്ന ഒരു തത്വജ്ഞാനിയെപ്പോ

ഛായയാണ് ആഹ്ലാദാവേശത്താൽ തന്നെത്താൻ മറന്നു ആ നദിയിൽത്തന്നെ ചാടി മുങ്ങിനീന്തിക്കളിക്കുന്ന ഒരു യുവാവിനെപ്പോലെയല്ലാ ടാഗോർ, അദ്ദേഹത്തിന്റെ കഥാവസ്തുവിനെ വീക്ഷിക്കുന്നതു. തന്റെ സ്വന്തം കണ്ണുകളിൽക്കൂടെയും, വിചാരങ്ങളിൽക്കൂടെയും, പ്രതിഭാവിലാസത്തിന്റെ പ്രഭയിൽക്കൂടെയും, ആത്മീയബോധത്തിൽ അടിയുറച്ചുതായ വിവേകശക്തിയുടെ സഹായത്തോടുകൂടെയും ആകുന്നു ടാഗോർ എല്ലാ കാര്യ്യവും കാണുന്നതും, എന്തിനെപ്പററിയും ചിന്തിക്കുന്നതും, എല്ലാ സന്ദർഭത്തേയും വിവരിക്കുന്നതും. എന്നാൽ, കഥയെഴുത്തുകാരൻ ഒരു മഹാകവികൂടിയായതുകൊണ്ട് അദ്ദേഹം നമുക്ക് കാണിച്ചുതരുന്ന എല്ലാ കാര്യ്യവും, നമ്മുടെ ദൃഷ്ടികൾക്ക് ആപാദചൂഡം മനോഹരങ്ങളും നമ്മുടെ ഹൃദയങ്ങൾക്ക് എന്നെന്നും ആലോചനാർഹങ്ങളും ആയിത്തീരുന്നു.

ജന്മനാതന്നെ ഒരു മഹാകവിയായ ടാഗോറിന്ന് എല്ലാസംഗതിയുടെയും സംഭവത്തിന്റെയും ആന്തരമായോ ബാഹ്യമായോ ഉള്ള എല്ലാ രസികത്വവും ചമല്ക്കാരവും കാണാതിരിക്കുവാനോ പറയാതിരിക്കുവാനോ സാധിക്കുന്നതല്ല. തന്നിമിത്തം, അദ്ദേഹം ഒരു വെറും "യഥാർത്ഥവാദി" യാണെന്ന് അഭിപ്രായപ്പെടുവാനുംകൂടി പ്രയാസമായിരിക്കുന്നു. താൻ കണ്ടതിനെ അങ്ങിനെതന്നെ കാണിപ്പാനോ, കേട്ടതിനെ അപ്രകാരം തന്നെ കേൾപ്പിപ്പാനോ അദ്ദേഹത്തിന്നു ശക്തിയില്ലെന്നുതന്നെ വേണം പറയുവാൻ. കാരണം, ഉജ്ജ്വലവും ഉന്മേഷജനകവും ആയ അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ പെടുന്ന യാതൊന്നും, തീവ്രവും ദിവ്യവും ആയ അദ്ദേഹത്തിന്റെ മനോധർമ്മവുമായി സമ്പർക്കം സിദ്ധിക്കുന്ന യാതൊന്നും, ആ വീക്ഷണചാതുരിക്കും മനോധർമ്മമാഹാത്മ്യത്തിന്നും അനുരൂപങ്ങളായ ചില പ്രകൃതിഭേദങ്ങളോടുകൂടിയല്ലാതെ അദ്ദേഹത്തിൽനിന്നു ഒരിക്കലും ബഹിർ

ഗമിക്കുന്നതല്ല. തന്നിമിത്തം, ഇഹലോകജീവിതത്തിൽ കാണപ്പെടുന്ന സംഭവങ്ങൾക്കു സദാചാരവിരോധംകൊണ്ടുള്ള വൈരൂപ്യത്തേയും, ലൌകികവ്യവഹാരങ്ങളിൽ പ്രായേണ കാണപ്പെടുന്ന നികൃഷ്ടതയേയും, ഓർത്തോർത്തു പരിതപിക്കുന്ന ലോകോത്തമന്മാരായ ചില മഹാകവികളുടെ ദൃഷ്ടികൾക്കുംകൂടി പലപ്പോഴും സംഭവിക്കുന്നതായി തോന്നുന്ന അന്ധത ടാഗോറിൽ അണുപോലും പ്രത്യക്ഷപ്പെടുന്നില്ല. അതായത്, അദ്ദേഹത്തിന്റെ ഉൽകൃഷ്ടമായ മനോധർമ്മശക്തി, മേൽപറഞ്ഞപ്രകാരമുള്ള വൈരൂപ്യത്തിന്നടിയിലുംകൂടി കാണപ്പെടുന്ന രാമണീയകത്തേയും, നികൃഷ്ടതകൾക്കുള്ളിലുംകൂടി ഒളിഞ്ഞുകിടക്കുന്ന ഔൽകൃഷ്ട്യത്തേയും, തേടിപ്പിടിക്കുകയും, ആ മനോഹരതയേയും വൈശിഷ്ട്യത്തേയും പതിന്മടങ്ങു വർദ്ധിപ്പിച്ചു വിശദപ്പെടുത്തിക്കാണിക്കുകയും ചെയ്യുന്നു. ലോകത്തിൽ എവിടെയും, എന്തിലും, ദിവ്യമായ ഒരു സുന്ദരഭാവത്തെയും, അചിന്ത്യമായ ഒരു സ്നേഹവായ്പിനേയും. അപാരമായ ഒരു ആഹ്ലാദത്തേയും അദ്ദേഹം കാണുന്നു! ലോകത്തിൽ നടക്കുന്ന സംഭവങ്ങളെ അദ്ദേഹം തന്റെ സ്വന്തം ആത്മാവിൽക്കൂടി മാത്രമേ വായനക്കാർക്കു കാണിച്ചുകൊടുക്കുന്നുള്ളൂ. ദിവ്യമായ ആ കാഴ്ച എന്നും മനോഹരവുമായിരിക്കും.

ശസ്ത്രക്രിയയിൽ അതി വിദഗ്ദ്ധനായ ഒരു ഡോക്ടർ ഒരു രോഗിയുടെ ശരീരത്തിന്റെ ആവശ്യമുള്ള ഭാഗം മാത്രം അതി ലോലങ്ങളായ ആയുധങ്ങളെക്കൊണ്ടു സംശയലേശംകൂടാതെ ഭേദിച്ച് അന്തർഭാഗത്തെ വിടർത്തിവെച്ചു പരിശോധിക്കുന്നതുപോലെ, മാനസികശാസ്ത്രജ്ഞാനത്തിൽ അദ്വിതീയനായ ടാഗോറും മനുഷ്യസഹജങ്ങളായ പ്രാഥമികവികാരങ്ങളിൽ ഏതെങ്കിലും ഒന്നിനെ മാത്രം, നമ്മുടെ ബാഹ്യദൃഷ്ടികൾക്കുകൂടി ഗോചരമാകത്തക്കവണ്ണം പ്രത്യേകം വേർതിരിച്ചെടുത്ത് അതിന്റെ വിവിധഭാവങ്ങളേയും

സ്ങ്കോചംകൂടാതെ പരിശോധിക്കുന്നു. പരിശോധനക്കു ശേഷം, ദീനസ്ഥിതിയെ മനസ്സിലാക്കുകയും ദൂഷിതമായ അംശത്തെ ഛേദിച്ചുകളയുകയും ചെയ്തു്, പുറത്തെടുത്ത സിരാപടലങ്ങളേയും മററും യഥാസ്ഥാനത്തുചേൎത്തു തുന്നിക്കെട്ടി വെടുപ്പാക്കുന്ന വൈദ്യപുംഗവനെപ്പോലെത്തന്നെ, മാനസികചികിത്സകന്മാരിൽ അഗ്രഗണ്യനായ ടാഗോറും, പരസ്പരമുള്ള സംബന്ധങ്ങൾക്കു ചലനം സംഭവിക്കാതെയും അന്യഭാവങ്ങളുടെ സംഘട്ടനത്താൽ 'ഓപ്പറേഷ്യൻ' ദുഷ്കരമാക്കിത്തീൎക്കാതെയും, മനുഷ്യരുടെ മനോവ്യാപാരങ്ങളാകുന്ന അനേകം അറകളിൽ പ്രധാനപ്പെട്ട ഏതെങ്കിലും ഒന്നിനെ മാത്രം സൂക്ഷ്മമായി തുറന്നുകാണിക്കുകയും, അല്പനേരത്തെ പ്രദൎശനത്തിനുശേഷം ഹൃദയകവാടത്തെ അങ്ങിനെതന്നെ ബന്ധിച്ചുവെക്കുകയും ചെയ്യുന്നു. പ്രധാനപ്പെട്ട ഏതെങ്കിലും ഒരു സംഭവത്തിലെ സ്ഥായിയായ കരുണാരസത്തേയോ, സുന്ദരഭാവത്തേയോ, രസികതചത്തേയൊ മാത്രം അദ്ദേഹം തന്റെ കഥയുടെ കേന്ദ്രമായി ഉറപ്പിക്കുകയും, മററു സംഗതികളേയും സംഭവങ്ങളേയുമെല്ലാം ആ രസത്തേയൊ ഭാവത്തേയൊ പ്രസ്ഫുടമാക്കിത്തീൎക്കുന്നതിന്ന് ഉപകാരപ്പെടുന്ന ഉപകരണങ്ങൾ മാത്രമായി സ്വീകരിക്കുകയും ചെയ്യുന്നു. അപ്രകാരം പ്രവൃത്തിക്കുന്നതുകൊണ്ട് അന്യങ്ങളായ സംഭവങ്ങളുടെ എണ്ണം കറയുവാനും, വിവരിക്കപ്പെടുന്ന പ്രധാനസംഭവത്തിന്ന് അധികം പൂൎണ്ണത സിദ്ധിക്കുവാനും കാരണമാകുന്നു. അതായത്, അദ്ദേഹം രചിക്കുന്ന ചിത്രങ്ങളിൽ, ചരിത്രസ്ഥലങ്ങളുടേയും, സമീപത്തുള്ള കാഴ്ചകളുടേയും, ഛായകൾകൂടി കൂട്ടിച്ചേൎത്തു മദ്ധ്യത്തിലുള്ള പ്രധാനപ്പെട്ട രൂപത്തിന്നു മ്ലാനത വരുത്തുന്നില്ല; കൈവെച്ചിരിക്കുന്ന കസേലയുടേയൊ, സമീപത്തുവെച്ചിരിക്കുന്ന പൂച്ചട്ടിയുടേയൊ, പിൻഭാഗത്തു കാണുന്ന കെട്ടിടത്തിൻേറയൊ, ഛായകൾകൂടി ആ ചിത്ര

ത്തിൽ വരുത്തു    ന് ആഗ്രഹിച്ച്, ആ ചിത്രത്തിനു വരച്ചുകാണിപ്പാൻ ഉദ്ദേശിച്ചിരിക്കുന്ന ആളുടെ സ്വരൂപത്തിനു് സ്പഷ്ടതക്കുറവോ, ചൈതന്യത്തിനു മന്ദതയോ സംഭവിപ്പിക്കുന്നില്ല. എന്നാൽ അങ്ങും ഇങ്ങും നോക്കാതെ, ആ ആളുടെ ചിത്രം മാത്രം വരച്ചു പരിസരപ്രദേശങ്ങളെ തീരെ വിസ്മരിച്ച്, അദ്ദേഹം ആ ഛായയെ അശേഷം ശൂന്യമാക്കിത്തീർക്കുന്നതുമില്ല. മനസ്സിനെ കഥാകേന്ദ്രത്തിൽതന്നെ ഉറപ്പിച്ചുനിർത്തുന്നതിനു പ്രതിബന്ധങ്ങളായേക്കാവുന്ന അന്യവസ്തുക്കളെ മാത്രമേ അദ്ദേഹം നിരാകരിക്കുന്നുള്ളു.

ടാഗോർകഥകൾക്കുള്ള ശ്രേഷ്ഠതയുടെ നിദാനം, ആ മഹാകവിയുടെ മനോധർമ്മത്തിന്റെയും വാസനയുടേയും പ്രത്യേകമായ ഒരു ക്ലിപ്താവസ്ഥയും എന്നാൽ അവയുടെതന്നെ അത്ഭുതകരമായ ഒരു പരിപൂർണ്ണാവസ്ഥയും ആകുന്നു. ആ മനോധർമ്മവും വാസനയും വിസ്താരത്തിൽ പരിമിതമാണെങ്കിലും ആഴത്തിൽ അപാരമായിട്ടുള്ളവയാകുന്നു. ടാഗോർ, വലിയ നോവലുകളേയോ, മഹാനാടകങ്ങളേയോ അല്ലാ അധികം ഇഷ്ടപ്പെടുവാൻ കാരണമുള്ളത് എന്ന് അദ്ദേഹത്തിന്റെ വിചാരങ്ങളുടെ ഗതിയിൽനിന്നു ധാരാളം അനുമിക്കാവുന്നതാണ്. വിവിധങ്ങളായ കഥാപാത്രങ്ങളുടെ വ്യത്യസ്തങ്ങളായ സ്വഭാവവിശേഷങ്ങൾ, ആ സ്വഭാവങ്ങളുടെ നാനാപ്രകാരേണയുള്ള വളർച്ചകൾ, വിഭിന്നങ്ങളായ സംഭവങ്ങളുടെ അവിചാരിതസംക്രമങ്ങൾ, കഥാപാത്രങ്ങളുടെ പരസ്പരസംഘട്ടനങ്ങൾ മുതലായി ഒരു വലിയ നോവലിന്റെ ശ്രേഷ്ഠതക്കു പ്രധാനകാരണങ്ങളായ നാനാവിഷയങ്ങളിൽ ഒന്നിലും അദ്ദേഹം അധികം ശ്രദ്ധിക്കുന്നില്ല. എന്നാൽ ഓരോരുത്തരുടെ ജീവിതാനുഭവങ്ങളിലെ ഹൃദയദ്രവീകരണശക്തിയുള്ള ഏതെങ്കിലും ഒരു സംഭവത്തേയോ, സൌഭാഗ്യപൂർണ്ണമായ ഏതെങ്കിലും ഒരു സ

ങ്ങളെത്തയോ, മാത്രം സ്ഥായിയായി പിടിച്ച് അതിനെ തന്റെ മനോധൎമ്മമായ 'ഭൂതക്കണ്ണാടി'ക്കടിയിൽവെച്ച് അതിന്റെ അതിസൂക്ഷ്മങ്ങളായ വിശിഷ്ടാംശങ്ങളെയെല്ലാം ദൃഷ്ടിഗോചരങ്ങളാക്കിത്തീൎത്തു, വായനക്കാരെ അത്ഭുതപരതന്ത്രരാക്കുന്നതായ ആ മഹാകവിയുടെ ആ മഹനീയകൃത്യം മാനസികശാസ്ത്രവിശാരദന്മാൎക്ക് ഒരു സാധനപാഠമായിത്തീരത്തക്കവണ്ണം അത്ര വിശേഷാത്തരവും വിശേഷവും ആകുന്നു. ഗാനകവിതയാണ് ടാഗോറിന്റെ ജന്മസിദ്ധമായ സാഹിത്യപ്രസ്ഥാനം. അതാണ്, ഏററവും ചുരുക്കത്തിലും, എന്നാൽ ഏററവും ശക്തിയോടുകൂടിയും ഒരുവന്റെ ഉൽകൃഷ്ടാശയങ്ങളെ വിവരിക്കുന്നതിന്ന് ഏററവും പററിയതായ സാഹിത്യരീതിയും. പദ്യത്തിൽ ടാഗോർ ഗാനകൎത്താവായതുകൊണ്ടു, ഗദ്യസാഹിത്യത്തിൽ അദ്ദേഹം സ്വയമേവ അംഗീകരിക്കുന്ന രീതിയും, ഏതാണ്ട് അതുപോലെത്തന്നെ ഉള്ളതായിരിക്കണം "ടാഗോറിന്റെ ചെറുകഥകൾ ഗദ്യത്തിലുള്ള ഗാനങ്ങൾ ആകുന്നു". വളരെ ചുരുക്കത്തിലും, എന്നാൽ ഒട്ടും ശക്തിക്ഷയംകൂടാതെയും ഗദ്യത്തിൽ ഒരു സംഗതിയെക്കുറിച്ചു വിവരിക്കുന്നതിന്നു ടാഗോറിനെപ്പോലെയുള്ള ഒരു മഹാകവിക്കു "ചെറുകഥകൾ" ആകുന്നു ഏററവും യോജിക്കുന്നതായ സാഹിത്യപ്രസ്ഥാനം. ഒരു മഹാനാടകമോ, ഒരു വലിയ നോവലോ രചിക്കുന്നതിന്ന് ഒരുസമയം, തീവ്രമായ അദ്ദേഹത്തിന്റെ മനോധൎമ്മത്തിന്നു ക്ഷമയോ പ്രാപ്തിയോ ഉണ്ടായില്ലെന്നുകൂടിവന്നാലും, അപ്രകാരമുള്ള ഒരു വലിയ ഗ്രന്ഥംകൊണ്ടു സാധിക്കേണ്ടവയായ സംഗതികൾ എല്ലാം അദ്ദേഹം ചെറുകഥകൾമുഖേന നിഷ്പ്രയാസം സാധിച്ചിട്ടുണ്ടെന്ന് ആരും അഭിപ്രായപ്പെടുന്നതാണ്.

ഹൈന്ദവസ്ത്രീകളുടെ "മറെറങ്ങുമലഭ്യങ്ങൾ" ആയ ധീരതയും, ഭക്തിവിശ്വാസങ്ങളും ആകുന്നു മിക്ക ടാഗോർ

കഥകളിലേയും പ്രധാനമായ വിഷയം. സ്വതന്ത്രങ്ങളായ ചില പ്രശ്നോത്തരങ്ങളാലും, സംശയനിവൃത്തികളാലും സ്ത്രീജനങ്ങളുടെ ആത്മീയചൈതന്യത്തിന്റെ അനശ്വരകാന്തിയെ അദ്ദേഹം ഉജ്ജ്വലിപ്പിക്കുന്നതു കാണേണ്ട കാഴ്ചയാകുന്നു. സ്ത്രീകളുടെ അന്തരംഗത്തിന്റെ ഘടനാവൈചിത്ര്യത്തേയും, വ്യാപാരവിശേഷങ്ങളേയും, ജന്മസിദ്ധമായ ഒരു വാസനാശക്തിയോടുകൂടി അദ്ദേഹം അശേഷം തെററാതെ കണ്ടറിയുകയും, വിചിത്രങ്ങളായ വിവരണങ്ങളാൽ വിശദപ്പെടുത്തുകയും ചെയ്യുന്നു. പൌരാണികകാലത്തിന്നുശേഷം, ഹൈന്ദവസ്ത്രീകളുടെ പ്രത്യേകങ്ങളായ സ്വഭാവവിശേഷങ്ങളെ, ഇത്ര ശരിയായും കൃത്യമായും കണ്ടറിഞ്ഞിട്ടുള്ള ഒരു ഗ്രന്ഥകാരൻ ഉണ്ടായിട്ടുണ്ടോ എന്നുതന്നെ സംശയമാണ്. നികൃഷ്ടമായ ഏതു പ്രവൃത്തികളുളിലും, നിന്ദ്യമായ ഏതു വിചാരത്തിന്നിടയിലും, അദ്ദേഹം ഉൽകൃഷ്ടമായ ഒരു പ്രേരണാശക്തിയേയും, നിർമ്മലമായ ഒരു ചേതോവികാരത്തേയും കണ്ടെത്തുന്നു; ദിവ്യമായ ഒരു ചൈതന്യത്തെ ദർശിക്കുന്നു. നിർമ്മലാകാശത്തു മുഴുവൻ കരിതേക്കുന്ന കാർമ്മേഘപടലങ്ങൾക്ക് അടിയിൽക്കൂടി സൂക്ഷ്മദൃഷ്ടികൾക്കു മാത്രം കാണപ്പെടുന്ന ആ 'വെള്ളിരേഖ'യെ അദ്ദേഹം ജാജ്ജ്വല്യമാനമാക്കിത്തീർക്കുകയും, അചിരേണ ആ കരാളകാളാംബോദത്തെതന്നെ ആ കാന്തികന്ദളം ആപാദചൂഡം പ്രശോഭിതമാക്കിത്തീർക്കുകയും ചെയ്യുന്നു. "ഉടന്തടിചാട്ടുക" എന്ന ക്രൂരമായ നടവടി ഇപ്പോൾ നാമാവശേഷമായിത്തീർന്നിട്ടുണ്ടെങ്കിലും, ആ ആചാരം ഇന്ത്യയിൽ അശേഷം അത്ഭുതംജനിപ്പിക്കാത്ത ഒരു സാധാരണധർമ്മമായിത്തീരുന്നതിന്നു കാരണമായിരുന്ന അപൂർവ്വവികാരങ്ങൾ ഇന്ത്യയിൽനിന്ന് ഇന്നും തീരെ നശിച്ചുപോയിട്ടില്ലെന്നു ടാഗോർകഥകളിലെ അതിധീരകളും പതിവ്രതാരത്നങ്ങളുമായ നായികമാർ തെളിയിക്കുന്നുണ്ട്.

ആരെയും അത്ഭുതപാരവശ്യത്തിൽ നിമഗ്നരാക്കുന്ന പരിത്യാഗശീലവും, ഏതു പ്രതിബന്ധങ്ങളോടും നേരിട്ടു മല്ലിടുന്നതിന്ന് അവരെ പ്രാപ്തകളാക്കുന്ന സ്നേഹവിശ്വാസങ്ങളും, തന്നെത്താൻ മറന്നുള്ള പുത്രവാത്സല്യവും, നിശ്ചഞ്ചലമായ നിഷ്ഠയും നിർമ്മലമായ ഭൂതദയയും ഹൈന്ദവസ്ത്രീകളുടെ പാരമ്പര്യസ്വത്തുക്കളാണെന്ന് ആ നായികമാർ ഉദാഹരിച്ചുകാട്ടുന്നു. 'ഞാൻ കൃതാർത്ഥനായി' എന്ന കഥയിലെ സുരബാല, രാമലോചനന്റെ ഭാര്യയായ സുരബാല, മൂന്നു വാരയിൽ അധികം വിസ്താരമില്ലാത്ത ഒരു തുരുത്തിന്മേൽ അവർ രണ്ടുപേരും തനിച്ചുനിന്നിട്ടും, പരിസരപ്രദേശങ്ങൾ എല്ലാം പ്രവാഹത്തിൽ മഗ്നമായിത്തീർന്നിട്ടും, മരണമാകുന്ന ഭയങ്കരപ്രവാഹം ഇടത്തും കുരുത്തിരുണ്ടും ഗംഭീരമായി ഇരമ്പിയും അടിച്ചുകേറിക്കൊണ്ടിരുന്നിട്ടും," തന്നിൽ അത്യന്തം അനുരാഗത്തോടുകൂടിയ തന്റെ ബാല്യത്തിലെ സ്നേഹിതനോടു, തന്റെ ജീവനെ രക്ഷിക്കുന്നതിന്ന് അത്യന്തം ശ്രമപ്പെട്ട മിത്രത്തോട് ഒരക്ഷരംപോലും ഉരിയാടാതെ, "അന്ധകാരത്തിലേക്കു നോക്കിക്കൊണ്ടു നിശ്ശബ്ദയായി നില്ക്കുന്നു!" "അസ്ഥിക്കൂട"ത്തിലെ നായിക "ആദ്യന്തമില്ലാത്ത നിത്യരാത്രിയാകുന്ന എന്റെ വിവാഹമണ്ഡപത്തിലേക്കു ഞാൻ കടക്കുമ്പോൾ എന്റെ മുഖം ഒരു പുഞ്ചിരിയാൽ പ്രശോഭിതമായിരിക്കണമെന്ന്" ആശിച്ചുംകൊണ്ടു ചാരിതാർത്ഥ്യത്തോടുകൂടി ആത്മഹത്യചെയ്യുന്നു! "അൎദ്ധരാത്രി"യിലെ എന്നും മറക്കാത്ത നായിക, ഭർത്താവായ "ദക്ഷിണബാബു"വിനെ ആജീവനാന്തം അസ്വസ്ഥചിത്തനാക്കിത്തീർക്കത്തക്കവണ്ണം സ്വാർത്ഥത്യാഗത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ചിരുന്ന സതീരത്നമാകുന്നു. "ജ്യേഷ്ഠസഹോദരി"യുടെ "നീലമണിസ്നേഹം" പാശ്ചാത്യനായ ഒരു മജിസ്ട്രേട്ടിനെപ്പോലും ആകർഷിക്കത്തക്കവണ്ണം അഗാധവും അവാച്യവും ആകുന്നു. "തപാൽമാസ്റ്റരു"ടെ

"ത്തനം" ദമയന്തിയുടെ "വിഷ്ണു"വിനെപ്പോലെ അനശ്വര കാന്തിയോടുകൂടിയ ഒരു തിലകമാകുന്നു. ദുരാചാരനിരത നായ തന്റെ ഭർത്താവ് "ഗോപിനാഥ"നെ നേർവഴിക്കു നടത്തുന്നതിനു നിഷ്ഫലമായി പരിശ്രമിക്കുന്ന "ഗിരിബാല" യുടെ, "നാലുഭാഗത്തേക്കും പതഞ്ഞുകവിഞ്ഞൊഴുകുന്ന യൌവനസമൃദ്ധിയോടുകൂടിയ "ഗിരിബാല"യുടെ, സ്ഥൈര്യവും ഭർത്തൃസ്നേഹവും വാചാമഗോചരങ്ങൾ ആകുന്നു. ഷേക്സ്പീയരുടെ 'മിറാണ്ട'യെപ്പോലെ നിഷ്കളങ്കഹൃദയയായ "കൈലാസബാബുവിന്റെ കുസുമയും" "വഞ്ചകറിന"ത്തിലെ അതിധീരയും വലിയ പ്രതിനിഷ്ഠയോടുകൂടിയവളുമായ "മഹാമായ"യും, ചത്തുകൊണ്ടു ജീവിച്ചു സകലരേയും ഭയപരിഭ്രമങ്ങളിൽപെടുത്തിയ 'പ്രേതമോ മനുഷ്യനോ' എന്നു തീർച്ചപ്പെടാത്ത "കാദംബനി"യും അന്യന്റെ കുട്ടിയെ അവനവന്റെ കുട്ടിയാക്കിയ "എജമാനന്റെ മകന്റെ അമ്മയും", "നവേന്ദുശേഖര"ന്റെ ഭാര്യയുടെ സഹോദരിയായ "ലാവണ്യലേഖ"യും, ഏതു ഗ്രന്ഥകാരനും അസൂയ തോന്നത്തക്ക ചമല്ക്കാരസ്ഫുടതയോടുകൂടിയ വിശേഷസൃഷ്ടികളാകുന്നു. ആ നായികമാരുടെ പ്രത്യേകങ്ങളായ സ്വഭാവവിശേഷങ്ങളെ വേറെ വേറെ നിരൂപണം ചെയ്യുന്നതിന്ന് ഉഴറുന്ന എന്റെ തൂലികയെ, വിസ്താരഭയത്താൽ, ഞാൻ പിടിച്ചുനിർത്തുകതന്നെ ചെയ്യുന്നു.

കുട്ടികളുടെ കാര്യത്തിൽ രവീന്ദ്രനുള്ള സ്നേഹവാസ്സ് അവർണ്ണനീയമായിട്ടുള്ളതാണെന്ന് അദ്ദേഹത്തിന്റെ "ചന്ദ്രക്കല" എന്ന പദ്യഗ്രന്ഥംതന്നെ സാമാന്യത്തിൽ അധികം തെളിയിക്കുന്നുണ്ട്. അഗാധവും അതികോമളവും ആയ ആ പ്രേമം അദ്ദേഹത്തിന്റെ കഥകൾക്ക് ആഹ്ളാദകരമായ ഒരു ഉത്സാഹശക്തിയെ പ്രദാനംചെയ്യുന്നുണ്ട്. അദ്ദേഹത്തിന്റെ കുട്ടികൾ, 'അമ്മക്കുമാത്രമല്ലാക്ക്മേ, ചെ

ന്നോട്, ഉമ്മവെച്ചിട്ടവാൻതോന്നുമല്ലോ" എന്ന് ആരെ-
ക്കൊണ്ടും പാടിക്കുന്ന ഉൽകൃഷ്ടസൃഷ്ടികളാകുന്നു. ബാലലീ
ലകളിൽ അദ്ദേഹം പ്രത്യേകം ശ്രദ്ധവെച്ചിരിക്കുന്നു. "ഞാ
നും സുരബാലയും കട്ടിക്കാലത്തു അച്ഛനും അമ്മയുമായി
കളിക്കാ"റുണ്ടത്രെ! "കമ്പൂലിവാല"യിലെ "മിനി", "എ
പ്പോഴും എന്തെങ്കിലും സംസാരിച്ചുകൊണ്ടിരിക്കുന്ന" മിനി,
"അച്ഛനും അമ്മയും തമ്മിൽ എന്താ ചാച്ച്" എന്നു ത
ന്റെ പിതാവിനോടുതന്നെ ചോദിച്ച് അച്ഛന്റെ ഉത്ത
രം മുട്ടിച്ച മിനി, ഭീമകായനായ ഒരു ഘാതകനിൽപോലും
അതിസൂക്ഷ്മങ്ങളായ ചില ഹൃദയതന്തുക്കളെ ചലിപ്പിച്ച
മിനി, "അയാളും എന്നെപ്പോലെ ഒരു അച്ഛൻ" എന്ന
ദിവ്യശൃംഖലകൊണ്ടു വിദ്യാസമ്പന്നനും കുലീനനും ആഢ്യ
നും ആയ തന്റെ പിതാവിനേയും, നരഹത്യയ്ക്കു ശിക്ഷി
ക്കപ്പെട്ട ഒരു "മനുഷ്യക്രൂര"നേയും കൂട്ടിക്കെട്ടിയ മിനി,
നമ്മുടെ ദൃഷ്ടികളിൽ നിന്ന് ഒരിക്കലും മാഞ്ഞുപോകാത്ത
ഒരു 'ബാല'യാകുന്നു. മുത്തച്ഛൻ "പൂജക്കിരിക്കുമ്പോൾ
ഉപദ്രവിക്കുന്നവനും, ഭക്ഷണത്തിന്നിരിക്കുമ്പോൾ ഉരുള ത
ട്ടിക്കളയുന്നവനും, കണക്കെഴുതുമ്പോൾ മഷി തട്ടിമറിക്കുന്ന
വനും" ആയ ഗോകുലചന്ദ്രൻ, അരക്കന്മാരിൽ അഗ്രഗണ്യ
നായ "ജഗന്നാഥ"ന്റെ അതികർക്കശമായ മനസ്സിൽ
പോലും ഒരു ഭാഗത്ത് അല്പം മാർദ്ദവം വരുത്തിയ ഗോ
കുലചന്ദ്രൻ, "എന്റെ അച്ഛൻ എന്നോടു സ്കൂളിൽ പോ
വാൻ പറഞ്ഞതുകൊണ്ടു" വീട്ടിൽനിന്നു ചാടിപ്പോയവനാ
യ ഗോകുലചന്ദ്രൻ, ഒളിച്ചു കളിക്കുവാൻ ആഗ്രഹിച്ച്
ഒളിപ്പിച്ച മുതലുകൾ കാക്കുന്നതിന്നു സംഗതിവന്ന ആ
ഗോകുലചന്ദ്രൻ, "അച്ഛാ!" എന്നുള്ള ശബ്ദം മാത്രം പുറ
പ്പെടുവിച്ചുംകൊണ്ടു വനഗുഹയിൽ കിടന്നു ശ്വാസംമുട്ടി
മരിക്കുന്ന ഗോകുലചന്ദ്രൻ, നമ്മുടെ മനസ്സാകുന്ന ആകാശ
ത്തുനിന്നു ഒരിക്കലും അസ്തമിക്കാത്ത ഒരു ശോകചന്ദ്രൻ ത

ന്നെയാകുന്നു. "സൃഷ്ടികർത്താവു പൊള്ളയായായ ഒരു കോലെ ടുത്ത് ഊതി തലക്കൽ ഒരു പോളയുണ്ടാക്കി"യതാണെന്നു തോന്നിപ്പിക്കുന്ന "ജ്യേഷ്ഠസഹോദരി"യുടെ "നീലമണി"വളരെ രസകരമായ ഒരു മനോധർമ്മമാകുന്നു. "ഫാതികനെപ്പോലെ അത്ര മണ്ടനായ ഒരു കുട്ടി സ്കൂളിൽ വേറെ ഉണ്ടായിരുന്നില്ല. ഗുരുനാഥൻ വല്ലതും ചോദിച്ചാൽ കോട്ടുവായ് ഇട്ടുംകൊണ്ടു മിഴിച്ചു നില്ക്കുന്നതല്ലാതെ ഒരു വാക്കുപോലും സമാധാനം പറയില്ല. ഏററുവാൻ വയ്യാത്ത ഒരു ഭാരം വഹിച്ചിട്ടുള്ള ഒരു കഴുതയെപ്പോലെ അവൻ ഗുരുനാഥൻ അടിക്കുന്ന അടിയെല്ലാം നിശ്ശബ്ദമായി അനുഭവിച്ചുകൊള്ളും. ഗ്രാമത്തിലെ വികൃതിക്കുട്ടികളിൽ തലവനാ"യിരുന്ന "ഫാതികചക്രവർത്തി"യുടെ സ്വഭാവമാണു മേൽ വിവരിച്ചിട്ടുള്ളത്. "അമ്മേ! സ്കൂൾപൂട്ടൽ ആയി ഞാൻ വീട്ടിലേയ്ക്കു പോകുന്നു." എന്ന് ആരോടെന്നില്ലാത്തവണ്ണം ദീനസ്വരത്തിൽപറഞ്ഞു സർവ്വചേഷ്ടകളും അവസാനിപ്പിച്ചു ആ'ഫാതിക'ൻെറ അന്ത്യഘട്ടം വളരെപരിതാപകരമാകുന്നു."ഒരു ഗുരുനാഥൻെറ നിഷ്ഠുരമായ പിടുത്തത്തിൽനിന്നു, കല്ക്കട്ടയിലെ ഒരു മൂലയിലിരിക്കുന്ന നിസ്സഹായനായ ഒരു കുട്ടിയെ, വിട്ടുവിക്കുവാനല്ലാതെ മഴകൊണ്ടു തല്ക്കാലം യാതൊരാവശ്യവുമില്ലെന്നു" വിശ്വസിക്കുന്നവനും, മുത്തശ്ശിയുടെ കയ്യുപിടിച്ചു കിടക്കയിലേയ്ക്കു വലിച്ചിഴച്ചു കൊതുവലക്കുള്ളിൽ പിടിച്ചിരുത്തി കട്ടിലിൻെറ കാലുകൾ പിടിച്ചു തുള്ളിച്ചാടി 'അമ്മുമ്മേ! ഇനി ഒരു കഥപറയൂ' എന്നു മുത്തശ്ശിയെ അലട്ടുന്നവനും, ആയ "പണ്ടൊരു രാജാവുണ്ടായിരുന്നു" കഥയിലെ ബാലനിൽ കുട്ടിക്കാലത്തെ ടാഗോറിനെത്തന്നെയാണ് നാം കാണുന്നത്. "എജമാനൻെറ മക"നെ വളർത്തുന്ന 'രായിചരൻ' ആ കുട്ടിയോടു പെരുമാറുന്ന രീതിയും, കുട്ടിയുടെ "കാന" ആ ബാലലീലകളിൽ മുങ്ങി തന്നെത്താൻ മറക്കുന്നതും ഏതൊ

രു കഠിനഹൃദയൻെറയും മനസ്സിനെ ആകൎഷിക്കത്തക്ക ത ന്മയത്വത്തോടുകൂടിയവയാകുന്നു. ടാഗോറിൻെറ കുട്ടികൾ ഉത്സാഹഭരിതരായ ഉത്തമസന്താനങ്ങളാകുന്നു. ഓരോ കുട്ടിയും ഓരോ പ്രത്യേക നിരൂപണത്തെ അൎഹിക്കുന്ന സ്ഥിതിക്കു ഞാൻ എടുത്തുകാണിക്കുന്ന അവരുടെ ഈ ഒരു "ഗ്രൂപ്പ്ഫോട്ടോ" ഏതുവിധവും അപൂൎണ്ണവും അസ്പഷ്ടവും ആയിരിക്കുവാനേ തരമുള്ളു.

ടാഗോർകഥകളുടെ മറെറാരു മാഹാത്മ്യം അവ യിൽ മിക്കതിലും പ്രത്യക്ഷപ്പെട്ടുകാണുന്ന ഇന്ത്യയുടെ രാ ഷ്ട്രീയബോധമാകുന്നു. ഇന്ത്യയിൽ ഹിമവൽസേതുപൎയ്യ ന്തം വ്യാപിച്ചിരിക്കുന്ന ആ പുതിയ ഉണൎച്ചയുടെ കല്ലോ ലകോലാഹലം ആ കഥകളിൽ മുഴങ്ങിക്കൊണ്ടിരിക്കുന്നു. യുവഭാരതത്തിൻെറ ഹൃദയസ്പന്ദനങ്ങൾ ആ കഥാപാത്ര ങ്ങളിൽ പ്രത്യക്ഷപ്പെടുന്നു. അചേതനങ്ങളായ ആചാര പരമ്പരകളെ രാഷ്ട്രീയബോധമാകുന്ന കുടംപാറമേൽ എറിഞ്ഞുടക്കുന്നതിൻെറ ഘോരാരവം അതിൽ മാറെറാ ലിക്കൊള്ളുന്നു. 'സ്വദേശിവ്രതവും' വിദേശീയസാധനങ്ങ ളുടെ ബഹിഷ്കരണവും ആ കഥകളിൽ സ്തോഭജനകമായ വിധംതന്നെ പ്രകാശിക്കുന്നു. പാശ്ചാത്യപരിഷ്കാരത്തിലു ള്ള അനാശാസ്യമായ പരിഭ്രമവും ഒരു വിദേശീയഗവ ൎമ്മേണ്ടിൽനിന്നു ലഭിക്കാവുന്ന അൎത്ഥശൂന്യങ്ങളായ സ്ഥാ നമാനങ്ങളിലുള്ള അത്യാസക്തിയും, ത്യാജ്യങ്ങളായ വികൃത സ്വഭാവങ്ങൾ ആണെന്നു് കഥാപാത്രങ്ങൾ ഉദാഹരിക്ക യും ഉപന്യസിക്കയും ചെയ്യുന്നു. യഥാൎത്ഥമായ ത്യാഗശീ ലമാണ്, കോൺഗ്രസ്സഫണ്ടിലേക്കു കുറെ സംഖ്യ സംഭാവ ന കൊടുക്കുന്നതിനേക്കാൾ നേതൃത്വത്തെ അൎഹിപ്പിക്കുന്ന സംഗതിയെന്നും ആരംഭശൂരത്വമല്ലാ സ്ഥൈൎയ്യത്തോ ടുകൂടിയ അതിപ്രയത്നമാണ് വിജയലബ്ധിക്കുള്ള മാൎഗ്ഗ മെന്നും ഗവൎമ്മേണ്ടുദ്യോഗസ്ഥന്മാരെ 'കണ്ണുംകരയുമില്ലാ

തെ' ഭയപ്പെടുന്നതും അഭിമാനംകളഞ്ഞ് ആദരിക്കുന്നതും അസംബന്ധമാണെന്നും കഥാസന്ദർഭങ്ങളും സംഭവങ്ങളും ഉച്ചത്തിൽ ഉൽഘോഷിക്കുന്നു.

"ഇക്കാലത്തു നാട്ടുകാർ ആരാധിക്കുന്ന ഈശ്വരന്മാർ സർക്കാർ ഉദ്യോഗസ്ഥന്മാരാകുന്നു. ഹിന്തുപുരാണങ്ങളിൽ വർണ്ണിച്ചിട്ടുള്ള മുപ്പത്തുമുക്കോടി ദേവന്മാരുടെ പ്രത്യക്ഷപകർപ്പുകളാകുന്നു അവർ. ഐഹികമായ വിജയലാഭത്തിനുവേണ്ടി ജനങ്ങൾ വിശ്വേശ്വരനേക്കാൾ അധികം വിശ്വസിക്കുന്നതും ആശ്രയിക്കുന്നതും അവരെയാകുന്നു. അതുനിമിത്തം ജനങ്ങൾ മുൻകാലങ്ങളിൽ ചെയ്തിരുന്ന വഴിപാടുകൾ എല്ലാം ഇപ്പോൾ ആ ഉദ്യോഗസ്ഥന്മാർക്കാണ് ചെയ്യുന്നത്." "എന്റെ സ്വരാജ്യത്തിനുവേണ്ടി ജീവനെക്കൂടിയും ത്യജീകരിച്ച് ഉടനെ പ്രവർത്തിക്കേണ്ടത് അത്യാവശ്യമാണെന്നുള്ള സംഗതിയെപ്പററി എനിക്ക് അന്ന് അശേഷം സംശയമുണ്ടായില്ല." മേലുദ്ധരിച്ച വാചകങ്ങൾ "ഞാൻ കൃതാർത്ഥനായി" എന്ന കഥയിൽനിന്നെടുത്തവയാണ്. കൈലാസബാബു ഗവർണർധാരയുടെ സേവയ്ക്കു പുറപ്പെട്ടതിന്റെ ഫലം "നയഞ്ജരത്തിലെ ബാബുമാർ" പ്രത്യക്ഷപ്പെടുത്തുന്നുണ്ട്. നവേന്ദുശേഖരന്റെ ചിത്രം എത്ര മനോഹരമായിരിക്കുന്നു!

തീവണ്ടിയുടെ ഒരു മുറിയിൽനിന്നു യാത്രക്കാരായ ചില ഇന്ത്യക്കാരെ അതിയായ ധിക്കാരത്തോടുകൂടി യൂറോപ്യനായ ഒരു പൊല്ലീസുദ്യോഗസ്ഥൻ പിടിച്ചുവലിച്ചു പുറത്താക്കി. പശ്ചിമഭാഗത്തു പുതുതായി ഉഴുതു പച്ചവിട്ടിരിക്കുന്ന വയലുകളിൽ പ്രതിഫലിക്കുന്ന അസ്തമയസൂര്യന്റെ കിരണങ്ങൾ ഇന്ത്യാരാജ്യത്തെ മുഴുവൻ ബാധിച്ചിരിക്കുന്ന ലജ്ജാവഹമായ അവസ്ഥാഭേദത്തിന്റെ ഒരു നിഴലാട്ടംപോലെ അദ്ദേഹം നോക്കിക്കണ്ടു. വൃക്ഷച്ഛായയുടെ മറവിലൂടെ ശോച്യാവസ്ഥയിൽ എത്തിയിരിക്കുന്ന ഇ

ന്ത്യാമാതാവിൻെറ നഗ്നനയനങ്ങൾ കാണപ്പെട്ടു. എനിക്ക് ഇന്നു സിദ്ധിച്ചതായ ബഹുമതി എന്നെ ഉദ്ദേശിച്ചല്ലാ എൻെറ വേഷത്തെ ഉദ്ദേശിച്ചാണ ചെയ്തിട്ടുള്ളത്. പ്രഥമനാഥൻ വീട്ടിലുള്ള കുട്ടികളെ എല്ലാവരേയും വിളിച്ചു വരുത്തി പരസ്യമായി ഒരു അഗ്നികുണ്ഡം ജ്വലിപ്പിച്ചു തൻെറ യൂറോപ്യവസ്ത്രങ്ങൾ ഓരോന്നോരോന്നായി അതിലേയ്ക്കു എറിഞ്ഞുകളഞ്ഞു. കുട്ടികൾ അഗ്നിക്കു ചുററും വലംവെച്ചു തുള്ളിക്കളിച്ചു. 'മുക്തി'പാദത്തിലേക്കു കയറുവാനുള്ള കോണിയുടെ ആദ്യത്തെ പടിയായ 'റായിബഹദൂർസ്ഥാനം'. എനിക്കെന്തായാലും വേണ്ടില്ല ഒരു 'റായിബഹദൂറിണി' ആവാതെ കഴിഞ്ഞാൽ മതി. ധംഭനിറഞ്ഞവരായി ഇന്ത്യയിലുള്ള അവിവേകികളായ ഇംഗ്ലീഷുകാരാണ് ഇന്ത്യാഗവർമ്മേണ്ടിൻെറ വലിയ ശത്രുക്കൾ. ആ ശബ്ദം കേട്ടു ലജ്ജിച്ചു നിസ്സഹായയായ നമ്മുടെ ഇന്ത്യാമാതാവു കണ്ണാന്തത്തോളം വിവർണ്ണയായിട്ടുണ്ടായിരിക്കും. ഈവിധം നേതൃത്വം നേടിയവരുടെ നേതൃത്വം ഭാരതമാതാവിന്ന് എങ്ങിനെ അഭിമാനകരമായിരിക്കും". "ഹിഫ്, ഹിഫ്, ഹുറേ." എന്ന കഥയിൽനിന്ന് എടുത്തു ചേർത്തിട്ടുള്ള മേലുദ്ധരിച്ച വാക്യങ്ങൾതന്നെ മേൽ പറഞ്ഞ സംഗതികൾക്കു മതിയായ തെളിവുകളാകുന്നു.

പ്രശാന്തമായ ചിന്താസമാധിയിൽ ആകണ്ഠം ആമഗ്നനായി അധികസമയവും കഴിക്കുന്ന ഒരു യതീശ്വരനായ, ടാഗോർ നല്ല ഫലിതരസികത്വമുള്ള ഒരു പോരംപോക്കുകാരനുംക്കൂടിയാണെന്നു പറഞ്ഞാൽ ആദ്യത്തിൽ അവിശ്വാസം തോന്നിയേയ്ക്കും. എന്നാൽ, കേവലം നിർദ്ദോഷമാണെങ്കിലും, അത്യന്തം മർമ്മഭേദകമായ ഒരു പരിഹാസച്ഛായയോടുകൂടിയ അദ്ദേഹത്തിൻെറ ഫലിതങ്ങൾ ഏതു കഥയിലും അവിടവിടെ തിളങ്ങി പ്രകാശിക്കുന്നതു കാണാം. സാധാരണ ജനങ്ങളുടെ അന്ധവിശ്വാസങ്ങളേ

യും, വിദ്വാന്മാരാണെന്ന് അഭിമാനിക്കുന്ന ചിലരുടെ ദുരഭിമാനങ്ങളേയും, മനുഷ്യസഹജങ്ങളായ ബലഹീനതകളെത്തന്നെയും, അദ്ദേഹം മന്ദസ്മിതാനചിതം പരിഹസിച്ചു കാണിക്കുന്നു.

"നയഞ്ജരത്തിലെ ബാബു"മാരും, "ഹിഫ്, ഹിഫ് ഹുറേ" എന്ന കഥയും ആപാദചൂഡം ഫലിതമയമാകുന്നു. "സിഗാററും വലിച്ചു വെടിപറഞ്ഞുകൊണ്ടിരിക്കുമ്പോൾ ധാരാളം തുറന്നു സംസാരിക്കുവാനും മാനസികമായ അസംതൃപ്തിയെ വാക്കുകൾക്കു സാധിക്കുന്ന ശക്തിയോടുകൂടി പ്രദശിപ്പിക്കുവാനും, ഇന്ത്യയുടെ നിർഭാഗ്യസ്ഥിതി, വളരെ പററിയ ഒരു വിഷയമാകുന്നു." "ആസന്നമായ പരീക്ഷയാണ് ഇന്ത്യയുടെ ഭാവിയേക്കാൾ കുട്ടികൾക്ക് അധികം പ്രധാനമായി ഗൌനിക്കേണ്ട കാൎയ്യം". എന്നിപ്രകാരമുള്ള അഭിപ്രായപ്രകടനങ്ങൾ ഇന്നത്തെ നേതാക്കന്മാരിൽ പലക്കും മമ്മം തുളയുന്ന ഒളിയമ്പുകളാകുന്നു. ഈദൃശങ്ങളായ പൊടിക്കൈകൾ ഏതു കഥകളിലും ധാരാളം കാണുന്നുണ്ട്.

രസപ്രദങ്ങളായ ഫലിതോക്തികൾ മാത്രമല്ലാ, അനർഘങ്ങളും തത്വജ്ഞാനപരങ്ങളുമായ അനേകം വാക്യങ്ങളും ടാഗോർകഥകളിൽ നിറഞ്ഞുകിടക്കുന്നുണ്ട്. "മനുഷ്യസമുദായം കെട്ടുപിണഞ്ഞുകിടക്കുന്ന അബദ്ധങ്ങളെക്കൊണ്ട് ഉണ്ടാക്കീട്ടുള്ള ഒരു വലപോലെയാണ്. ശരിയായ കത്തവ്യത്തെ തക്കസമയത്തു ചെയ്യുവാൻ മാത്രം ബുദ്ധിയും തന്റേടവും ആക്കും ഇല്ല." "ഹാ! വിഡ്ഢിയായ മനുഷ്യ! മായാമോഹങ്ങൾക്ക് അവസാനമില്ല. അവയ്ക്കു ഉല്ല. ഗുണദോഷവിവേചനവും കാൎയ്യബോധവും വളരെ ഒടുവിൽ മാത്രമേ ഉണ്ടാകുന്നുള്ളു. അലംഘനീയങ്ങളായ തെളിവുകളെ മനുഷ്യർ വിശ്വസിക്കാതെ നിരാകരിക്കുന്നു. ഇല്ലാത്ത ആശകളെ ജനങ്ങൾ വീണ്ടും വീണ്ടും

പൂൎണ്ണമായ ഹൃദയത്തോടും തികഞ്ഞ ജീവശക്തിയോടും കൂടി അവലംബിക്കുന്നു. ഒടുവിൽ ആ അവലംബം ശിഥിലീഭവിച്ചുപോകുന്നു. താൻ മുറുകെ ആശ്ലേഷിച്ചിരുന്ന ആശയിൽനിന്നു തനിക്കു നിൎബ്ബന്ധമായി വേറിട്ടുപോകേണ്ടിവരുന്നു. അപ്പോൾ നാഡികൾ തളരുന്നു; ഹൃദയരക്തം വററിപ്പോകുന്നു; ആശ നിശ്ശേഷം നശിക്കുന്നു. തദവസരത്തിൽ താനെ വീണ്ടും സുബോധമുണ്ടായിത്തീരുന്നു. വീണ്ടും ഹൃദയം പുതിയമോഹത്താൽ വഞ്ചിക്കപ്പെട്ടു വലകളിൽ അകപ്പെടുന്നു. ഇങ്ങിനെ എത്രതവണ!'' ഉദാഹരണങ്ങൾ വൎദ്ധിപ്പിക്കുന്നില്ല.

'സൂക്ഷിപ്പാൻ ഏല്പിച്ച മുതൽ', 'പ്രേതമോ മനുഷ്യനോ', 'വജ്രകഠിനം' 'ഞാൻവീട്ടിലേയ്ക്കു പോകുന്നു' മുതലായ ചില കഥകൾ അത്യന്തം ഭയാനകങ്ങളാണെന്നു പലൎക്കും അഭിപ്രായമുണ്ട്. ആ കഥകൾ വായിച്ചിട്ടു ചിലൎക്കു രാത്രിയിൽ സുഖമായി ഉറങ്ങുവാൻ സാധിച്ചിട്ടില്ലെന്ന് എനിക്ക് അനുഭവമുണ്ട്. നിസ്സാരങ്ങൾ എന്നു സാധാരണ നാം തെററിദ്ധരിക്കുന്ന ചില ചില്ലറ മനോവികാരങ്ങളുടെ ശരിയായ പൎയ്യവസാനം അവിചാരിതങ്ങളായ എന്തെല്ലാം ഭയങ്കരപരിണാമങ്ങൾക്കു കാരണമായിത്തീരുന്നു എന്ന് ആ കഥകൾ സവിശേഷം ഉദാഹരിക്കുന്നു. അന്യന്മാരുടെ കുട്ടികളോടു സ്നേഹവാത്സല്യങ്ങൾ തോന്നാത്ത നിഷ്ക്കരുണകന്മാൎക്കു പ്രായേണ സംഭവിക്കുന്ന ഭയങ്കരാനുഭവം 'ജഗന്നാഥ'ന്നു വന്നുചേരുന്നത് ഒരു വിധിവൈപരീത്യമാണ്. കുട്ടികളുടെ ബാലവികൃതികൾ സോല്ലാസം ക്ഷമിക്കപ്പെടേണ്ടവയാണെന്നും അതിന്നു തക്ക ക്ഷമയോ സ്നേഹമോ ഇല്ലാത്ത മാതാവ് ആ കുട്ടികളുടെ ആ വികൃതികളെത്തന്നെ എണ്ണിയെണ്ണി നെഞ്ഞത്തടിച്ചു കരയേണ്ടിവരുമെന്നും "ഛാതികചക്രവൎത്തിയു"ടെ "വീട്ടിലേക്കു പോകുന്നു"തിൽനിന്നു തെളിയുന്നു. സ്ത്രീപുരുഷസംബ

ന്ധം അചേതനങ്ങളായ നടപടിക്രമങ്ങൾക്ക് എന്നെന്നും അടിമപ്പെട്ടുകിടക്കുന്നതല്ലെന്നും ക്രിത്രിമങ്ങളായ വിവാഹ ബന്ധങ്ങൾ പ്രകൃത്യാ രമണീയങ്ങളായ ജീവിതമാർഗ്ഗങ്ങളെ മുൾപ്പടർപ്പുകൾ നിറഞ്ഞ കാട്ടുവഴികളാക്കിത്തീർക്കുകയാണ് ചെയ്യുന്നതെന്നും 'വഞ്ചകറിന'ത്തിലെ നായിക അവരുടെ മൂടുപടത്തിന്നുള്ളിൽക്കൂടി പ്രത്യക്ഷപ്പെടുത്തുന്നു. ഭയങ്കരളായ പര്യവസാനങ്ങൾ ലോകത്തിൽ അപൂർവ്വസംഭവങ്ങളല്ലാ. അപ്രകാരമുള്ള അനുഭവങ്ങളാണ് ഹൃദയഭിത്തികളിൽ ശിലാലിഖിതങ്ങൾപോലെ എന്നെന്നേക്കും മായാതെ നിലനില്ക്കുന്നത്. കൈത്തോക്കുകൾ കുട്ടികൾക്ക ജീവനാശത്തിന്നും, വിവേകികൾക്ക് ആത്മരക്ഷക്കും കാരണമാകുന്നു. ലോകമല്ലാ ദൂഷിതമായിട്ടുള്ളത്; അതിലെ ജനങ്ങളുടെ പ്രവൃത്തിയാണ്.

ടാഗോർകഥകളിലെ വാക്യരീതി,—മൂലകഥകളിലെ വാക്യരീതി—അനുകരണസാദ്ധ്യമല്ലാത്തതാകുന്നു. ആദ്യമായി ബങ്കാളിയിൽ എഴുതപ്പെട്ടിട്ടുള്ള ആ കഥകളുടെ "അപൂർണ്ണവും അനലംകൃതവും" ആയ ഇംഗ്ലീഷുതർജ്ജിമകളിൽനിന്നാണ് മലയാളത്തിലേക്ക് ആ കഥകൾ മിക്കതും ഭാഷാന്തരപ്പെടുത്തീട്ടുള്ളത്. തന്നിമിത്തം, രണ്ടുവിധത്തിൽ അപൂർണ്ണവും അലങ്കാരവിഹീനവുമായ പരിഭാഷകൾതന്നെ വായനക്കാരെ അത്യന്തം ആനന്ദിപ്പിക്കുന്നുണ്ടെങ്കിൽ മൂലത്തിലെ പ്രതിപാദനരീതിയുടെ നിരുപമമായ നൈർമ്മല്യം ഊഹഗോചരമാകുന്നു. ആവശ്യമുള്ളേടത്തോളം മാത്രമേ വാക്കുകളെ അദ്ദേഹം ഉപയോഗപ്പെടുത്തുന്നുള്ളൂ. പറയുവാൻ ഉദ്ദേശിച്ചതെല്ലാം പറഞ്ഞുകഴിഞ്ഞാലും, പിന്നേയും, പറഞ്ഞിട്ടുള്ളതിൽ അധികം പറയാതെ കിടക്കുന്നുണ്ടെന്നുള്ള ഒരു ബോധം വായനക്കാരനെ വിടാതെ പിടികൂടുന്നു. അതിന്നുള്ളിൽ എന്തൊക്കെയോ ചിലത് ഇനിയും ഒളിഞ്ഞുകിടക്കുന്നുണ്ടെന്നുള്ള ഒരു ധാരണ വായനക്കാരന്റെ ജിജ്ഞാ

സയെവർദ്ധിപ്പിക്കുന്നു. പുസ്തകം അടച്ചുവെച്ചും ആ കഥാവസ്തുവെക്കുറിച്ചുതന്നെ വീണ്ടും വീണ്ടും ആലോചിക്കുന്നതിന്നു വായനക്കാരൻ ഉത്സുകനായിത്തീരുന്നു. ഇതാണ് ആ കഥകളുടെഹൃദയാവർജ്ജകശക്തി. കഥാബീജത്തിന്റെ പ്രസ്ഫുടതയും, ചമല്ക്കാരപൂർണ്ണമായ ആ പ്രതിപാദനരീതിയുടെ നൂതനത്വവുംആകുന്നു ആ കഥയുടെ ശ്രേഷ്ഠതയുടെ നിദാനങ്ങൾ.

ടാഗോർകഥകളിലെ പ്രകൃതിവർണ്ണനകൾ കഥയുടെ ഉദ്ദേശത്തിന് അനുരൂപങ്ങൾ ആകുന്നു. സ്ത്രീപുരുഷന്മാരുടെ സർവ്വസാധാരണങ്ങളായ ചില പ്രധാന വികാരങ്ങളുടെ "വലുതാക്കപ്പെട്ട" ചിത്രങ്ങളെയാണു ടാഗോർ വരച്ചുകാണിക്കുന്നതു. കഥകളിൽ കാണപ്പെടുന്ന പ്രകൃതിവർണ്ണനകൾ ആ ഹൃദയവ്യാപാരചിത്രങ്ങൾക്കു പ്രകാശം കൊടുക്കുന്ന മണിദീപങ്ങൾമാത്രമാകുന്നു. തനിക്കു പ്രകൃതിവർണ്ണനക്കു വൈദഗ്ദ്ധ്യമുണ്ടെന്നു കാണിപ്പാനായി ടാഗോർ ആ വിഷയത്തിൽ പരിശ്രമിക്കുന്നില്ല. ലോകപ്രകൃതിയും മനുഷ്യപ്രകൃതിയും പരസ്പരം ദൃഢമായി ബന്ധിക്കപ്പെട്ടുകിടക്കുന്നു എന്നു അനശ്വരതത്വത്തെ ആ പ്രകൃതിവർണ്ണനകൾ ഉദാഹരിക്കുന്നു. പ്രപഞ്ചാത്മാവും മനുഷ്യാത്മാവും, അദൃശ്യങ്ങളും അസ്പൃഷ്ടങ്ങളും ആയാലും, ഏതോ ചില ദിവ്യതന്തുക്കളാൽ അലംഘ്യമായ വിധത്തിൽ ബന്ധിക്കപ്പെട്ടിരിക്കുന്നു എന്നാണ് അദ്ദേഹം വിശ്വസിക്കുന്നത്. ആ വിശ്വാസം അദ്ദേഹത്തിന്റെ വർണ്ണനകളുടെ രീതിയിൽനിന്നും സന്ദർഭങ്ങളിൽനിന്നും സ്പഷ്ടമാകുന്നതുമുണ്ട്. പ്രബന്ധദൈർഘ്യത്തെ ഭയന്ന് ഉദാഹരണങ്ങൾ ഉദ്ധരിക്കുന്നതിന്നു ഒരുങ്ങുന്നില്ല.

രംഗത്തുനടക്കുന്ന സംഗതികളെ തിരശ്ശീലകളുടെ ഇടയിൽക്കൂടി എത്തിനോക്കുന്ന നാടകമാനേജരെപ്പോലെ, തന്റെ കഥകളാകുന്ന യവനികകളുടെ പിന്നിൽക്കൂടി കഥാ

രംഗത്തിലേക്കുനോക്കുന്ന ഗ്രന്ഥകാരനായ ടാഗോറിന്റെ "പ്രശാന്തഗംഭീരനിസർഗ്ഗസുന്ദര"മായ സ്വരൂപം നാം ആ കഥകളിൽ പ്രതിഫലിച്ചുകാണുന്നുണ്ട്. നാടകത്തിന്റെ ഉടമസ്ഥൻ രംഗപ്രവേശം ചെയ്യുന്നില്ലെങ്കിലും എല്ലാനടന്മാരുടേയും ചരടുകൾ അയാളുടെ കൈവിരലുകൾക്കിടയിലാണ്. ടാഗോർ നേരിട്ടു വല്ല കഥയും പറയുന്നുണ്ടോ എന്നു സംശയമാണ്. താൻ കഥകളെല്ലാം മറ്റോരോരുത്തനെക്കൊണ്ടു പറയിപ്പിക്കുകയാണു ചെയ്യുന്നത്. കഥാപാത്രങ്ങളിൽ ഒരാൾതന്നെ തന്റെ അനുഭവങ്ങളെ മറ്റൊരാളോടു വിവരിക്കുന്നതായിട്ടാണു ടാഗോർകഥകൾ അധികവും കാണപ്പെടുന്നത്. എന്നാൽ, ആ 'കഥപറയൽ' ശരിയാകുന്നില്ലേ എന്നു ഗ്രന്ഥകാരൻ കഥകൾക്കുപിന്നിൽനിന്നു നോക്കിക്കാണുകയും, മുഖഭാവങ്ങളെക്കൊണ്ടും, ആംഗങ്ങളെക്കൊണ്ടും കഥക്കാരനെ പ്രോത്സാഹിപ്പിക്കുകയും, സഹായിക്കുകയും ചെയ്യുന്നതു സൂക്ഷ്മദൃഷ്ടികൾക്ക് അനുഭവയോഗ്യമാണ്. "ഞാൻ" മിക്കപ്പോഴും മഹാകവിതന്നെയാണ് എന്നുതോന്നിപ്പോകും. 'ഞാൻ കൃതാർത്ഥനായ' കഥപറയുന്നതു "ഞാൻ"തന്നെയാണ്. "കബൂലിവാല"യുടെ കഥപറയുന്നതു മിനിയുടെ പിതാവാണ്. നോവലെഴുത്തുകാരനായ ആ പിതാവിൽ "ടാഗോർമുദ്ര" അവിടവിടെ കാണപ്പെടുന്നുണ്ട്. "അസ്ഥികൂട"ത്തിനു കഥപറയുവാൻ വേറെ ആരും വേണ്ടാ. മൂളിക്കേൾക്കുന്നതിനു "ഞാൻ" മാത്രമെ ആവശ്യമുണ്ടായിരുന്നുള്ളു. "അർദ്ധരാത്രി"യിലെ അനുഭവങ്ങൾ എല്ലാം ദക്ഷിണബാബുതന്നെ തന്റെ സ്നേഹിതനായഡോക്ടരോടുപറയുന്നവയാണ്."പണ്ടൊരു രാജാവുണ്ടായിരുന്നു" എന്നുപറയുന്നതു "എന്റെ" മുത്തശ്ശിയാണ്. ഇപ്രകാരം മറ്റൊരാളെക്കൊണ്ടു കഥ പറയിക്കുന്ന "കളിപ്പാട്ടരീതി" ഗ്രന്ഥകാരനു നേരിട്ടു രംഗത്തുവരാതെ കഴിക്കുന്നതിന് അത്യന്തം സഹായമായി

ത്തീരുന്നുണ്ട്. എന്നാൽ, "വേഷക്കാരനെ കണ്ടാൽ ചു ട്ടികുത്തിച്ചത് ആരാണെന്ന് അറിയാം" എന്നു പറഞ്ഞ പോലെ ഏതുകഥയിലും ഗ്രന്ഥകാരൻെറ സജീവമായ സന്നിധാനം അറിയാതെതന്നെ അനുഭവപ്പെടുന്നതാണ്.

"മാന്യമിത്രങ്ങളേ! നിങ്ങൾ അധികമധികം സഹാനുകമ്പയും സഹോദരസ്നേഹവും ഉള്ളവരായി വത്തിക്കുവിൻ! നിങ്ങളുടെ നിത്യജീവിതം അഹങ്കാരവിഹീനവും അക്രിത്രിമവും ആക്കിത്തീക്കുവിൻ; നിങ്ങൾ സുബോധശക്തിയേയും ശാന്തഭാവത്തേയും ഉത്തരോത്തരം വദ്ധിപ്പിക്കുവിൻ, നിങ്ങൾ സകലനിയന്താവായ ജഗദീശ്വരൻെറ ആജ്ഞകൾക്ക് അനുസരണത്തോടുകൂടി കീഴടങ്ങുവിൻ; ജീവിതത്തിൻെറ മുഴുവൻ അടിസ്ഥാനം, കുടിൽമുതൽ കൊട്ടാരംവരെ, ദിവ്യചൈതന്യംതന്നെയാണെന്നുള്ള യഥാത്ഥത്തെ നിങ്ങൾ പൂവ്വാധികം അനുഭവപ്പെടുത്തുവിൻ." ഇതാണു ടാഗോറിൻെറ ഉൽകൃഷ്ടമായ സന്ദേശം.

ടാഗോർകഥകളെ ഞാൻ ഒരു നിരൂപണം ചെയ്തു എന്നാണ് എൻെറ അഭിമാനം. ആ നിരൂപണംകൊണ്ടു കഥകളുടെ പ്രകൃത്യാ ഉള്ള ആസ്വാദ്യതയ്ക്കു ഭംഗം സംഭവിച്ചിട്ടില്ലെങ്കിൽ ഞാൻ അപരാധിയല്ല; എൻെറ പ്രയത്നം ഫലപ്രദമായില്ലെങ്കിലും അനത്ഥകരമായിട്ടുമില്ല. ആ കഥകളുടെ ശ്രേഷ്ഠത കണ്ടുപിടിക്കുവാൻ ആഗ്രഹിക്കുകയും അതു മററുള്ളവക്കു മനസ്സിലാക്കിക്കൊടുക്കുവാൻ ശ്രമിക്കുകയും ചെയ്തു എന്നതു് ഒരിക്കലും എൻെറപേരിൽ ഒരു കുററമായിരിക്കുന്നതല്ലല്ലോ. ഹേ! ലോകോത്തമനായ മഹാകവെ! പാശ്ചാത്യപൌരസ്ത്യാദശങ്ങളെ വിശ്വഭാരതിമൂലം കൂട്ടിയിണക്കുവാൻ അശ്രാന്തപരിശ്രമം ചെയ്യുന്നവന്ദ്യാത്മാവെ! അവിടത്തെ സാരാംശങ്ങളായ ചെറുകഥകളെ നിരൂപണംചെയ്യാൻ തുനിഞ്ഞ എൻെറ ഉപരിപ്ലവത്തെ അവിടന്നു സദയം ക്ഷമിച്ചരുളേണമെ!

പുത്തേഴത്തു രാമമേനോൻ

# ടാഗോർകഥകൾ

രണ്ടാം ഭാഗം.

## പണ്ടൊരുരാജാവുണ്ടായിരുന്നു.

"പണ്ടൊരുകാലത്ത് ഒരു രാജാവുണ്ടായിരുന്നു."

ഞങ്ങളുടെ കുട്ടിക്കാലത്തു കെട്ടുകഥയിലെ രാജാവ് ആരായിരുന്നു എന്നു പ്രത്യേകിച്ചറിയേണ്ട ആവശ്യം തോന്നിയിരുന്നില്ല: അദ്ദേഹത്തിൻെറ പേര് "ശിലാദിത്യൻ" എന്നായാലും വേണ്ടില്ല, "ശാലിവാഹനൻ" എന്നായാലും വേണ്ടില്ല; അദ്ദേഹം വാണിരുന്നതു 'കാശി'യിലായായാലുംവേണ്ടില്ലാ, 'കാന്യകുബ്ജ'ത്തിലായാലും വേണ്ടില്ല. ആറേഴുവയസ്സുപ്രായമുള്ള ഒരു കുട്ടിയുടെ ഹൃദയത്തിൽ അളവററ സന്തോഷമുണ്ടാക്കിയതും അവനെ രസിപ്പിച്ചതും ആയ സംഗതി "പണ്ടൊരു രാജാവുണ്ടായിരുന്നു" എന്നുള്ള ആ വചപ്പൂരമാത്രം മാത്രമാണ്. അതിൻെറ ചരിത്രമോ ശാസ്ത്രമോ അല്ല.

എന്നാൽ, ഇക്കാലത്തെ വായനക്കാർ അധികം കണിശവും കരാറും ഉള്ളവരാണ്. അവർക്കു മുഴുവനും അറിയാതെ നിവൃത്തിയില്ല. "പണ്ട് ഒരു രാജാവുണ്ടായിരുന്നു" എന്ന് ഒരു കഥ ആരംഭിച്ചാൽ അവർ ഉടനെ വലിയ ഗുണദോഷനിരൂപണക്കാരാണെന്ന് നടിച്ചു സംശയഭാവത്തിൽ പുരികം ചുളിക്കും. ഐതിഹ്യമേഘപടലങ്ങളെ അവർ ആധുനികശാസ്ത്രപ്രകാശത്തിൽ പരിശോധിക്കുവാൻ ശ്രമിക്കുകയും "ഏതുരാജാവ്?" എന്ന് ഉടനെ ചോദിക്കുകയും ചെയ്യും.

തന്നിമിത്തം കഥ പറയുന്നവരും കുറെക്കൂടി കണിശക്കാരായിത്തീർന്നിട്ടുണ്ട്. അവരും പണ്ടത്തെപ്പോലെ

വെറുതെ, "ഒരു രാജാവുണ്ടായിരുന്നു" എന്നുള്ള അനിശ്ചിത രീതിയിൽ കഥ ആരംഭിക്കുകയില്ല. അവരും വലിയ പണ്ഡിതന്മാരെപ്പോലെ അവരുടെവിദ്വത്വത്തെ പ്രകാശിപ്പിക്കുന്ന വിധത്തിൽ "പണ്ടൊരു കാലത്ത് അജാത ശത്രു എന്ന് ഒരു രാജാവുണ്ടായിരുന്നു", എന്നിങ്ങിനെ കഥ തുടങ്ങുന്നു. ആധുനികവായനക്കാരൻെറ ജിജ്ഞാസയെ തൃപ്തിപ്പെടുത്തുവാൻ അത്ര എളുപ്പമല്ല. അയാൾ സംശയം തീരാതെ പിന്നെയും കഥപറയുന്ന ആളെത്തന്നെ തുറിച്ചു നോക്കിക്കൊണ്ട്, "ഏത് അജാതശത്രു?" എന്നു വീണ്ടും ചോദിക്കുന്നു.

"അജാതശത്രു എന്നപേരായി മൂന്നു രാജാക്കന്മാരുണ്ടായിരുന്നു എന്ന്, ഏതു സ്കൂൾകുട്ടികളും അറിയാം. ആദ്യത്തെ അജാതശത്രു ക്രിസ്ത്വാബ്ദത്തിനു മുമ്പ് ഇരുപതാം നൂററാണ്ടിൽ വാണിരുന്ന ഒരു രാജാവാണ്. അദ്ദേഹം രണ്ടുകൊല്ലവും എട്ടുമാസവും പ്രായമുള്ള ഒരു ബാലനായിരുന്നപ്പോൾതന്നെ അന്തരിച്ചു പോയി. അദ്ദേഹത്തിൻെറ വാഴ്ചക്കാലത്തെക്കുറിച്ചു വിശദമായി അറിയുന്നതിനു സഹായിക്കുന്ന വിശ്വാസയോഗ്യങ്ങളായ രേഖകളൊന്നും കണ്ടുകിട്ടിയിട്ടില്ലാത്തതിൽ ഞാൻ നിർവ്യാജം വ്യസനിക്കുന്നു. രണ്ടാമത്തെ അജാതശത്രു ചരിത്രകാരന്മാർക്ക് അതിലുമധികം അറിയപ്പെട്ടിട്ടുള്ള ആളാണ്. പുതിയ ചരിത്രനിഘണ്ഡു നോക്കിയാൽ—" എന്നിങ്ങിനെ കഥ പറയുന്ന ആൾ വിവരിക്കുവാൻ തുടങ്ങും.

ഇത്രയും പറയുമ്പോഴേയ്ക്കും ശ്രോതാവിൻേറയും വായനക്കാരൻേറയും സംശയങ്ങളെല്ലാം പറപറന്നുകഴിഞ്ഞു. ഗ്രന്ഥകാരനെ യാതൊരുസംശയവുംകൂടാതെ വിശ്വസിക്കാമെന്ന് അയാൾ തീർച്ചയാക്കിക്കഴിഞ്ഞു. "രസകരവും വിജ്ഞാനപ്രദവും വിശ്വാസയോഗ്യവും ആയ ഒരു

ചരിത്രകഥ ഇപ്പോൾ നമുക്കു കിട്ടിയിരിക്കുന്നു-" എന്നി ങ്ങിനെ വായനക്കാരൻ തന്നെത്താൻ പറയുന്നു.

ഹാ! വാസ്തവത്തിൽ, വഞ്ചിക്കപ്പെടുന്നതിന്നു നാം എത്രമാത്രം താൽപര്യമുള്ളവരാണ്! മൂഢന്മാരാണെന്ന് മ റവുള്ളവർ ധരിച്ചാലൊ എന്നുള്ള ഭയം നമ്മെ നിഗ്രഢമാ യി വളരെ പീഡിപ്പിക്കുന്നു. എന്നിട്ടും ഒടുവിലത്തെ ഫ ലമെന്താണ്? നാം വിഡ്ഢികളും മൂഢന്മാരുമാണെന്ന സ്ഥാ പിക്കുകതന്നെ. ഒരു വ്യത്യാസം മാത്രമുണ്ട്. അതു നേ രെ പറയാതെ വളഞ്ഞുതിരിഞ്ഞു വളരെ കഷ്ടപ്പെട്ടതി ൻെറ ശേഷം മാത്രമാണ് ഉറപ്പിക്കുന്നത്.

"എന്നോടു ചോദ്യങ്ങളൊന്നും ചോദിക്കാഞ്ഞാൽ ഞാൻ നുണപറയുകയില്ല" എന്നർത്ഥമുള്ള ഒരു ഇംഗ്ലീഷു പഴഞ്ചൊല്ലുണ്ട്. ഒരുകെട്ടുകഥ കേട്ടുംകൊണ്ടിരിക്കുന്ന ആ റേഴവയസ്സു പ്രായമുള്ള ഒരു കുട്ടിക്ക് ഈ പഴഞ്ചൊല്ലിൻെറ അർത്ഥം നല്ലപോലെ മനസ്സിലായിട്ടുണ്ട്. അവൻ, അതു കൊണ്ട്, കഥ പറയുന്നതിന്നിടയ്ക്കു ചോദ്യങ്ങളൊന്നും ചോദിക്കാതെ മുഴുവൻ "മുളിക്കേൾക്കുന്നു". അതുകാരണം ആ കഥയിലെ നിർദ്ദോഷവും സുന്ദരവും ആയ അവാസ്തവ ത്വം, ശ്രോതാവായ ആ കുട്ടിയെപ്പോലെ തന്നെ, നിരുപദ്ര വവും നിർമ്മലവുമായി പ്രകാശിക്കുന്നു. അതിലുള്ള ക ളവുകളെല്ലാം സത്യംപോലെ തെളിഞ്ഞ സ്ഫടികശകലങ്ങ ളാണ്. അതിന്നു ശുദ്ധമായ ഉറവുജലത്തെപ്പോലെയുള്ള നവീനത്വവും തെളിവും നീളവും ഉണ്ട്. എന്നാൽ, ഇ ക്കാലത്തെ വായനക്കാരുടെ കനംകൂടിയതും പരിശ്ലേഷിക്കു വാൻവയ്യാത്തതുംവിദഗ്ദ്ധത്വത്തോടിണങ്ങിയതും ആയ "ക ല്ലുവെച്ച പൊളികൾ" പുറത്തു വരാതിരിക്കുന്നതിന്ന് അ തുപോലെ തന്നെയുള്ള കൃത്രിമങ്ങളായ തടിച്ച മൂടുപട ങ്ങൾ ആവശ്യമായിത്തീരുന്നു. ആമൂടുപടത്തിന്ന് എവിടെ യെങ്കിലുമുണ്ടായേയ്ക്കാവുന്ന ഒരു സുഷിരത്തിലൂടേ "ഉള്ളു

കാണു''വാൻ സാധിക്കുന്ന പക്ഷം, "ചെമ്പു മുഴുവൻപുറത്താവുക''യും, വായനക്കാരൻ കലശലായ വൈമനസ്യത്തോടും നിരാശയോടും കൂടി പുസ്തകം വലിച്ചെറിയുകയും ഗ്രന്ഥകാരൻെറ വിലയും നിലയും അതോടുകൂടി അസ്തമിച്ചു പോവുകയും ചെയ്യുന്നു.

ഞങ്ങൾ കുട്ടികളായിരുന്നപ്പോൾ രസമുള്ള സംഗതികളുടെ സ്വാദ് ഞങ്ങൾക്ക് തിരിച്ചറിയാമായിരുന്നു. കെട്ടുകഥകളിലെ രസപ്രദങ്ങളായ ഭാഗങ്ങളെ അന്യസഹായംകൂടാതെ വേറിട്ടറിയുന്നതിന്നു ഞങ്ങൾക്കു സ്വതേതന്നെ ഒരു ശക്തിയുണ്ടായിരുന്നു. അനാവശ്യങ്ങളായ ജ്ഞാനശകലങ്ങളെ ഞങ്ങൾ അശേഷം വിലവെച്ചിരുന്നില്ല. ഞങ്ങൾ സത്യത്തെ മാത്രം ആരാധിച്ചിരുന്നു. യാതൊരു ദോഷബീജവും കലരാതിരുന്ന ഞങ്ങളുടെ ഹൃദയങ്ങൾക്കു സത്യത്തിൻെറ സ്ഫടികമേടയെ കണ്ടെത്തിപ്പിടിക്കുവാനും വഴിതെറ്റാതെ അതിൽ ചെന്നു ചേരുവാനും ശക്തിയുണ്ടായിരുന്നു. ഇക്കാലത്താകട്ടെ, വളരെ ഭാഗങ്ങൾ എഴുതി നിറക്കേണ്ടിവരുന്നുവെങ്കിലും, അതിൽ നിന്നെല്ലാം കൂടി കിട്ടുന്നതു, "പണ്ടൊരു രാജാവുണ്ടായിരുന്നു" എന്നുള്ള പണ്ടത്തെ ആ പച്ചപ്പരമാർത്ഥം മാത്രമാണ്. പഴയ കാലങ്ങളിൽ എളുപ്പത്തിൽ അറിയുവാൻ സാധിക്കുമായിരുന്ന ആ ഒററസ്സംഗതികണ്ടുപിടിച്ചു മനസ്സിലാക്കുന്നതിന്ന്, ഇപ്പോൾ വളരെ ഭാഗങ്ങൾ വായിച്ചു മുഷിയേണ്ടിവരുന്നു.

ആ കഥ തുടങ്ങിയ ദിവസം എനിക്കു നല്ലപോലെ ഓർമ്മയുണ്ട്. "കൽക്കത്ത"യിൽവെച്ച് ഒരു ദിവസം സന്ധ്യയ്ക്കാണ് ആരംഭിച്ചത്. അന്നു ഭയങ്കരമായ കൊടുങ്കാറ്റും ധാരമുറിയാതെ മഴയും ഉണ്ടായിരുന്നു. പട്ടണം മുഴുവൻ വെള്ളംകൊണ്ടു മൂടിയിരുന്നു. ഞങ്ങളുടെ ഇടവഴിയിൽ തന്നെ മുട്ടിനൊപ്പം വെള്ളമുണ്ടായിരുന്നു. എന്നെപ്പഠിപ്പി

ച്ചിരുന്ന ഗുരുനാഥന്ന് അന്നു വരുവാൻ സാധിക്കയില്ലെ ന്നു ഞാൻ വിചാരിച്ചു. എന്റെ ആശയ്ക്കു ക്രമേണ ശക്തി വദ്ധിച്ച്, അത് ഏതാണ്ട് ഒരു തീച്ച്യയായിപ്പരിണമിച്ചു. ഞാൻ ഇറയത്ത് ഒരു മൂലയിൽ ഇടവഴിയിലേയ്ക്കുതന്നെ നോക്കിക്കൊണ്ടു ഒരു പീഠത്തിന്മേൽ ഇരുന്നു. എന്റെ ഹൃദയസ്പന്ദനത്തിന്നു വേഗം കൂടിക്കൂടി വന്നു. ഞാൻ മഴപെയ്യുന്നതു ശ്രദ്ധവെച്ചു നോക്കിക്കൊണ്ടിരുന്നു. മഴയുടെ ശക്തി കുറഞ്ഞുതുടങ്ങിയപ്പോഠം, "ഈശ്വര! ഏഴരമണി കഴിയുന്നതുവരെ മഴ പെയ്യിക്കണേ" എന്നു ഞാൻ സവ്വേശ്വരനോടു പ്രാത്ഥിച്ചു. എന്തുകൊണ്ടെന്നാൽ, കൽക്കത്തയിലെ ഒരു മൂലയിലിരിക്കുന്ന നിസ്സഹായനായ ഒരു കുട്ടി അവന്റെ ഗുരുനാഥന്റെനിഷ്ഠുരമായ പിടുത്തത്തിൽ നിന്നു വിട്ടുവിക്കുവാനല്ലാതെ മഴകൊണ്ടു തൽക്കാലം യാതൊരാവശ്യവുമില്ലെന്നു പൂണ്ണമായി വിശ്വസിക്കുവാൻ ഞാൻ തെയ്യാറായിരുന്നു.

എന്റെ പ്രാത്ഥനയുടെ ഫലമായിട്ടല്ലെങ്കിൽ, പ്രകൃതിയിലെ ചില അദൃശ്യശക്തികളുടെ പരിവത്തനത്താലായിരിക്കാം, എങ്ങിനെയായാലും, മഴ തീരെ വിട്ടുമാറിയില്ല.

പക്ഷെ, കഷ്ടം! എന്റെ ആ ഗുരുനാഥനും തീരേ വിട്ടുമാറിയില്ല! പതിവുസമയത്തിന്നു ശരിയ്ക്കു്, ഒരു മിനിട്ടുപോലും തെററാതെ, ഇടവഴിയുടെ വളവിൽ, ഞാൻ അദ്ദേഹത്തിന്റെ കുട പൊന്തിക്കണ്ടു. എന്റെ ഹൃദയത്തിലുണ്ടായിരുന്ന ആശാബിന്ദു പൊട്ടിത്തകൎന്നു. എന്റെ ഹൃദയം അതോടുകൂടി വളരെ ഇടിഞ്ഞുപോയി. ഈ ലോകത്തിൽവെച്ചു ചെയ്യുന്ന കുററങ്ങഠംക്കു ഇനിയത്തെ ജന്മത്തിൽ ശരിയായ ഒരു ശിക്ഷാവിധി ഉണ്ടാകുമെങ്കിൽ, തീച്ച്യയായും വരുന്ന ജന്മത്തിൽ ഞാൻ ആ ഗുരുനാഥനായും, ആ ഗുരുനാഥൻ ഞാനായും ജനിക്കാതിരിക്കയില്ല.

ഗുരുനാഥൻെറ കുടക്കരെകണ്ടമാത്രയിൽതന്നെ ഞാൻ അതിവേഗത്തിൽ എൻെറ അമ്മയുടെ മുറിയിലേയ്ക്ക് ഓടിച്ചെന്നു. അമ്മയും മുത്തശ്ശിയുംകൂടി നേരിട്ടിരുന്നു വിളക്കുവെച്ചു ശീട്ടുകളിക്കുകയായിരുന്നു. ഞാൻ ഓടി അകത്തെത്തി, അമ്മയുടെ സമീപത്തു കിടന്നിരുന്ന കിടയ്ക്കമേൽ ചെന്നു വീണു്, "അമ്മേ! മാസ്റ്റർ വരുന്നുണ്ട്. എനിയ്ക്കു തലകുത്തീട്ട് ഒരു നിവൃത്തിയില്ല. ഇന്നു പഠിപ്പില്ലാതെ കഴിച്ചുകൂട്ടിക്കൂടെ?" എന്ന് അമ്മയോടു ചോദിച്ചു.

പ്രായം തികയാത്ത കുട്ടികളെ ഈ കഥ വായിക്കുവാൻ സമ്മതിക്കുകയില്ലെന്നു ഞാൻ വിശ്വസിക്കുന്നു. പാഠശാലകളിലെങ്ങും ഇതു് ഒരു പാഠ്യപുസ്തകമായി സ്വീകരിക്കയില്ലെന്നു ഞാൻ ഹൃദയപൂർവ്വം ആശിക്കുന്നു. എന്തുകൊണ്ടെന്നാൽ, ഞാൻ അന്നു ചെയ്തതു വളരെ വലിയ തെററാണ്. എങ്കിലും, എനിയ്ക്കതിന്നു് ഒരു ശിക്ഷയും കിട്ടിയില്ല. എന്നു മാത്രമല്ല, എൻെറ അധികപ്രസംഗംമുഴുവനും വിജയപ്രദമായിത്തീരുകയും ചെയ്തു.

അമ്മ എന്നോടു്, "അങ്ങിനെ ആവട്ടെ" എന്നും, വേലക്കാരനെ വിളിച്ച് അവനോടു, "മാസ്റ്ററോടു പൊയ്ക്കൊളാൻ പറ" എന്നും പറഞ്ഞു.

എൻെറ സുഖക്കേടിനെപ്പററി അമ്മ സഗൌരവം വിചാരിച്ചില്ലെന്നു പ്രത്യക്ഷമായി. അവർ മുമ്പിലത്തെപ്പോലെ ശീട്ടും കളിച്ചുകൊണ്ടിരുന്നു. എന്നെപ്പററി ഒരന്വേഷണവും ചെയ്തില്ല. ഞാൻ കിടക്കമേൽ കമിഴ്ന്നുകിടന്നു മുഖം അമർത്തിപ്പിടിച്ചു, തൃപ്തിയാവുന്നതുവരെ ചിരിച്ചു. അമ്മയ്ക്കു എന്നേയും, എനിക്കു അമ്മയേയും പരസ്പരം നല്ലപോലെ അറിയാമായിരുന്നു!

ഏഴ വയസ്സു മാത്രം പ്രായമുള്ള ഒരു കുട്ടിക്കു, തീരെ ഇല്ലാത്ത ഒരു സുഖക്കേട് ഉണ്ടെന്നു നടിച്ചു മററുള്ളവരെ ബോധപ്പെടുത്തുവാൻ എത്രനേരത്തേയ്ക്കു സാധിക്കുമെന്നു്

എല്ലാവൎക്കും അറിയാവുന്നതാണ്. അല്പം കഴിഞ്ഞപ്പോൾ ഞാൻ മുത്തശ്ശിയെ കടന്നു പിടികൂടി "അമ്മുമ്മേ, ഒരു കഥ പറഞ്ഞു തരു" എന്ന് അവരോട് ആവശ്യപ്പെട്ടു.

അതു ഞാൻ പല തവണ പറയേണ്ടിവന്നു. മുത്തശ്ശിയും അമ്മയും ഞാൻ പറഞ്ഞതു് കേൾക്കാതെ ശീട്ടുകളിച്ചുകൊണ്ടിരുന്നു. ഒടുവിൽ അമ്മ എന്നോടു, "കുട്ടി! അനങ്ങാതിരിക്കു ഈ കളി കഴിയട്ടെ" എന്നു പറഞ്ഞു. ഞാൻ അതു കൂട്ടാക്കാതെ "അമ്മുമ്മേ, ഒരു കഥ പറഞ്ഞു തരു", എന്നു വീണ്ടും നിർബ്ബന്ധിച്ചു. അമ്മയ്ക്കു കളി മുഴുവനാക്കുവാൻ നാളെയാകാമെന്നും, എനിക്കു കഥ പറഞ്ഞു തരുവാൻ മുത്തശ്ശിയെ വിട്ടയയ്ക്കണമെന്നും ഞാൻ അമ്മയോടപേക്ഷിച്ചു.

അമ്മ ശീട്ടു വലിച്ചെറിഞ്ഞു മുത്തശ്ശിയോടു പറഞ്ഞു "ആ ചെക്കനെക്കൊണ്ടൊരു നിവൃത്തിയില്ല. അവനെന്താവേണ്ടത്? എന്നു വെച്ചാൽ അതു ചെയ്തു കൊടുക്കു."

നാളെ ഈവക ബുദ്ധിമുട്ടുകളൊന്നും ഉണ്ടാകയില്ലെന്നും, ഞാനെന്റെ ഗുരുനാഥന്റെ അടുക്കലിരുന്നു വിദ്ധ്യത്തങ്ങളായ പാഠങ്ങൾ പഠിച്ചുകൊള്ളുമെന്നും അമ്മയ്ക്കു തോന്നിയിട്ടുണ്ടായിരിക്കണം.

അമ്മ വിട്ടയച്ചപ്പോഴെക്കും, ഞാൻ മുത്തശ്ശിയുടെ വസ്ത്രത്തിന്മേൽ തൂങ്ങി. അവരുടെ കയ്യുപിടിച്ച് സന്തോഷിച്ചു തുള്ളിച്ചാടിക്കൊണ്ടു, കൊതുവലയാൽ മൂടിയിരുന്ന എന്റെ കിടയ്ക്കയിലേക്ക് അവരെ വലിച്ചിഴച്ചു; കൊതുവലയ്ക്കുള്ളിൽ പിടിച്ചിരുത്തി. കട്ടിലിന്റെ കാലുകൾ പിടിച്ച് ഞാൻ തുള്ളിച്ചാടി. കുറച്ചു കഴിഞ്ഞപ്പോൾ, സന്തോഷംകൊണ്ടുള്ള എന്റെ അത്യുത്സാഹം ഒട്ടു നിലച്ചു. "ആട്ടെ അമ്മുമ്മേ, ഇനി ഒരു കഥ പറയു" എന്നു പറഞ്ഞു.

മുത്തശ്ശി കഥ തുടന്നു "ആ രാജാവിന്ന് ഒരു രാജ്ഞി

യുണ്ടായിരുന്നു.” അതു നല്ല ഒരുതുക്കംതന്നെയാണു . അദ്ദേഹത്തിന്നു രാജ്ഞി ഒന്നേ ഉണ്ടായിരുന്നുള്ളു.

കഥകളിലെ രാജാക്കന്മാൎക്കു പ്രായേണ അനവധി രാജ്ഞിമാരുണ്ടാവാറുണ്ട്. ആ കാൎയ്യത്തിൽ അവർ അശേഷം ലുബ്ധന്മാരായിരുന്നില്ല. രണ്ടു രാജ്ഞിമാരുണ്ടായിരുന്നു എന്നു കേട്ടാൽ ഞങ്ങളുടെ മനസ്സിൽ അത്ര രസമാകയില്ല. രണ്ടുണ്ടെങ്കിൽ ഏതെങ്കിലും ഒന്ന് തീരേ ഭാഗ്യഹീനയായിരിക്കും. എന്നാൽ, മുത്തശ്ശിയുടെ കഥയ്ക്കു് ആ വക ദോഷമൊന്നും ഉണ്ടായിരുന്നില്ല. ആ കഥയിലെ രാജാവിന്നു് ഒരു രാജ്ഞിയേ ഉള്ളു.

“ആ രാജാവിന്നു പുത്രന്മാരുണ്ടായിരുന്നില്ല” എന്നായിരിക്കും സാധാരണകഥയിൽ പിന്നെ പറയുക. ഒരാൾക്കു പുത്രന്മാരില്ലെങ്കിൽ അതിലെന്താണത്ര പരിഭവിക്കുവാനോ പരിഭ്രമിക്കുവാനോ ഉള്ളതെന്നു കുട്ടിക്കാലത്തു് എനിക്കു മനസ്സിലായിട്ടുണ്ടായിരുന്നില്ല. കുട്ടികളുണ്ടാവാൻ കാലമായിട്ടില്ലായിരിക്കാം, എന്നല്ലാതെ എന്താണു്? “സന്താനലബ്ധിക്കുവേണ്ടി തപസ്സുചെയ്യുന്നതിന്നു രാജാവു കാട്ടിലേയ്ക്കു പോയി” എന്നു കേട്ടാൽ ഞങ്ങൾക്കത്ര രസം തോന്നാറില്ല. ഒരു കാൎയ്യത്തിന്നുവേണ്ടി മാത്രമേ ഞാൻ കാടിലേയ്ക്കു പോവുകയുള്ളു. അതെന്താണെന്നല്ലേ, എന്റെ ഗുരുനാഥനിൽനിന്ന് വിട്ടൊഴിയുവാൻ വേണ്ടി മാത്രം.

രാജ്ഞി രാജാവിനെ അനുഗമിച്ചില്ല. രാജ്ഞിയും ഒരു ചെറിയ പെൺകുട്ടിയും കൊട്ടാരത്തിൽതന്നെ താമസിച്ചു. ക്രമേണ ആ പെൺകുട്ടി വളൎന്നു സുന്ദരിയും യൌവനയുക്തയും ആയ ഒരു സ്ത്രീയായിത്തീൎന്നു. അവൾ രാജാവിന്റെ ഏകപുത്രിയായിരുന്നു.

പന്ത്രണ്ടു കൊല്ലം കഴിഞ്ഞു. രാജാവിന്റെ തപസ്സ് ഇനിയും കലാശിച്ചിട്ടില്ല. അദ്ദേഹത്തിന്നു ലാവണ്യവതി

യായ തന്റെ മകളെക്കുറിച്ചു യാതൊരു വിചാരവുമില്ല. ആ കന്യകയിൽ യൌവനം അതിന്റെ പരമകാഷ്ഠയെ പ്രാപിച്ചു. വിവാഹത്തിന്നുള്ള കാലം അതിക്രമിച്ചു. എന്നിട്ടും രാജാവു മടങ്ങിവന്നില്ല. രാജ്ഞി അത്യന്തം വ്യസനിച്ചു പരവശയായിത്തീൎന്നു. "തങ്കംപോലെയുള്ള എന്റെ മകൾ കന്യകയായി മരിക്കുവാനാണോ ദൈവവിധി? എന്റെ ഈശ്വര! എന്റെ തലയിലെഴുത്ത് ഇങ്ങിനെയായല്ലൊ" എന്നും മററും രാജ്ഞി സങ്കടപ്പെടാറുണ്ട്. ഒരു ദിവസത്തേക്കു മാത്രമായിട്ടെങ്കിലും രാജാവു കാട്ടിൽനിന്നു മടങ്ങിയെത്തി കൊട്ടാരത്തിൽ താമസിച്ച് ഒരു നേരത്തെ ഊണെങ്കിലും അവിടെനിന്നു കഴിച്ചാൽ കൊള്ളാമെന്ന് അദ്ദേഹത്തിനോടു താന്നപേക്ഷിക്കുവാൻ രാജ്ഞി കാട്ടിലേക്കു ദൂതന്മാരെ അയച്ചു. രാജാവ് ആ അപേക്ഷയെ സ്വീകരിച്ചു.

രാജ്ഞി തന്റെ സ്വന്തം കൈകൊണ്ടു വളരെ മനസ്സുവെച്ച് അറുപത് കൂട്ടം കറികളോടുകൂടി രാജാവിന്നു ഭക്ഷണം തയ്യാറാക്കി. ചന്ദനമരംകൊണ്ട്, അദ്ദേഹത്തിന്നിരിക്കുവാനൊരു സിംഹാസനം തീൎപ്പിച്ചു. സ്വൎണ്ണപാത്രങ്ങളിലും വെള്ളിപ്പാത്രങ്ങളിലുമായി ഭക്ഷണപദാൎത്ഥങ്ങളെല്ലാം വിളമ്പിവെച്ചു. രാജകന്യക മയിൽപ്പീലികളോടുകൂടിയ ഒരു താലവൃന്തത്താൽ പിതാവിനെ മന്ദം മന്ദം വീശിക്കൊണ്ട് അദ്ദേഹത്തിന്റെ പിന്നിൽ നിന്നു. പന്ത്രണ്ടു കൊല്ലത്തിനിടയ്ക്ക് അന്നാണ് രാജാവു കോവിലകത്തേയ്ക്കു വന്നത്. വിശറിയുമായി നില്ക്കുന്ന കോമളഗാത്രിയായ രാജപുത്രിയുടെ സൌന്ദൎയ്യപരിപൂൎത്തിയാൽ കോവിലകമെല്ലാം പ്രശോഭിതമായിത്തീൎന്നു. രാജാവു മകളുടെ മുഖത്ത് നോക്കിക്കൊണ്ട്, അത്ഭുതപ്പെട്ടിരുന്നു. അദ്ദേഹം ഭക്ഷണം കഴിക്കേണ്ട കാൎയ്യംതന്നെ അതിന്നിടയ്ക്കു മറന്നുപോയി.

രാജാവു രാജ്ഞിയോടു ചോദിച്ചു "ഈ കന്യക ആരാണ്? സർവ്വേശ്വരിയുടെ കനകബിംബംപോലെ പ്രകാശിക്കുന്ന ഇവളുടെ സൌന്ദര്യസമ്പത്തി വിസ്മയകരം തന്നെ. ഇവൾ ആരുടെ പുത്രിയാണ്?"

രാജ്ഞി മനോവേദനയോടുകൂടി തലയുയർത്തിച്ചുംകൊണ്ട്, "ഹാ! എന്റെ വിധി എത്ര കഷ്ടതരം! അവിടന്ന്, അവിടത്തെ സ്വന്തം പുത്രിയെ അറിയുന്നില്ലയോ?" എന്നു രാജാവിനോടു ചോദിച്ചു. രാജാവു അത്ഭുതപരതന്ത്രനായി. "എന്റെ ചെറിയ പുത്രി വളൎന്ന് ഒരു സ്ത്രീയായിരിക്കുന്നു!"

"അല്ലാതെ അവൾ എന്തു വേണം. പന്ത്രണ്ടു കൊല്ലം കഴിഞ്ഞ വിവരം അവിടന്ന് ഓൎക്കുന്നില്ലയോ?"

"എന്തുകൊണ്ട് അവളെ വിവാഹം കഴിച്ചുകൊടുത്തില്ല!"

"അവിടന്ന് ഇവിടെയില്ലാതെ അവളുടെ വിവാഹം എങ്ങിനെ കഴിയും? അവൾക്കു അനുരൂപനായ ഒരു ഭൎത്താവിനെ ഞാനെങ്ങിനെ തിരഞ്ഞെടുക്കും?"

രാജാവു പരിഭ്രമത്താൽ അസ്വസ്ഥനായിത്തീൎന്നു. "നാളെ പ്രഭാതത്തിൽ ഞാൻ കൊട്ടാരത്തിൽനിന്നു പുറത്തു കടക്കുമ്പോൾ ആദ്യമായി കണ്ടെത്തുന്ന പുരുഷൻ അവളുടെ ഭൎത്താവായിരിക്കും" എന്നു രാജാവു ശപഥം ചെയ്തു.

രാജകന്യക പിതാവിനെ മന്ദം മന്ദം വീശിക്കൊണ്ടിരുന്നു. രാജാവിന്റെ "അമൃതേത്തു" കഴിഞ്ഞു.

പിറേറ ദിവസം പ്രഭാതസമയത്തു രാജാവു പുറത്തു വന്നപ്പോൾ കൊട്ടാരവാതിലിന്നു സമീപത്തുള്ള ചെറുകാട്ടിൽനിന്നു വിറകൊടിക്കുന്ന ഒരു ബ്രാഹ്മണപുത്രനെ അദ്ദേഹം കണ്ടു. അവന്ന് ഏഴെട്ടു വയസ്സ് പ്രായമായിരുന്നു. രാജാവു അവനോട് പറഞ്ഞു, "ഞാൻ എന്റെ മക

ളെ നിനക്കു വിവാഹം ചെയ്തു തരും."

രാജശാസനത്തെ നിരസിക്കുന്നതാരാണ്? ബ്രാഹ്മണപുത്രനെ ഉടനെ വിളിച്ചു വരുത്തി. അവനും രാജകന്യകയും പരസ്പരം വിവാഹമാല്യങ്ങൾ മാറി.

കഥയുടെ ഈ പതനത്തിൽ ഞാൻ മുത്തശ്ശിയുടെ അടുത്തു ചേർന്നിരുന്ന് അത്യാഗ്രഹത്തോടുകൂടി, "പിന്നെയോ അമ്മൂമ്മേ?" എന്നു ചോദിച്ചു. എന്റെ ഹൃദയത്തിന്റെ അന്തർഭാഗത്തു, ഭാഗ്യശാലിയായ ആ ബ്രാഹ്മണപുത്രൻ ഞാനായിരുന്നാൽ കൊള്ളാമെന്ന് ഒരു വലിയ മോഹമുണ്ടായി. മഴ പെയ്യുന്നതിന്റെ ശബ്ദംകൊണ്ട് അവിടമെല്ലാം മാറൊലിക്കൊണ്ടു. എന്റെ അടുത്തുണ്ടായിരുന്ന മണ്ണെണ്ണവിളക്ക് മങ്ങിക്കത്തിക്കൊണ്ടിരുന്നു. കഥ പറഞ്ഞുപറഞ്ഞു മുത്തശ്ശിയുടെ ശബ്ദം താന്നുതുടങ്ങി. ഇതിന്നിടയ്ക്ക്, എന്തും വിശ്വസിക്കാൻ തെയ്യാറായിരുന്ന എന്റെ ഹൃദയത്തിന്റെ ഒരു മൂലയിൽ, അനിശ്ചിതമായ ഏതോ ഒരു കാലത്ത്, ഏതോ ഒരു രാജാവിന്റെ രാജധാനിക്കു സമീപം, ഞാൻ വിറകു പെറുക്കിക്കൊണ്ടിരുന്നു എന്നും, അപ്പോൾ ലാവണ്യത്തിന്റെ അധിദേവതയെപ്പോലെ വിളങ്ങുന്ന ഏതോ ഒരു യുവതി എന്റെ കഴുത്തിൽ ഒരു മാലയിട്ടു എന്നും, ഞാനവളുടെ ഭർത്താവായിത്തീർന്നുവെന്നും, ഒരു വിശ്വാസം വളൎന്നു വളൎന്ന് ഉറച്ചുവന്നു. അവളുടെ കേശഭാരം ഒരു കനകസൂത്രംകൊണ്ടു ബന്ധിച്ചിരുന്നു; കാതുകളിൽ സ്വൎണ്ണകുണ്ഡലങ്ങളുണ്ടായിരുന്നു; കണ്ഠത്തിൽ ഒരു കാഞ്ചനമാലയും പതക്കവും ഉണ്ടായിരുന്നു. ഞുടുങ്ങിയതായ അവളുടെ കടിപ്രദേശത്ത് ഒരു ഉഡ്യാണമുണ്ടായിരുന്നു. മൃദുലകോമളങ്ങളായ കണങ്കാലുകളിൽ കിങ്കിണീരവത്തോടുകൂടിയ ചിലങ്കകളുണ്ടായിരുന്നു. അവൾ സൎവ്വാഭരണവിഭൂഷിതയും മോഹനാംഗിയുമായിരുന്നു.

എന്റെ മുത്തശ്ശി ഒരു ഗ്രന്ഥകർത്രിയായിരുന്നുവെങ്കിൽ, അവരുടെ ഈ ചെറിയ കഥയ്ക്ക് എന്തെല്ലാം തരത്തിലുള്ള വിവരണങ്ങളും കാരണങ്ങളും പറയേണ്ടി വരുമായിരുന്നു; എത്ര ചോദ്യങ്ങൾക്കു സമാധാനം പറയേണ്ടി വരുമായിരുന്നു. ഒന്നാമതായി, രാജാവ് എന്തിനാണ് പന്ത്രണ്ടു കൊല്ലം കാട്ടിൽ വസിച്ചത്? എന്ന് ആരും ചോദിക്കും; രണ്ടാമത്, ആ കാലമെല്ലാം രാജകന്യകയുടെ വിവാഹം കഴിക്കാഞ്ഞതു് എന്തുകൊണ്ടാണ്? അതൊരു മാതിരി അസംബന്ധം തന്നെയാണ്.

ഒരുവേള, ഇവിടംവരെ വഴക്കൊന്നും കൂടാതെ കഴിഞ്ഞാൽതന്നെ, വിവാഹഘട്ടം വരുമ്പോൾ ലഹളയും തക്കവും ഉണ്ടാകാതിരിക്കയില്ല. ആദ്യമായി അങ്ങിനെ ഒരു സംഭവംതന്നെ ഉണ്ടായിട്ടില്ല; രണ്ടാമതായി, യോദ്ധാക്കളായ ക്ഷത്രിയന്മാരുടെ വംശത്തിൽ ജനിച്ച ഒരു യുവതിയും പുരോഹിതന്മാരായ ബ്രാഹ്മണരുടെ വർഗ്ഗത്തിൽപെട്ട ഒരു ബാലനും തമ്മിൽ എങ്ങിനെയാണ് വിവാഹം നടക്കുന്നത്? ഗ്രന്ഥകർത്രി, സാമുദായികപരിഷ്കാരത്തെ ഉപായത്തിൽ പ്രസംഗിക്കുകയും, ഇന്നത്തെ നടവടികളെ അധിക്ഷേപിക്കുകയും ചെയ്യുകയാണെന്നു വായനക്കാർ വിചാരിക്കാതിരിക്കയില്ല. വായനക്കാർ അതിനെ സംബന്ധിച്ച കടലാസ്സുകളിലേയ്ക്ക് എഴുതാതേയും വാദപ്രതിവാദങ്ങൾ നടത്താതേയും ഇരിക്കയില്ല.

അതുകൊണ്ട്, എന്റെ മുത്തശ്ശി ഇനിയത്തെ ജന്മത്തിൽ ഒരു മുത്തശ്ശിയായിത്തന്നെ ജനിക്കണമെന്നും, വിധിവൈപരീത്യത്താൽ, മന്ദഭാഗ്യനായ അവരുടെ ദൌഹിത്രനെപ്പോലെ ജനിക്കാതിരിക്കേണമെന്നും ഞാൻ ഹൃദയപൂർവ്വം ജഗദീശ്വരനോടു പ്രാർത്ഥിച്ചു.

സന്തോഷത്തോടും അത്യുത്സാഹത്തോടുംകൂടി ഞാൻ

വീണ്ടും മുത്തശ്ശിയോടു, "പിന്നെയോ അമ്മുമ്മേ?" എന്നു ചോദിച്ചു.

മുത്തശ്ശി കഥതുടൎന്നു:- "പിന്നെ വളരെ ബുദ്ധിക്ഷയത്തോടുകൂടി രാജകുമാരി അവളുടെ ഭത്താവായ ബാലനേയും കൊണ്ടുപോയി. അവൾ ഏഴു നിലയിൽ മാളികയായ ഒരു വലിയ രാജധാനിയിൽ അത്യന്തം ഭക്തിയോടുകൂടി ഭത്താവിനെ ശുശ്രൂഷിച്ചുംകൊണ്ട് അവിടെ സുഖമായി താമസിച്ചു."

ഞാൻ സന്തോഷാധിക്യത്താൽ മതിമറന്നു കിടയ്ക്കയിൽകിടന്നു തുള്ളുകയും കട്ടിലിന്റെ 'ക്രാതിക'ൾപിടിച്ചു ചാടുകയും ചെയ്തു. അക്ഷമനായി വീണ്ടും "പിന്നെയൊ?" എന്നുചോദിച്ചു.

മുത്തശ്ശിപറഞ്ഞു:—ഭത്താവായിത്തീൻ ആ ബാലൻ പാഠശാലയിൽ ചേൎന്നു ഗുരുക്കന്മാരിൽനിന്നു ഓരോ പാഠങ്ങൾ പഠിക്കുവാൻ തുടങ്ങി അവനു പ്രായപൂത്തിവന്നപ്പോൾ, അവന്റെ സഹപാഠികൾ അവനോട്, "ആ ഏഴുനില മാളികയിൽ തന്റെ കൂടെ താമസിക്കുന്ന സുന്ദരിയായ യുവതി ആരാണ്" എന്ന് അന്വേഷിച്ചു തുടങ്ങി.

അവളുടെ ഭത്താവായ ബ്രാഹ്മണയുവാവിന്നാകട്ടെ തന്റെ കൂടെ താമസിക്കുന്ന രൂപവതിയായ ആ സ്ത്രീ ഏതാണെന്നറിഞ്ഞാൽ കൊള്ളാമെന്നു വളരെ ആഗ്രഹമുണ്ടായിരുന്നു. പണ്ടൊരിക്കൽ അവൻ വിറകു പെറുക്കിക്കൊണ്ടിരിക്കുമ്പോൾ ഏതോ ഒരു ലഹളയുണ്ടായി എന്നും രാജഭൃത്യന്മാർ തന്നെ സബഹുമാനം എടുത്തുകൊണ്ടുപോയി എന്നും അല്ലാതെ സംഗതികൾ ഒന്നുംതന്നെ അവനു ഓൎമ്മയുണ്ടായിരുന്നില്ലാ. അതുതന്നെ എത്രയോ മുമ്പുകഴിഞ്ഞ കാൎയ്യമാണ്. അവന് അതിന്റെ ഒന്നും സ്പഷ്ടമായ ഒരു ധാരണയുണ്ടായിരുന്നില്ല.

നാലഞ്ചു കൊല്ലം ഇങ്ങിനെ കഴിഞ്ഞു. "തന്റെ കൂടെ ആ ഏഴുനിലമാളികയിൽ താമസിക്കുന്ന സുന്ദരി ഏതാണ്?" എന്നു സഹപാഠികൾ എപ്പോഴും അവനോടു ചോദിച്ചുംകൊണ്ടിരുന്നു. അവൻ നിത്യവും പാഠശാലയിൽ നിന്നു മടങ്ങി എത്തിയാൽ ആ വിവരം വ്യസനത്തോടുകൂടി രാജകുമാരിയോടു പറയും. "തന്റെ കൂടെ ആ ഏഴുനില മാളികയിൽ താമസിക്കുന്ന സുന്ദരി ഏതാണ് എന്ന് എന്റെ സഹപാഠികൾ എന്നോടു ദിവസേന ചോദിക്കുന്നു; എനിക്കു ഒരു മറുപടിയും പറയുവാൻ സാധിക്കാറില്ല. നിങ്ങൾ ഏതാണ്? ആരാണെന്ന് എന്നോടു പറയൂ" എന്ന് അവൻ അവളോടും അപേക്ഷിക്കാറുണ്ട്.

"ഇന്നത്തെ കഴിയട്ടെ. പിന്നെ പറയാം" എന്നായിരുന്നു അവളുടെ മറുപടി. എല്ലാദിവസവും ബ്രാഹ്മണയുവാവ് "നിങ്ങൾ ഏതാണ്" എന്നു ചോദിക്കും. "ഇന്നത്തെ കഴിയട്ടെ. പിന്നെ പറഞ്ഞുതരാം" എന്ന് എല്ലാദിവസവും ആ യുവതി മറുപടിയും പറയും. ഇത്തരത്തിൽ നാലഞ്ചു കൊല്ലവുംകൂടി കഴിഞ്ഞു.

ഒടുവിൽ ബ്രാഹ്മണയുവാവു തീരെ അക്ഷമനായിത്തീർന്ന് "അല്ലയോ സുന്ദരി, നി ഏതാണെന്ന് ഇന്ന് എന്നോടു പറയാത്തപക്ഷം ഞാൻ ഈ ക്ഷണത്തിൽ ഈ ഏഴുനിലമാളിക വിട്ടുപോകും" എന്നു തീർത്തുപറഞ്ഞു. അപ്പോൾ രാജകുമാരി "തീർച്ചയായും ഞാൻ നാളെപ്പറഞ്ഞുതരാം" എന്നുറപ്പിച്ചു പറഞ്ഞ് അയാളെ സമാധാനപ്പെടുത്തി.

പിറേറദിവം അയാൾ പാഠശാലയിൽനിന്നു തിരിച്ചെത്തിയ ഉടനെ, "ഇപ്പോൾ പറയണം. നിങ്ങൾ ഏതാണ്" എന്നു തന്റെ പത്നിയോടു അപേക്ഷിച്ചു. "ഇന്നുരാത്രി അത്താഴംകഴിച്ചു കിടക്കുമ്പോൾ സത്യമായിട്ടും ഞാൻ പറഞ്ഞുതരാം" എന്ന് അവൾ വാഗ്ദാനംചെയ്തു.

ബ്രാഹ്മണയുവാവു അപ്രകാരം സമ്മതിച്ചു. നിശ്ചിതസമയം വരുവാൻ അവൻ കാത്തിരുന്നു മണിക്കൂറും നിമിഷവും എണ്ണിക്കൊണ്ടു കഴിച്ചുകൂട്ടി. രാജകുമാരി ഉത്സാഹഭരിതയായി കനകക്കട്ടിലിന്മേൽ ഹംസധൂളിമെത്ത വിരിച്ചു ധവളപുഷ്പങ്ങളാൽ അലങ്കരിച്ചു, സുഗന്ധിതൈലം നിറച്ച സുവർണ്ണദീപത്തിൽ നല്ല നൂൽത്തിരിയിട്ടു കത്തിച്ചു രാത്രിയെ എതിരേല്ക്കുവാൻ കാത്തിരുന്നു. അവൾ അവളുടെ കുന്തളഭാവത്തെ ചീകിമിനുക്കി അലങ്കരിക്കുകയും, സ്വച്ഛനീലിമപൂണ്ട നിർമ്മലവും മനോഹരവും ആയ ഒരു പട്ടുസാരി ഉടുക്കുകയും, ആവശ്യമുള്ള ആഭരണങ്ങൾ അണിഞ്ഞൊരുങ്ങുകയും ചെയ്തു. അവളും പ്രത്യാശയോടുകൂടി ഭർത്താവിനെപ്പോലെ നിമിഷങ്ങൾ എണ്ണിയെണ്ണിത്തന്നെ കഴിച്ചുകൂട്ടി.

അന്നു രാത്രി ആ ബ്രാഹ്മണകുമാരൻ അത്താഴം കഴിച്ചതിന്നു ശേഷം—പരിഭ്രമത്താലും സന്തോഷത്താലും പതിവുപോലെ ഭക്ഷണം കഴിക്കുവാൻകൂടി അവന്നു സാധിച്ചില്ല—രാജകുമാരി താൻതന്നെ അലങ്കരിച്ചതായ ശയനമുറിയിൽ പ്രവേശിച്ചു സുഖമായി കിടന്നപ്പോൾ "എന്റെ കൂടെ ഈ ഏഴുനിലമാളികയിൽ താമസിക്കുന്ന സുന്ദരി ഏതാണെന്നു തീർച്ചയായും എനിക്കിന്നു രാത്രി അറിയാം" എന്നു തന്നൊത്താൻ പറഞ്ഞ് അയാൾ അത്യന്തം സന്തോഷിക്കയും തൃപ്തിപ്പെടുകയും ചെയ്തു.

തന്റെ ഭർത്താവു ഭക്ഷണം കഴിച്ചുപോയ ശേഷം അദ്ദേഹത്തിന്റെ ഉച്ഛിഷ്ടത്തെ ഭക്തിയോടുകൂടി ആ രാജകുമാരി ഭക്ഷിച്ചു. അവൾ മന്ദം മന്ദം ശയനമുറിയിൽ പ്രവേശിച്ചു. ആ ഏഴുനിലമാളികയിൽ താമസിക്കുന്ന സുന്ദരി ഏതാണെന്നു—താൻ ഏതാണെന്നു—പറയേണ്ട ദിവസമായിരുന്നു അത്. അതു പറയുന്നതിന്ന് അവൾ അവ

ളുടെ ഭർത്താവിന്റെ അടുക്കൽ ചെന്നു നോക്കിയപ്പോൾ കിടയ്ക്കമേലുണ്ടായിരുന്ന പുഷ്പങ്ങളിൽനിന്നു ഒരു സർപ്പം ഇഴഞ്ഞുവന്ന് ആ ബ്രാഹ്മണപുത്രനെ ദംശിച്ചിരിക്കുന്നതായി അവൾ കണ്ടു. പുഷ്പതല്പത്തിൽ അവളുടെ ബാലഭർത്താവു മരിച്ചു കിടക്കുന്നു: അവന്റെ മുഖം മരണംകൊണ്ടു വിളർത്തിരുന്നു.

എന്റെ ഹൃദയം പെട്ടെന്നു നിശ്ചേഷ്ടമായി. കഥയുടെ ഈ പര്യവസാനം തീരെ വിചാരിക്കാത്തതായിരുന്നു. "എന്നിട്ടോ?" എന്നു ഞാൻ മുത്തശ്ശിയോടു ചോദിച്ചു.

"എന്നിട്ട്..............." എന്ന് മുത്തശ്ശി മറുപടി പറഞ്ഞു.

കഥ ഇനിയും തുടർന്നു പറയുന്നതിന്റെ ആവശ്യമെന്താണ്? അധികമധികം അസാദ്ധ്യങ്ങളും മനുഷ്യബുദ്ധിക്കു അഗോചരങ്ങളുമായ സംഗതികളിൽ പ്രവേശിക്കുക എന്നല്ലാതെ അതുകൊണ്ടു ഒരു ഫലവുമില്ല മരണാനന്തരം വല്ല "എന്നിട്ടോ" എന്നുള്ളതുണ്ടായിരുന്നാൽ തന്നെ അതിനെപ്പററിപ്പറയുന്നതിന്നു ഒരു മുത്തശ്ശിക്കും മുതുമുത്തശ്ശിക്കും സാധിക്കുന്നതല്ലെന്ന് ഏഴുവയസ്സായ കുട്ടിക്ക് അറിവുണ്ടായിരുന്നില്ല.

എന്നാൽ ആ കുട്ടിയുടെ വിശ്വാസവും മനസ്സും ഒരിക്കലും പരാജയത്തെ അറിഞ്ഞു സമ്മതിക്കുകയില്ല. മരണമാകുന്ന മൂടുപടത്തെക്കൂടി കടന്നു പിടിച്ചു വലിച്ചു നീക്കി മരിച്ചുപോയ ആളെ തിരിയെ വരുത്തുന്നതിന്നുകൂടി കുട്ടി ആഗ്രഹിക്കുന്നു; ശ്രമിക്കുന്നു! ഗുരുനാഥനില്ലാതെ കിട്ടിയ ആ സന്ധ്യയ്ക്കു പറഞ്ഞു കേട്ട കഥ ഇത്രക്ഷണത്തിൽ ഇങ്ങിനെ അവസാനിപ്പിച്ചതു തീരെ അസംബന്ധമാണെന്നു കുട്ടി വിചാരിച്ചു കഥ അല്പംകൂടിയെങ്കിലും തുടരുന്നതിന്നു മുത്തശ്ശി നിർബന്ധിതയായി. അതുകൊണ്ട് ആ മു

ത്തുശ്ശിക്ക പരമമായ ആ "അവസാന"ത്തിൽനിന്ന ക ഥാഗതിയെ വീണ്ടും ആവൎത്തിക്കേണ്ടിവന്നു. അവർ ആ കൃത്യത്തെ എത്ര എളുപ്പത്തിൽ, എത്രസാധാരണമട്ടിൽസാ ധിക്കുന്നു! വൃദ്ധ ആ മൃതശരീരത്തെ എടുത്ത് ഒരു വാഴപ്പി ണ്ടിയോടു ചേൎത്തുകെട്ടി പുഴയിൽ ഒഴുക്കുന്നു! ഒരു വൈദി കനെക്കൊണ്ടു കുറെ മന്ത്രങ്ങളും ചൊല്ലിക്കുന്നു! കഥാനായ കനും കഥയും അങ്ങിനെ കാലനദിയിൽ ഒഴുകുന്നു. എന്നാൽ, തോരാതെ മഴപെയ്തുകൊണ്ടിരുന്ന ആ രാത്രിയിൽ, വ ളരെ മങ്ങിക്കത്തിക്കൊണ്ടിരുന്ന ഒരു വിളക്കിന്റെ പ്രകാശ ത്തിൽ മരണത്തിന്റെ ഭയാനകത്വം ഒട്ടും ഏഴു വയസ്സു ള്ള ഒരു കുട്ടിയുടെ ഹൃദയത്തിൽ പതിയുന്നില്ല. അതി ന്റെ യഥാൎത്ഥമായ സ്വഭാവത്തെ അവൻ അറിയുന്നില്ല. ഒരു രാത്രിയിലെ പൂൎണ്ണമായ സുഷുപ്തിയെന്നല്ലാതെ അതി ലും മീതെയൊന്നും ഉള്ളതായി അവന്നു തോന്നുന്നില്ല. കഥ അവസാനിച്ചപ്പോഴെയ്ക്കും കുട്ടിയുടെ കൺപോളകൾ ഉറ ക്കംകൊണ്ടു കനംകൂടിയവയായി താനേ അടഞ്ഞുതുടങ്ങി. കാലമാകുന്ന ശാന്തനദിയിലൂടെ നിദ്രയാകുന്ന വാഴപ്പിണ്ടി യോടു ചേൎത്തുകെട്ടി കുട്ടികളുടെ ശരീരത്തെ നാം സാധാ രണമായിഒഴുക്കാറുള്ളത് ഇപ്രകാരമാകുന്നു. പ്രഭാതത്തിൽ, അവരെ വീണ്ടും ചൈതന്യവും പ്രകാശവുമുള്ള ജീവലോ കത്തിലേയ്ക്കു തിരിച്ചെടുക്കുവാൻ മാന്ത്രികന്മാരായ നാം ഏ താനും സങ്കീൎത്തനങ്ങളേയും ഉച്ചരിക്കുന്നു.

—:*:—

## നയഞ്ചേരത്തിലെ ബാബുമാർ.

നയഞ്ചേരത്തിലെ ബാബുമാർ പണ്ടുവലിയ ജന്മികളാ യിരുന്നു. അവരുടെ ധാരാളിത്തം സുപ്രസിദ്ധമായിരുന്നു. അതിലോലമായ 'ഢക്കാമസലിന്റെ'കസവുവേഷ്ടികൾപോ

ല്യം അവക്കു പരുപരുത്തതായി തോന്നിയതുകൊണ്ടു് ഉടുക്കു മ്പോഠം ശരീരത്തിൽ മുട്ടി ഉരസാതിരിക്കുന്നതിന്ന് ആ പ ട്ടുവസ്ത്രങ്ങളുടെ കര ചീന്തിക്കളയുന്നതിന്നുകൂടി അവർ മടിച്ചിരുന്നില്ല. എന്തെങ്കിലും ഒരു കാരണം പറഞ്ഞു അന വധി ദ്രവ്യം വ്യയംചെയ്യുന്നതിന്നു അവക്കു ദാക്ഷിണ്യമുണ്ടാ യിരുന്നില്ല. ഏതോ ഒരു വിശേഷദിവസത്തിൽ അവർ, രാ ത്രിയെ പകൽപാക്കിത്തീക്കുന്നതിന്ന്, അസംഖ്യം വിളക്കുകഠം കത്തിച്ചതുകൊണ്ടുമാത്രം തൃപ്തിപ്പെടാതെ, സൂൎയ്യരശ്മികഠം ക്കു പകരം ആകാശത്തുനിന്നു "വെള്ളിക്കസവുവഷം" കൂ ടി ഏൎപ്പെടുത്തിയതായി കേട്ടിട്ടുണ്ട്. അക്കാലമൊക്കെ ക ഴിഞ്ഞു. അതൊക്കെ ആ വലിയ വെള്ളപ്പൊക്കമുണ്ടായതി ന്നുമുമ്പാണ്. പുരാതനകുടുംബക്കാരായ ആ ബാബുമാരുടെ വംശപരമ്പര പഴയ പ്രതാപൈശ്വൎയ്യങ്ങളോടുകൂടി അധി കം കാലം നിലനില്ക്കുക എന്നതു് അസാദ്ധ്യമായിത്തീൎന്നു. വളരെ തിരിയിട്ടു കത്തിക്കുന്ന ഒരു നിലവിളക്കിലെ എണ്ണ പോലെ അവരുടെ സമ്പൽശ്രേയസ്സുകഠം ക്ഷണത്തിൽ ന ഷ്ടപ്പെട്ടുപോയി. എണ്ണ കഴിഞ്ഞു വിളക്കു കെട്ടു.

ഞങ്ങളുടെ അയൽവാസിയായിരുന്ന 'കൈലാസബാ ബു' കത്തിക്ഷയിച്ച ആ ഐശ്വൎയ്യാഗ്നിക്കണ്ഡത്തിലെ ഒടു ക്കത്തെ 'പൊരി' യായിരുന്നു. അദ്ദേഹത്തിന്നു പ്രായം തികയുന്നതിന്നുമുമ്പുതന്നെ ആ ശ്രേഷ്ഠകുടുംബം അതിൻെറ 'നെല്ലിപ്പടി' വരെ അധഃപതിച്ചിരുന്നു. അദ്ദേഹത്തിൻെറ പിതാവു് അന്തരിച്ചപ്പോഠം, കെടാറായ വിളക്കിൻെറ ഒടു വിലത്തെ വൎദ്ധിച്ച പ്രകാശംപോലെ പെട്ടെന്ന് ഒരു ആളി ക്കത്തലുണ്ടായി. ശവസംസ്കാരാദികഠം അളവററ പണം ചിലവുചെയ്തു വളരെ ധാടിയിലും മോടിയിലും നടത്തി. ആ ചിതാഗ്നിയിൽത്തന്നെ ബാബുമാരുടെ സമ്പത്സമൃദ്ധിയും എന്നെന്നേക്കുമായി നശിച്ചുപോയി. അതോടുകൂടി നില്ക്ക ന്നപവും സ്ഥാപിക്കപ്പെട്ടു. കടം വീട്ടുന്നതിന്നു ബാക്കിയുണ്ടാ

യായിരുന്ന തറവാട്ടുമുതലുകളെല്ലാം വിററു. ശേഷിച്ച കൈമുതലും റൊക്കംകിട്ടിയ സംഖ്യയും പുരാതനമായ പുകഠപ്പൊലിമയെ പുലൎത്തുന്നതിന്ന ഒട്ടുംതന്നെ പൎയ്യാപ്തമായില്ല.

കൈലാസബാബു സ്വരാജ്യംവിട്ട കല്ക്കട്ടയിലേക്ക പോന്നു. ദിനംപ്രതി അധികമധികം മങ്ങിക്കൊണ്ടിരുന്ന കുലമഹിമയേയും തന്റെ ജീവനേയും അദ്ദേഹത്തിന്റെ ഏകപുത്രൻ അചിരേണ വിട്ടൊഴിഞ്ഞു. പരേതനായ പുത്രന്റെ ഒരു പെൺകുട്ടിമാത്രം അവകാശിനിയായിത്തീൎന്നു.

അദ്ദേഹം കല്ക്കട്ടയിൽ താമസിച്ചിരുന്നതു ഞങ്ങളുടെ വീട്ടിനടുത്താണ്. സംഗതിവശാൽ, ഞങ്ങളുടെ കുടുംബചരിത്രം അദ്ദേഹത്തിന്റേതിൽനിന്ന വളരെ വ്യത്യാസപ്പെട്ടതായിരുന്നു. എന്റെ അച്ഛൻ പണക്കാരനായിരുന്നു എങ്കിലും ആ സ്വത്തെല്ലാം അദ്ദേഹം തന്നത്താൻ സമ്പാദിച്ചതാണ്. അനാവശ്യമായി ഒരു പൈപോലും ഒരിക്കലും കളഞ്ഞിട്ടില്ലെന്നായിരുന്നു അച്ഛന്റെ അഭിമാനംതന്നെ. അദ്ദേഹത്തിന്റെ ഉടുപ്പുകഠം ഒരു കൂലിക്കാരന്റേതുപോലെ കേവലം സാധാരണങ്ങളും കൈകഠം, അതുപോലെത്തന്നെ, പണിയെടുത്തു തഴമ്പുവീണവയും ആയിരുന്നു. പണംവാരിക്കോരി ചിലവുചെയ്തു പ്രമാണിത്വം സമ്പാദിച്ച 'ബാബു'സ്ഥാനം നേടി ഞെളിയുവാൻ അച്ഛൻ അശേഷം ആഗ്രഹിച്ചില്ല. അദ്ദേഹത്തിന്റെ ഏകപുത്രനായ ഞാൻ അതിന്ന് അദ്ദേഹത്തിനോട എത്രയും കടപ്പെട്ടിരിക്കുന്നു. 'ജീവിതപ്പോരിന്നുററ മഹാസ്ത്രമാകിയ' പഠിപ്പുകൊണ്ടു ലോകരംഗത്തിൽ തന്നെത്താൻ ഏറങ്ങി പ്രയത്നിക്കുന്നതിന്ന് എന്റെ പിതാവ് എന്നെ പ്രാപ്തനാക്കിത്തീൎത്തു. സ്വപ്രയത്നംകൊണ്ടുയൎന്നവരാണ് ഞങ്ങഠം എന്നുസമ്മതിക്കുന്നതിൽ ഞങ്ങഠംക്ക് അശേഷം അഭിമാനക്ഷയംതോന്നുന്നില്ല. എന്റെ പെട്ടികളുളളിൽ നീണ്ടവംശപാരമ്പൎയ്യപ്പട്ടികകളേ

ക്കാൾ പുതിയ ബാങ്കുനോട്ടുകൾ നിറഞ്ഞുകാണുന്നതാണ് എനിക്കധികം പ്രിയമായിട്ടുള്ളത്. 'അനന്തൻചേട്ടന്റെ ബന്ധുതയേക്കാൾ 'കിലും കിലും' എന്നുള്ള പണത്തിന്റെ ശബ്ദംതന്നെയാണ് എനിക്കിഷ്ടം.

തന്നിമിത്തം, കൈലാസബാബു കേവലം നാമാവശേഷമായ പഴയ ബാബുകുടുംബത്തിന്റെ പേരും പറഞ്ഞു പൊതുജനങ്ങളുടെ സ്നേഹാദരങ്ങളെ അർഹതയുള്ളതിൽ അധികം ആകർഷിക്കുന്നതും അനുഭവിക്കുന്നതുംകണ്ട് എനിക്കു വാസ്തവത്തിൽ അസൂയ തോന്നി. 'പണ്ടത്തേതും പറഞ്ഞു പടിക്കൽ ഇരിക്കേണ്ട കാലം' വന്നിട്ടും അയാൾ ആ രാഗം തന്നെ വീണ്ടും വീണ്ടും വിസ്തരിക്കുന്നതിൽ എനിക്കു വല്ലാത്ത അസഹ്യതയുണ്ടായി. അതായിരിക്കണം എനിക്ക് അയാളുടെ നേരെ നീരസംതോന്നിയതിനുള്ള കാരണം. എന്റെ അച്ഛൻ സ്വന്തം പ്രയത്നംകൊണ്ടു പണക്കാരനായവനല്ലേ, ഞങ്ങളെല്ലാം 'ഇന്നലെ പെയ്ത മഴക്ക് ഇന്നു മുളച്ച തകര' യല്ലേ എന്നുള്ള ഒരു പുച്ഛരസത്തോടുകൂടിയാണ് 'ബാബു' എന്നോയും മററും കരുതിപ്പോന്നിരുന്നത് എന്നു ഞാൻ ആന്തരമായി ശങ്കിച്ചിരുന്നു.

ഞാനല്ലാതെ ആ ദിക്കിലാരും, കൈലാസബാബുവിനോടു നീരസം നടിച്ചിരുന്നില്ലെന്നു ഞാൻ സൂക്ഷിച്ചറിയേണ്ടതായിരുന്നു. വാസ്തവത്തിൽ അദ്ദേഹത്തെപ്പോലെ അത്ര നിഷ്കളങ്കനായ നിരപരാധിയുമായ ഒരു വയോധികനെ കാണുവാൻതന്നെ സാധിക്കയില്ല. ആപത്തുകാലത്തും സമ്പത്തുകാലത്തും ഒരുപോലെ മററുള്ളവരോട് അദ്ദേഹം വളരെ സ്നേഹസഹതാപങ്ങൾ പ്രദർശിപ്പിച്ചിരുന്നു. അദ്ദേഹം നല്ല ഒരു മര്യാദക്കാരനായിരുന്നു. അയൽവാസികളുടെ ആഘോഷങ്ങളിലും മതാനുഷ്ഠാനങ്ങളിലും മററും അദ്ദേഹം യഥാവസരം പങ്കുകൊണ്ടിരുന്നു. വൃദ്ധന്മാരോടും കുട്ടികളോടും ഒരുപോലെ പ്രസന്നമായും സ്നേഹമസൃണമായ മന്ദസ്മി

തത്തോടുകൂടിയും അല്ലാതെ സംസാരിക്കയില്ല. കുശലപ്രശ്നങ്ങളിൽ അദ്ദേഹത്തിന്നുള്ള ജാകരൂകതയും നിഷ്കാപട്യവും അദ്വിതീയമായിരുന്നു. വഴിമദ്ധ്യത്തിൽ വല്ല പരിചയക്കാരെയും കണ്ടുമുട്ടിയാൽ തനിക്ക് എന്തുധൃതിയായാലും, അദ്ദേഹംഅടുത്തുചെന്ന് നാട്ടുവർത്തമാനങ്ങളും വീട്ടുകാര്യങ്ങളും സ്നേഹാദരങ്ങളോടുകൂടി അന്വേഷിക്കാതിരിക്കയില്ല. തുടരെത്തുടരെ അദ്ദേഹം താഴെ പറയുംപ്രകാരം ചോദിച്ചുതുടങ്ങും:—

'അല്ലാ! ഇപ്പോൾ എപ്പിടുന്നാണ്. കണ്ടത്തു വളരെ നന്നായി. സുഖംതന്നെയല്ലെ. എന്താ 'ഷാഷി' ക്കു സുഖക്കേടൊന്നുമില്ലല്ലൊ.ജേഷ്ടനോ?ക്ഷേമംതന്നെയല്ലെ. മാഘന്റെ കുട്ടിക്കു പനിയാണത്രെ. ഞാൻ ഇന്നേ കേട്ടുള്ളു. നിങ്ങൾ വല്ലതും അറിഞ്ഞുവോ. എങ്ങിനെ ഇരിക്കുന്നു ആവോ? നമ്മുടെ'ഹരി'യെ കണ്ടിട്ടു വളരെ നാളായി. ഇവിടെത്തന്നെയില്ലെ. വിശേഷമൊന്നുമില്ലല്ലൊ. രാഘവന്നെന്താ ആവൊ? പിന്നെ അവിടെ ആർക്കും വിശേഷിച്ചൊന്നുമില്ലാളല്ലൊ'. അദ്ദേഹത്തിന്റെ മനസ്സിന്റെശുദ്ധത സംഭാഷണത്തിൽനിന്നു മനസ്സിലാക്കാവുന്നതാണ്.

തന്റെ പെട്ടിക്കുള്ളിൽ ഉടുപ്പുകൾ അധികമില്ലെങ്കിലും അദ്ദേഹം ഏതുസമയത്തും വളരെശുചിയായും ഭംഗിയായും വസ്ത്രധാരണം ചെയ്യും. താൻ പതിവായി ഇരിക്കാറുള്ള പരവധാനിയും കിടക്കാറുള്ള മഞ്ചക്കിടക്കയും ദിവസംതോറും വെയിലത്തിട്ടുണക്കുകയും മറ്റും ചെയ്യുന്നതുപോലെതന്നെ തന്റെ ഉടുപ്പുകളും നിർമ്മലമായും ഭദ്രമായും അദ്ദേഹം സൂക്ഷിക്കാറുണ്ട്. ഉള്ള ഉടുപ്പുകളെക്കൊണ്ടു വളരെ വൃത്തിയായും ഭംഗിയായും ഉപയോഗിക്കാനറിയാം. താമസിക്കുന്ന ഗൃഹത്തിൽ, വളരെ കുറച്ചുമാത്രമേ ഉള്ളു. എങ്കിലും, വീട്ടുസാമാനങ്ങളും മറ്റും ഭംഗിയിൽ ക്രമപ്പെടുത്തിവെച്ചിരിക്കുന്നതു കണ്ടാൽ, അതിശയം തോന്നും. കാ

ഞന്നവക്ക് അതുകൂടാതെ ഇനി എത്ര വേണമെങ്കിലും അകത്തു വേറെയുമുണ്ടെന്നു തോന്നിപ്പോകും. ഇടക്കിടക്ക വേലക്കാരൻ ഇല്ലാത്തപ്പോൾ അദ്ദേഹം വീട്ടിന്റെ പടി അടച്ചു തഴുതിട്ടുകളയും; അല്ലെങ്കിൽ ആരെങ്കിലും വന്നുകണ്ടാൽ പോരായ്മയില്ലേ? ആളില്ലാത്തപ്പോൾ പടി അടച്ചു വീട്ടുവേലകളെല്ലാം താൻതന്നെ ചെയ്യുതീർക്കും. പണിമുഴുവൻ കഴിഞ്ഞാൽ വീണ്ടും 'ബാബു'വായി പടിതുറന്നു സ്നേഹിതന്മാരെ എതിരേല്ക്കും.

കൈലാസബാബുവിന്റെ തറവാട്ടുവകയായുള്ള വസ്തുക്കളെല്ലാം വിററുപോയാലും, വിലപിടിച്ച ചില കൈമുതലുകൾ പാരമ്പര്യസ്വത്തായി അദ്ദേഹത്തിന്റെ പക്കൽ ഉണ്ടായിരുന്നു. സുഗന്ധദ്രാവകങ്ങൾ നിറച്ചുവെയ്ക്കുന്നതിനുള്ള ഒരു വലിയ വെള്ളിപ്പാത്രവും, വിചിത്രവേലകളോടുകൂടിയ ഒരു പൂത്തട്ടും, ഒരു സ്വർണ്ണചഷകവും, വളരെവിലപിടിച്ച ഒരു പഴയ സാൽവയും, ആഡംബരാവസരങ്ങളിൽ കാരണവന്മാർ ധരിച്ചുവന്നിരുന്ന ഉടുപ്പുകളും തലപ്പാവും അദ്ദേഹത്തിന്നു തറവാട്ടുസ്വത്തുക്കളിൽ ബാക്കി കിട്ടീട്ടുണ്ടായിരുന്നു. കടക്കാരുടെയും ഉണ്ടികക്കാരുടെയും വായിൽനിന്നു ഇതെല്ലാം വീണ്ടെടുത്തു കൊണ്ടുപോന്ന കഥതന്നെ അത്യന്തം അത്ഭുതമാണ്. വിശേഷദിവസങ്ങളിലെല്ലാം അദ്ദേഹം ഇതെല്ലാം പുറത്തെടുത്തു യഥോചിതം ഉപയോഗപ്പെടുത്തി ഒരു കാലത്തു വിശ്രവിശ്രുതമായിരുന്ന നയഞ്ജരത്തിലെ ബാബുകുഡുംബത്തിന്റെ പാവനമായ യശോരാശിയെ നിലനിൎത്തുവാൻ ശ്രമിക്കും. വാസ്തവത്തിൽ, ഹൃദയംകൊണ്ടു ഇത്ര വിനീതനായ ഒരു മനുഷ്യനില്ല. എന്നാൽ, നിത്യവ്യവഹാരങ്ങളിലും സംഭാഷണങ്ങളിലും തന്റെ പുരാതനകുഡുംബത്തിന്റെ ശ്രേഷ്ഠതയെക്കുറിച്ചു പ്രസംഗിക്കുന്നതു തന്റെ അവസ്ഥയ്ക്കു താൻ ചെയ്യുവാൻ ബാദ്ധ്യതപ്പെട്ടതായ ഒരു കടമയാണെന്നു അ

ദ്ദേഹം യഥാൎത്ഥമായി വിശ്വസിച്ചിരുന്നു. അദ്ദേഹത്തി ന്റെ സ്നേഹിതന്മാർ ഈ ദുരഭിമാനത്തെ—അദ്ദേഹത്തി ന്റെ സ്വഭാവത്തിലുള്ള ഈ ന്യൂനതയെ—യഥാവസ രം കൊണ്ടാടുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തു. ദോ ഷരഹിതമായ ആ അഭിമാനത്തിൽനിന്ന അദ്ദേഹത്തിന്നു ണ്ടാകാവുന്ന മനസ്സുഖത്തെ കുറയ്ക്കുവാനൊ കെടുക്കുവാ നൊ അവർ ആഗ്രഹിച്ചില്ല. സ്വകുഡുംബകീൎത്തിയെ കുറിച്ചു പ്രസംഗിക്കുന്നതിൽനിന്ന് അദ്ദേഹത്തിന്നുണ്ടാകാ റുള്ള അഭിനവമായ കൃതാൎത്ഥത തന്നെ അവരേയും പ്രക ാരം രസിപ്പിച്ചുകൊണ്ടിരുന്നു.

അയൽവാസികളെല്ലാം കൈലാസബാബുവിനെ 'തക്കൂർഡാഡാ' (നാടൻമട്ടിൽ 'കാരണവര്') എന്നാണു സാധാരണ വിളിച്ചുവരാറ്. അവരെല്ലാം അദ്ദേഹത്തി ന്റെ സ്ഥലത്തു പലപ്പോഴും ഒന്നിച്ചുകൂടി വളരെ സമയം രസമായി ചിലവഴിക്കുന്നതു സാധാരണയായിത്തീൎന്നു. ത ന്നിമിത്തം ഗൃഹസ്ഥന്നു അസ്ഥാനപ്പെട്ട ചിലവുകളൊന്നും വരാ തിരിക്കുവാൻ അവർതന്നെ പ്രത്യേകം സൂക്ഷിച്ചിരുന്നു. കൂട്ടത്തിൽ ഒരാൾ തങ്ങൾക്കെല്ലാവൎക്കും ആവശ്യമുള്ള പു കയില കൊണ്ടുചെന്നിട്ടുണ്ടായിരിക്കും. അയാൾ അതു ബാ ബുവിന്റെ മേശപ്പുറത്തു ആഴിച്ചുവെച്ചു 'കാരണവരേ ഈ പുകയില എനിക്കു ഗയയിൽനിന്നു ഒരാൾ ഇന്നുരാവിലെ അയച്ചുതന്നതാണ്. നല്ലതാണൊ എന്നു നോക്കു. നിങ്ങൾ ക്കു പിടിക്കുമോ ആവോ?' എന്നുപറയും.

'തക്കൂർ ഡാഡ' ഉടനെ ആ പുകയില എടുത്തുഉപ യോഗിച്ച് അതു ഒന്നാന്തരമാണെന്നു അഭിപ്രായപ്പെടും. പണ്ടു നയഞ്ജരത്തിലെ ബാബുമാർ റാത്തലിന്നു ഒരുപവൻ വിലയുള്ള ഒരുതരം വിശേഷപ്പെട്ട പുകയില ഉപയോ ഗിച്ചിട്ടുള്ളതായും മററും പഴയ പ്രതാപങ്ങളെ കുറിച്ചും ആ ദവസരത്തിൽ അദ്ദേഹം പ്രസംഗിക്കുവാൻ തുടങ്ങും.

ആകെക്കിച്ചം ആ വിശേഷപ്പെട്ട പുകയില ഉപ യോഗിച്ചാൽ കൊള്ളാമെന്നുണ്ടോ? ഞാൻ കുറച്ചു സൂക്ഷി ച്ചു വെച്ചിട്ടുണ്ടു. വേണമെങ്കിൽ വേഗത്തിൽ എടുത്തു കൊണ്ടുവരാം.' എന്നിപ്രകാരം വൃദ്ധൻ അതിന്നിടക്കു പ്രസ്താവിക്കും.

ആവശ്യപ്പെട്ടാൽ കിട്ടുകയില്ലെന്നു എല്ലാവക്കും അ റിയാമായിരുന്നു. ഒന്നുകിൽ അലമാരിയുടെ താക്കോൽ കാ ണാനില്ലെന്നോ, അല്ലെങ്കിൽ വാലിയക്കാരനെ കാണാനി ല്ലാ അവനാണ് എടുത്തുവെച്ചിരിക്കുന്നത് എന്നോ മ ററാ വല്ല തല്ക്കാലകാരണവും പറഞ്ഞൊഴിയും! ഉണ്ടെങ്കി ലല്ലേ എടുക്കുവാൻ സാധിക്കയുള്ളു.

'വാലിയക്കാരനില്ലാഞ്ഞാൽ എന്തു ബുദ്ധിമുട്ടാണെന്നു പറയാൻ പ്രയാസം. എന്റെ വേലക്കാരൻ ആ 'ഗണേ ശൻ' ഇല്ലേ, അവനെപ്പോലെ ഗജമണ്ടൻ ഭൂമിയിലില്ല. എങ്കിലും സാധു. അവനെ പിരിച്ചയപ്പാൻ എനിക്കു മന സ്സുവരുന്നില്ല.'

ഗണേശനാവട്ടെ, ബാബുകുഡുംബത്തേയും കൈലാ സനേയും യഥാത്ഥമായി സ്നേഹിച്ചിരുന്ന ഒരു ഉത്തമവേ ലക്കാരൻ ആയിരുന്നു. യജമാനന്റേയോ അദ്ദേഹത്തി ന്റെ പഴയ തറവാട്ടിന്റേയോ പുരാതനകീത്തിയെ നില നിത്തുന്നതിന്നുവേണ്ടി എന്തു കുററവും കയ്യേല്ക്കുന്നതിന്നു അയാൾ സദാ സന്നദ്ധനായിരുന്നു.

ചിലപ്പോൾ ഞങ്ങളുടെക്കൂട്ടത്തിൽ ആരെങ്കിലും പറ യും—'സാരമില്ല കാരണവരെ. നമുക്ക് ഇപ്പോൾ ഈ പു കയില മതി. കാരണവര് ബുദ്ധിമുട്ടണ്ടാ. ഗണേശൻ വര ട്ടെ. ആ പുകയിലയ്ക്കു വളരെ ശക്തികൂടും. ഞങ്ങൾക്കാക്കും അത്ര ശക്തിയുള്ളതുപയോഗിച്ചു പരിചയമില്ല.'

ഈ മറുവടികിട്ടിയാൽ ബാബുവിന്നു സമാധാനമാ യി. പരിഭ്രമമെല്ലാം തീൻ വീണ്ടും സംസാരിക്കുവാൻ തുടങ്ങും.

അനന്തരത്തെ സരസസല്ലാപങ്ങൾ കഴിഞ്ഞ് അതിഥികൾ എല്ലാവരും പിരിയുന്നതിന്ന ആരംഭിക്കുമ്പോൾ കൈലാസബാബു അവരെ പടിക്കലോളം അനുഗമിച്ച്, വാതലുക്കൽ നിന്നുംകൊണ്ടു, തിരിച്ചുപോകുന്ന സ്നേഹിതന്മാരെ നോക്കി "നിങ്ങളെല്ലാവരും പോവുകയാണ് അല്ലെ. ആട്ടെ ഒരിക്കലെങ്കിലും നിങ്ങളാരും ഭക്ഷണത്തിന്ന് ഇവിടെ ഒരുമിച്ചുകൂടീട്ടില്ലല്ലൊ. ഒരു ദിവസം ഊണ് ഇവിടെ ആവാം. നിങ്ങളെല്ലാവരും വരണം അതിനെന്താണ ഭാവം?" എന്നിപ്രകാരം 'ലോക്യം' പറയും.

'ഇന്നുവേണ്ടാ കൈലാസബാബു, ഇന്നുവേണ്ട. അതിനൊക്കെ ഇനിയും എടയില്ലെ ഞങ്ങൾ ദിവസം തീർച്ചയാക്കിയറിയിക്കാം' എന്നു ഞങ്ങളിൽ ആരെങ്കിലും അതിന്നു സമാധാനവും പറയും.

"അതു മതി, അങ്ങിനെതന്നെ മതി. മഴക്കാലം ആവട്ടെ. അതായിരിക്കും നല്ലത്. ഇപ്പോൾ ചൂടു ദുസ്സഹമാണ്. ഞാൻ കഴിക്കുവാൻ ഉദ്ദേശിക്കുന്ന തരത്തിലുള്ള ഒരു വലിയ സദ്യ ഈ വേനൽകാലത്തു കഴിച്ചാൽ പന്തിയാകുന്നതല്ല. നമുക്കുതന്നെവല്ലതരക്കേടും തട്ടിയേക്കും" എന്നും മററും തൃപ്തനായിത്തീൎന്ന കൈലാസബാബു ഞങ്ങളോടു ഉപദേശിക്കും.

മഴക്കാലം വന്നാൽ വാഗ്ദത്തം ചെയ്തിട്ടുള്ള സദ്യയെകുറിച്ച്, അദ്ദേഹത്തെ ഓൎമ്മപ്പെടുത്താതെ കഴിക്കുവാൻ ഞങ്ങൾ എല്ലാവരും പ്രത്യേകം ശ്രദ്ധവെക്കും. അഥവാ, വല്ലസംഗതിവശാലും, ആ വിഷയം പ്രസ്താവത്തിലായാൽ, കൂട്ടത്തിൽ ആരെങ്കിലും ഉടനെ "ഹേ! ഈ മഴയത്ത് അങ്ങോട്ടും ഇങ്ങോട്ടും എറങ്ങി നടക്കുവാൻകൂടി കഴിയാത്തപ്പോൾ എന്തു സദ്യയാണ്. മഴയുടെ ശക്തി ഒന്നു ശമിക്കട്ടെ. എന്നിട്ടു മതി. അതാണ് നല്ലത്." എന്നോ മറെറാ പറഞ്ഞ് ഒഴികഴിവുണ്ടാക്കും. സദ്യയുടെ കാൎയ്യം ഇങ്ങിനെ നീട്ടിക്കൊണ്ടു പോന്നു.

'കൈലാസബാബു'വിൻെറ വസതി അദ്ദേഹത്തിൻെറ അവസ്ഥയ്ക്കും സ്ഥിതിക്കും തീരെ പോരാത്ത തരത്തിലായിരുന്നു. അക്കാര്യത്തിൽ കൂട്ടുകാർ അദ്ദേഹത്തോടു അനുശോചിക്കാറും ഉണ്ട്. അദ്ദേഹത്തിൻെറ ബുദ്ധിമുട്ടുകളെക്കുറിച്ച് അവർക്ക് പൂർണ്ണമായഅറിവുണ്ടെന്നു സ്നേഹിതന്മാർ എപ്പോഴും ഉറപ്പിച്ചു പറയാറുണ്ട്. "കല്ക്കട്ടയിൽ ഒരു നല്ല വീടു കിട്ടിക്കൊള്ളുക എന്നതു കേവലം അസാദ്ധ്യമാണ്. ഒന്നുരണ്ടുകൊല്ലമായിട്ട് ഉചിതമായ ഒരു വീടു കണ്ടുകിട്ടുവാൻ അവരെല്ലാവരും വളരെ ശ്രദ്ധയോടുകൂടിത്തന്നെ അന്വേഷിക്കാറുണ്ട്. തക്കതായി ഒരു ഗൃഹം കണ്ടുപിടിക്കുന്നതിന്നു മാത്രമുള്ള വിസ്തിത്തം ആ സ്നേഹിതന്മാരിൽ ആർക്കും ഉണ്ടായിരുന്നില്ലെന്ന് പറയേണ്ടതില്ലല്ലൊ. വലിയ അസംതൃപ്തിയേയും മനോവേദനയേയും പ്രത്യക്ഷപ്പെടുത്തുന്ന ഒരു ദീർഘനിശ്വാസത്തോടുകൂടി ചില അവസരങ്ങളിൽ 'തക്കൂർഡാഡാ' "എന്തുചെയ്യാം. എൻെറ ജീവകാലംമുഴുവൻ ഈ വീട്ടിൽതന്നെ കഴിച്ചുകൂട്ടേണ്ടിവരുമെന്നാണ് തോന്നുന്നത്" എന്നിപ്രകാരം നിരാശപ്പെട്ടു പറയാറുണ്ട്. ഉടനെത്തന്നെ അദ്ദേഹം ഹൃദയാകർഷകമായ മന്ദസ്മിതത്തോടുകൂടി"എന്നാൽ, എനിക്ക്എൻെറ ആത്മമിത്രങ്ങളായ നിങ്ങളെയൊക്കെ വിട്ടുപിരിവാൻ തീരെ മനസ്സുവരുന്നില്ല. അല്ലെങ്കിൽ എനിക്കു നയഞ്ജരത്തിലക്കുതന്നെ പോകരുതെ. നിങ്ങളുടെ സന്നിധാനവും സാമീപ്യവും മറെറുള്ള സകല അസൌകര്യങ്ങളേയും നിസ്സാരങ്ങളാക്കിത്തീർക്കുന്നു." എന്നെല്ലാം ഞങ്ങളോടുപറയും.

എങ്ങിനെയൊ, എന്തൊ, ഈ സംഗതികളെല്ലാം എൻെറ മനസ്സിൽ വല്ലാതെ തട്ടി. തന്നിച്ച മൃഢത്വം, ബാക്കിയുള്ള എല്ലാ അപരാധങ്ങളെക്കാളും നികൃഷ്ടമായിട്ടുള്ളതാണെന്നു ചെറുപ്പക്കാർക്കു സാധാരണ തോന്നുവാനിടയുള്ളതുകൊണ്ടായിരിക്കണം എനിക്കു ഈ സംഗതി എല്ലാവ

രെക്കാളുമധികം ഉള്ളിൽ കൊണ്ടത്. കൈലാസബാബു യഥാത്ഥത്തിൽ ഒരു വിഡ്ഢിയായിരുന്നില്ല. സാധാരണ ലോകവ്യവഹാരങ്ങളിലെല്ലാം ജനങ്ങൾ അദ്ദേഹത്തിൻെറ അഭിപ്രായത്തെ അറിഞ്ഞ് ഉപദേശം അനുസരിച്ചു പ്രവൎത്തിക്കാറുണ്ട്. അതിലെല്ലാം അദ്ദേഹം നല്ല വിദഗ്ദ്ധനുമായിരുന്നു എന്നാൽ നയഞ്ജേരത്തിലെ കാൎയ്യങ്ങളെക്കുറിച്ചു സംസാരിക്കുമ്പോൾമാത്രം കൈലാസബാബു സാധാരണബുദ്ധികൂടിയില്ലാത്ത വങ്കനെപ്പോലെ കാണപ്പെട്ടു. നിദ്ദോഷിയായ അദ്ദേഹത്തിൻെറ പേരിൽ കൌതുകജനകമായ ഒരു സ്നേഹാദരം പൊതുജനങ്ങൾക്കു തോന്നിയതുകൊണ്ട് അദ്ദേഹത്തിൻെറ അസംബന്ധങ്ങളും അസംഭവ്യങ്ങളുമായ വാക്കുകളെ ആരും നിഷേധിക്കുകയോ ഖണ്ഡിക്കുകയോ ചെയ്തില്ല. തന്നിമിത്തം, ആ വിഷയത്തിൽ അദ്ദേഹം ഉപയ്യുപരിധീരനമായിത്തീൎന്നു. കൈലാസത്തിൻെറ അസംബന്ധപ്രലാപങ്ങൾക്കതൃത്തിയില്ലാതായി. അദ്ദേഹത്തിൻെറ സന്നിധാനത്തിൽ ജനങ്ങൾ നയഞ്ജരത്തിലെ പഴയ പ്രതാപൈശ്വൎയ്യങ്ങളെക്കുറിച്ചും മററും അത്യന്തം അതിശയോക്തിയായി വൎണ്ണിക്കാറുണ്ട്. അതിലൊന്നും അശേഷം കളവുണ്ടെന്നു അദ്ദേഹം ധരിക്കാറില്ല. എന്നുമാത്രമല്ല, അതെല്ലാം സഗൌരവം അക്ഷരംപ്രതി വിശ്വസിക്കുകയും തന്നൊത്താൻ അഭിമാനപ്പെടുകയും തെളിയുകയും ചെയ്യാറുണ്ട്. ആ സ്തുതിപാഠകന്മാരിൽ ആൎക്കെങ്കിലും അക്കാൎയ്യത്തിൽ മനഃപൂൎവ്വമുണ്ടെന്നൊ, അവൎക്കാൎക്കെങ്കിലും അതിൽ അവിശ്വാസമുണ്ടെന്നോ അദ്ദേഹം സ്വപ്നത്തിൽപോലും സംശയിച്ചിട്ടുമില്ല.

II

കൈലാസബാബുവിനെ സംബന്ധിച്ച് എനിക്കുണ്ടായിരുന്ന വിപരീത വികാരങ്ങളെ ഞാൻ സാവധാനത്തിൽ സൂക്ഷ്മമായി പരിച്ഛേദിച്ചു നോക്കിയപ്പോൾ, ആ

ഗ്രഹത്തിൻെറ നേരെ എനിക്കു തോന്നിയ അനിഷ്ടത്തി ന്നു കുറച്ചുകൂടി കാതലായ ഒരു കാരണമുണ്ടായിരുന്നതാ യി കാണപ്പെട്ടു. അതു മറെറാന്നുമല്ല.

ഞാൻ, വലിയ ഒരു പണക്കാരൻെറ പുത്രനാണെങ്കി ലും, സാധാരണ ധനികന്മാരുടെ കുട്ടികളെപ്പോലെ, ചെറു പ്പകാലമെല്ലാം പാഠശാലകളിൽ വ്യർത്ഥമായിക്കഴിക്കാതെ, സ്ഥിരോത്സാഹത്തോടുകൂടി പഠിച്ച് നന്നെ ചെറുപ്പത്തിൽ തന്നെ കല്ക്കത്താ സർവ്വകലാശാലയിലെ എം. ഏ. പരീക്ഷ ജയിച്ചവനായിരുന്നു.

എൻെറ സദാചാരനിഷ്ഠ അസാധാരണവും നിഷ്കള ങ്കവുമായിരുന്നു. പുറമേ, ഞാൻകാഴ്ചയിൽ കുറെസുന്ദരനമാ യിരുന്നു. അതു ഞാൻതന്നെ പറയുന്നതായാൽ ഒരു സമ യം ആത്മപ്രശംസയായിപ്പോയേക്കാമെങ്കിലും അവാസ്തവ മായിരിക്കയില്ല.

വിവാഹം കഴിയാത്ത പെൺമക്കളുള്ള ബങ്കാളത്തി ലെ മാതാപിതാക്കന്മാർ എല്ലാം എന്നെ ഉചിതനായ ഒരു വരനായി കരുതിപ്പോന്നിട്ടുണ്ടായിരിക്കണമെന്ന കാൎയ്യ ത്തിൽ പക്ഷാന്തരമുണ്ടാകുവാൻ തരമില്ല. വിവാഹകാൎയ്യ ത്തിൽ എനിക്കു നല്ല ദൃഢതയുണ്ടായിരുന്നു. കിട്ടാവുന്നേട ത്തോളം കൂടുതൽ വില ലഭിച്ചല്ലാതെ "കല്യാണച്ചന്ത" യിൽ എന്നെ ഞാൻ വിററുകളയുകയില്ലെന്നു ഉറപ്പിച്ചിട്ടു ണ്ടായിരുന്നു. കുബേരോപമനായ ഒരു പിതാവിൻെറ ഏ കസന്താനവും, അത്യന്തം രൂപവതിയും, ഉന്നതവിദ്യാഭ്യാസം ലഭിച്ചിട്ടുള്ളവളുമായ ഒരു യുവതിയെയാണ് ഞാൻ ഏക ദേശം മനസ്സുകൊണ്ടു സങ്കല്പിച്ചു വെച്ചിരുന്നത്. അടുത്തു നിന്നും, അകലത്തുനിന്നും, ഒരുപോലെ, എൻെറഅടുക്കൽ അപേക്ഷകൾ വന്നുകൊണ്ടിരുന്നു. സ്ത്രീധനമായി റൊക്കം വലിയ വലിയ തുകകളും വാഗ്ദാനംചെയ്തിരുന്നു. ഞാൻ ഈ ആലോചനകളെയെല്ലാം സ്വാഭിപ്രായമാകുന്ന തുലാസ്സിൽ

വെച്ച് വികാരശൂന്യമായ നിഷ്പക്ഷപാതിത്വത്തോടുകൂടി കൃത്യമായി തൂക്കം നോക്കി. എന്റെ സഹധർമ്മചാരിണിയായിത്തീരുവാൻ യോഗ്യതയുള്ള ഒരു പെൺകുട്ടിയെ ആ കൂട്ടത്തിൽ എങ്ങും കണ്ടില്ല; എനിക്കു സ്വീകാരയോഗ്യമായി തോന്നിയ ഒരപേക്ഷയെങ്കിലുമുണ്ടായിരുന്നില്ല.

"ഉൽപസ്യതേമമതുകോപിസമാനധർമ്മാ
കാലോഹ്യയംനിരവധിർവിപുലാചപൃത്ഥ്വീ."

എന്നു പാടിട്ടുള്ള മഹാകവി ഭവഭൂതിയുടെ വാക്യാത്ഥത്തെ ഞാൻപൂർണ്ണമായിവിശ്വസിച്ച് സമാധാനപ്പെട്ടു. എന്നാൽ, എത്രയോ സങ്കുചിതമായ ഇന്നത്തെ ലോകജീവിതത്തിൽ, അതുതന്നെ വളരെ ചുരുങ്ങിയതായ ബങ്കാളരാജ്യത്ത്, അപ്രകാരമുള്ള ഒരു അമൂല്യരത്നം ജനിച്ചുകഴിഞ്ഞിട്ടുണ്ടോ എന്നു എങ്ങിനെ അറിയാം?

എന്നെ ഉന്നംവെച്ചുകൊണ്ടിരുന്ന മാതാപിതാക്കന്മാരെല്ലാം, ഇതിന്നിടക്കു, പല വൃത്തത്തിലും, രാഗത്തിലും എന്റെ യോഗ്യതകളെയും വിരുതുകളെയും കുറിച്ച് ഉച്ചത്തിൽ പാടിക്കൊണ്ടിരുന്നു.

അവരുടെ പുത്രിമാരെ ഞാൻ ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും, എന്റെനേക്കു ആ മാതാപിതാക്കന്മാരിൽനിന്നു അശ്രാന്തം പ്രവഹിച്ചുകൊണ്ടിരുന്ന സ്നേഹാദരങ്ങൾ എന്നെ സന്തോഷിപ്പിക്കാതിരുന്നില്ല. അത്, എന്റെ യോഗ്യതയുടെ സ്ഥിതിക്ക്, അവരെല്ലാം യഥാർത്ഥത്തിൽ ചെയ്യേണ്ടതായ കൃത്യമാണെന്നും, എന്റെ അർഹതയിൽ കവിഞ്ഞതൊന്നും അതിലില്ലന്നും ഞാൻ വിശ്വസിച്ചുപോന്നു. ഈശ്വരന്മാർ അനുഗ്രഹങ്ങളെ നമ്മിൽനിന്നു പിൻവലിച്ചു നിർത്തിയാലും നാം പതിവുള്ള വഴിവാടുകൾക്കൊന്നും മുടക്കുവരുത്തുവാൻ പാടില്ലെന്നും, അങ്ങിനെചെയ്താൽ അവർ പൂർവ്വാധികം കോപിക്കുമെന്നും സാധാരണ പറഞ്ഞുവരാറുണ്ടല്ലൊ. ഈശ്വരന്മാർക്കുള്ളതായി സങ്കല്പി

ക്കപ്പെട്ടിട്ടുള്ള ആ ഒരു പ്രത്യേകമനോഭാവം എൻെറ ഹൃദയത്തിൽ ശക്തിയോടുകൂടി വളൎന്നുവന്നിട്ടുണ്ടായിരുന്നു.

'തക്കൂർ ഡാഡ'ക്ക് ഒരു പൌത്രിയുണ്ടായിരുന്നതായി മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഞാൻ അവളെ പലപ്പോഴും കണ്ടിട്ടുണ്ട്. ഒരിക്കലും അവളുടെ സൌന്ദൎയ്യം എൻെറ നയനങ്ങളെ ആനന്ദിപ്പിച്ചിട്ടില്ല. ഞാൻ അവളെ സുന്ദരിയായി ഗണിച്ചിരുന്നുമില്ല. ഒരു വേള, അവൾ എൻെറ ഭാൎയ്യയായിത്തീൎന്നേക്കുമെന്ന ശങ്ക സ്വപ്നത്തിൽപോലും എൻെറ ഹൃദയത്തെസ്പൎശിച്ചിരുന്നില്ല. എങ്കിലും, എന്നെങ്കിലും ഒരിക്കൽ 'കൈലാസബാബു' അവളെ ഉചിതങ്ങളായ അഭിവാദ്യങ്ങളോടും അപേക്ഷകളോടുംകൂടി എൻെറ കാല്ക്കൽ കൊണ്ടുവന്നു നിവേദിക്കാതിരിക്കയില്ലെന്ന് എങ്ങിനെയോ ഒരു തോന്നൽ എൻെറ മനസ്സിൽ വളൎന്നുവന്നു. വാസ്തവത്തിൽ, എൻെറ അനിഷ്ടത്തിൻെറ ബീജം ഇതായിരുന്നു. അയാൾ അതിതുവരെ ചെയ്തില്ലല്ലോ എന്നായിരുന്നു എൻെറ പരിഭവം മുഴുവനും.

നയഞ്ജൂരത്തിലെ ബാബുമാർ ഒരിക്കലും ആരോടും ഒരപേക്ഷയുംചെയ്തിട്ടില്ലെന്നു കൈലാസൻ ഒരു ദിവസം ഒരാളോടു പറയുന്നതു ഞാൻ കേട്ടു. തൻെറ പൌത്രി ആജീവനാന്തം കന്യകയായിരിക്കേണ്ടിവന്നാലും തറവാടിൻെറ വില അയാൾ കളയുകയില്ലെന്ന് ഉറപ്പിച്ചു പറഞ്ഞു. പണ്ടു ചെയ്തിട്ടില്ലാത്ത ഒരു കാൎയ്യം ചെയ്വാൻ അദ്ദേഹം ഒരുക്കമുണ്ടായിരുന്നില്ല. അയാളുടെ ഈ ദുരഭിമാനമാണ്, ഈ ഡംഭാണ് എന്നെ കുപിതനാക്കിത്തീൎത്തത്. എൻെറ കോപാഗ്നി എരിഞ്ഞുകൊണ്ടിരുന്നു. എങ്കിലും ഞാൻ അത്യന്തം സൗമ്യസ്വഭാവിയായിരുന്നതുകൊണ്ട് അതൊന്നും അശേഷം പുറത്തുകാണിക്കാതെ നിശ്ശബ്ദനായി ക്ഷമിച്ചു കഴിച്ചുകൂട്ടി.

ഇടിവെട്ടോടൊപ്പം തന്നെ മിന്നലുംകൂടി ഉണ്ടാകുന്നതുപോലെ, എൻെറ ഹൃദയത്തിൽ കോപത്തിൻെറ തി

ക്കിന്നിടക്ക് ഉന്മേഷജനകമായ നേരംപോക്കുംകൂടി കല
ന്നിരുന്നു. എന്റെ കോപശമനത്തിന്നുവേണ്ടി മാത്രമായി
ആ വൃദ്ധനെ ശിക്ഷിക്കുക എന്ന കാര്യം തീരെ അസാദ്ധ്യ
മായിരുന്നു. തന്നിമിത്തം, കുറെകാലത്തേക്ക് എനിക്കു ഒന്നും
തന്നെ ചെയ്യാൻ സാധിച്ചില്ല. അങ്ങിനെയിരിക്കുമ്പോൾ
ഒരു ദിവസം എനിക്ക് അത്യന്തം രസാവഹമായ ഒരുപൊ
ടിക്കയ്യ് തോന്നി അതിലുള്ള രസംകൊണ്ടു അത് ഉടനടി
പ്രവൃത്തിക്കാതിരിപ്പാൻ എനിക്കു മനസ്സുവന്നില്ല.

കൈലാസബാബുവിന്റെ സ്നേഹിതന്മാരിൽ പലരും
അദ്ദേഹത്തെ ആകാശത്തോളം സ്തുതിച്ചുയർത്താറുണ്ടെന്നു
ഞാൻ മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. അവരിൽ ഒരാൾ പെൻ
ഷ്യൻ പറ്റിപ്പിരിഞ്ഞ ഒരുവലിയ സക്കാരുദ്യോഗസ്ഥനാ
യിരുന്നു. താൻ ഗവണ്ണർസായ്പിനെ കാണാൻ പോകുമ്പോ
ളെല്ലാം അദ്ദേഹം നയഞ്ജരത്തിലെ ബാബുമാരെക്കുറിച്ചു
സ്നേഹപുരസ്സരം അന്വേഷിക്കാറുണ്ടെന്നും ബങ്കാളത്തിൽ
എല്ലാംകൂടി നോക്കിയാൽ ബർദ്ധുവാനിലെ മഹാരാജാവി
ന്റേയും നയഞ്ജരത്തിലെ ബാബുമാരുടെയും ഇങ്ങിനെ ര
ണ്ടു സ്വത്രൂപങ്ങൾ മാത്രമേ പഴക്കവും ശ്രേഷ്ഠതയും തിക
ഞ്ഞതായിട്ടുള്ളൂ എന്ന് അഭിപ്രായപ്പെടാറുണ്ടെന്നും, മ
റ്റും അയാൾ കൈലാസനെ പറഞ്ഞു ധരിപ്പിക്കാറുണ്ട്.
ഈ 'കല്ലുവെച്ചപൊളി' കേട്ടു ബാബു അഭിമാനത്താൽ ത
ന്നെത്താൻ മറന്നുപോകാറുണ്ടെന്നു മാത്രമല്ല ആ സംഭവ
വത്തെക്കുറിച്ചു പിന്നെക്കാണുന്നവരോടെല്ലാം താൻതന്നെ
വണ്ണിക്കുകയും ചെയ്യാറുണ്ട്. ആദ്യമായി ഈ വിഷയം എ
ടുത്തിട്ടു ആ ഉദ്യോഗസ്ഥനെ മററുള്ളവരുടെ കൂട്ടത്തിൽവെ
ച്ചു കണ്ടാൽ കൈലാസബാബു ഉടനെ അദ്ദേഹത്തിനോടു
താഴെ കാണുന്നവിധം അന്വേഷണങ്ങൾ ആരംഭിക്കും.

'ആഃ നമ്മുടെ ഗവണ്ണർക്കു ക്ഷേമമല്ലെ. സുഖക്കേടൊ
ന്നുമില്ലെന്നല്ലെ നിങ്ങൾ പറഞ്ഞത്. അതു ശരി. സന്തോ

ഷംതന്നെ. ലേഡി ഗവർണ്ണർക്കും സൌഖ്യമല്ലെ. കുട്ടികൾക്കും വിശേഷിച്ചൊന്നുമില്ലല്ലൊ. ശരി. അതു രസംതന്നെ. ഇനി അവരെ കാണുമ്പോൾ എൻെറ അന്വേഷണങ്ങൾ കൂടി അറിയിക്കണേ! എനിക്കിതുവരെ പോയിക്കാണാൻ സാധിച്ചില്ല.'

തനിക്കു ഒരു ദിവസം ഗവർണ്ണരെകാണ്മാൻ പോയാൽ കൊള്ളാമെന്നുണ്ടെന്ന് കൈലാസബാബു എടക്കെല്ലാം അഭിപ്രായപ്പെടാറുണ്ട്. പക്ഷെ, അതൊരിക്കലുമുണ്ടാകില്ലെന്ന് എല്ലാവക്കും അറിയാമായിരുന്നു. ഗവർണ്ണർമാർ പലരും വരികയും പോകയും ചെയ്യും; ഗംഗാനദിയിൽകൂടി വളരെ വെള്ളം സമുദ്രത്തിൽ ചെന്നുചേരുകയും, ചെയ്യും; എങ്കിലും ഗവർണ്ണരുടെ ബങ്കളാവിൻെറ പടിക്കലേക്കു നയഞ്ജരത്തിലെ ബാബുവിൻെറ കോച്ചും കുതിരയും അണിഞ്ഞൊരുങ്ങി പുറപ്പെടുക എന്നതുമാത്രംസംഭവിക്കുന്നതല്ല.

ഒരു ദിവസം ഞാൻ 'തക്കൂർ ഡാഡ'യെ സ്വകാര്യമായി വിളിച്ചു സഗൌരവം ഇങ്ങിനെ പറഞ്ഞു. 'ഞാൻ ഇന്നലത്തെ ഡർബാറിന്നു പോയിട്ടുണ്ടായിരുന്നു. ഗവർണ്ണർ സായ്പ് വർത്തമാനങ്ങൾക്കിടക്കു നയഞ്ജരത്തിലെബാബുമാരെക്കുറിച്ചു പ്രസ്താവിച്ചു. കൈലാസബാബു പട്ടണത്തിലെത്തീട്ടുണ്ടെന്നു ഞാൻ അപ്പോൾ അദ്ദേഹത്തോടു പറഞ്ഞു. നിങ്ങൾ ഇനിയും, ചെന്നുകാണാത്തകാര്യത്തിൽ അദ്ദേഹത്തിന്നു കലശ്ശലായ സുഖക്കേടുണ്ട്. സാധാരണ നടവടിക്രമത്തിന്നു വിരോധമാണെങ്കിലും വേണ്ടില്ല, അദ്ദേഹംതന്നെ ആദ്യമായി നിങ്ങളെ വന്നുകാണുവാൻ തീച്ചപ്പെടുത്തിയിരിക്കുന്നതായും, ആഘോഷം ഒന്നും കൂടാതെ സ്വകാര്യനിലയിൽ ഇന്നുതന്നെ വരുവാൻ നിശ്ചയിച്ചിരിക്കുന്നതായും അദ്ദേഹം എന്നോടുപറഞ്ഞു'.

മററാരെങ്കിലുമായിരുന്നു എങ്കിൽ എൻെറ ഈ പോരിൻെറ ഉള്ള് ഉടൻതന്നെ കാണുമായിരുന്നു. അന്യനൊരു

ത്തനെ സംബന്ധിച്ചായിരുന്ന ഞാനീസൂത്രം പ്രയോഗിച്ചിരുന്നതെങ്കിൽ കൈലാസബാബുവും 'പ്ലോട്ടു' ഉടനെ മനസ്സിലാകുമായിരുന്നു. ബാബുവിനെക്കുറിച്ചു ഗവർണ്ണർ സ്നേഹപുരസ്സരം അന്വേഷിക്കാറുള്ളതായി അദ്ദേഹത്തിന്റെ സ്നേഹിതൻ സാധാരണ പറയാറുണ്ട്. പണ്ടു ഗവർണർമാർ നയഞ്ജരത്തിലെ ബാബുമാരുടെ അതിഥികളായിട്ടുണ്ട്; കൈലാസബാബുവിന്നു തന്നെയും തന്റെ കുടുംബത്തെയും പററിയുള്ള സ്വന്താഭിപ്രായമാണെങ്കിൽ അതും തദനുസാരികളാണ്. ആ സ്ഥിതിക്കു താൻ അങ്ങോട്ടുചെല്ലാത്തതുകൊണ്ടു് പരിഭവിച്ചു ബങ്കാളത്തിലെ ഗവർണർ തന്നെ അന്വേഷിച്ചു തന്റെ വസതിയിലയ്ക്കുതന്നെ പുറപ്പെടുന്നതിൽ എന്താണ് ഒരു അസാധാരണത്വം ഉള്ളത്! അതിൽ ഒരു അസംഭവ്യതയുള്ളതായി 'തക്കൂർ ഡാഡ്'ക്കു തോന്നിയില്ല! ഞാൻ പറഞ്ഞ വിവരം അറിഞ്ഞപ്പോഠം അദ്ദേഹം നന്നെ പരിഭ്രമിച്ചുവശായി. വന്നാൽ വേണ്ടുന്ന ഓരോകാര്യത്തെ കുറിച്ചും വലിയ സംശയമായി. പ്രധാനമായി തനിക്കു് ഇംഗ്ലീഷു ലവലേശം അറിഞ്ഞുകൂടാ. അതിലക്കെന്താണ് ഒരു നിവൃത്തി. അതിനെക്കുറിച്ചു ഭയപ്പെടുവാനില്ലെന്നും, ഇംഗ്ലീഷറിയാതിരിക്കുന്നതുതന്നെ കുടുംബശ്രേഷ്ഠതയുടെ ഒരു ലക്ഷണമാണെന്നും, അതിന്നുപുറമെ, ഗവർണർ ഒരു തർജ്ജിമക്കാരനെ സാധാരണ കൊണ്ടുപോകാറുണ്ടെന്നും, വിശേഷിച്ച്, അദ്ദേഹത്തിന്റെ ആ വരവു തീരെ സ്വകാര്യനിലക്കാണെന്ന് അദ്ദേഹം പ്രത്യേകം പറഞ്ഞിട്ടുണ്ടെന്നും മററും ഞാൻ ബാബുവിനെ പറഞ്ഞു സമാധാനപ്പെടുത്തി.

നേരം നല്ല മദ്ധ്യാഹ്നമായി. അയൽവക്കത്തുള്ളവർ മിക്കവരും ഓരോ ജോലിക്കുപോയിരുന്നു; അല്ലാത്തവർ 'ഉച്ചുറക്ക'ത്തിൽഏർപ്പെട്ടിരുന്നു. കൈലാസബാബുവിന്റെ

വസതിയുടെ പടിക്കൽ ഒരു എരട്ടക്കുതിരവണ്ടി വ ന്നുനിന്നു. 'കോച്ചുമാൻ'മാരിൽ രണ്ടുപേർ പെട്ടന്നു താഴ ത്തിറങ്ങി ക്രമസൽക്കുടാതെ കോണി കയറിച്ചെന്നു 'ഗവ ൎണ്ണർ എത്തിയിരിക്കുന്നു' എന്നു സഗൌരവം അറിവുകൊ ടുത്തു. കൈലാസബാബു എതിരേല്ക്കുവാൻ തയ്യാറായി വാ തലുക്കൽ നില്പുണ്ടായിരുന്നു. പഴയ തറവാട്ടുസ്വത്തായി ത നിക്കു ലഭിച്ചിട്ടുള്ള സാധാരണ പുറത്തെടുക്കാത്ത ഉടുപ്പുക ളും, വലിയതലപ്പാവും·മററും അദ്ദേഹം ധരിച്ചിരുന്നു. ശി ഷ്യനായ ഗണേശനെ നിവൃത്തിയുള്ള തരത്തിലെല്ലാം അവ സരോചിതങ്ങളായ ഉടുപ്പുകൾ ധരിപ്പിച്ചു പിന്നിൽ നിറു ത്തിയിരുന്നു. ഗവർണർ എത്തിയതായി അറിഞ്ഞുഉടനെ സംഭ്രമത്തോടുകൂടി ഓടി പടിക്കലെത്തി, വേഷപ്രച്ഛന്നനായി വണ്ടിയിൽനിന്നു എറങ്ങിയ എന്റെ ഒരു സ്നേഹിതനെ, നിലംവരെ താണുതൊഴുതുംകൊണ്ടു, പിന്നോക്കം പിന്നോ ക്കം നടന്നു അകത്തയ്ക്കു എതിരേററുകൊണ്ടുപോയി. അക ത്തു ഒരു പഴയ മരക്കസേരയിൽ തന്റെ ശേഷിച്ച കുടും ബസ്വത്തുക്കളിൽ ഒന്നായ വലിയ ഒരു സാൽവ മടക്കിവി രിച്ചുവെച്ചിരുന്നതിൽ ഗവർണരെ ഒരു വിധത്തിൽ കൊ ണ്ടുവന്നിരുത്തി. പണ്ടത്തെ രാജഭാഷയായ 'ഉറുദു' ഭാഷ യിൽ ബാബു വളരെ ശബ്ദഭംഗിയോടുകൂടി ഒരു ചെറിയ പ്രസംഗംചെയ്തു. നയഞ്ജരത്തിലെ ബാബുമാരുടെ അവ സാനസ്വത്തായ ഒരു പൊൻതളികയിൽ ഒരു വരാഹമാല വെച്ച് അതിനെ സബഹുമാനം അദ്ദേഹത്തിന്റെ കാല്ക്കൽ വെച്ചു. പഴയ കുടുംബഭൃത്യനായ 'ഗണേശൻ' ഭയപരി ഭ്രമങ്ങളോടുകൂടി സുഗന്ധതൈലം വെച്ചിരുന്ന വെള്ളിക്കു പ്പിയെ ചലിപ്പിച്ചുകൊണ്ടും, വാസനച്ചെപ്പ് എടക്കിടക്കു തുറന്നുകാണിച്ചുകൊണ്ടും വിയർത്തൊലിച്ചു പിന്നിൽതന്നെ നിന്നിരുന്നു.

നയഞ്ജരത്തിലെ ബാബുമാരുടെ സ്ഥിതിക്കനുസാരമായ വിധത്തിൽ സ്വീകരിച്ചു സല്ക്കരിക്കുന്നതിന്ന തല്ക്കാലം സാധിക്കാഞ്ഞതിൽ ബാബു പലകുറി ഗവർണരോടുമാപ്പുചോദിച്ചു. നയഞ്ജരത്തിൽ തന്റെ സ്വസ്ഥാനത്തു വെച്ചായിരുന്നു എങ്കിൽ ഒന്നിന്നും പ്രയാസമുണ്ടായിരുന്നില്ല. കല്ക്കട്ടയിൽ അദ്ദേഹം ഒരു തല്ക്കാലതാമസക്കാരനും കേവലം അപരിചിതനും, ആയിരുന്നു. രാജ്യം വിട്ട രാജാവിനെപ്പോലെ ആയിരുന്നു അദ്ദേഹം.

'ഗവർണർ വേഷധാരി' യായ എന്റെ സ്നേഹിതൻ ബാബുപറഞ്ഞതിനെല്ലാം തലകുനിച്ച് ആംഗ്യംകൊണ്ടു മറുപടിപറഞ്ഞു. ഗവർണർ തലയിൽ വെച്ചിരുന്ന നീളൻ തൊപ്പി അകത്തുകടന്നിട്ടും എടുത്തുവെച്ചില്ല. അതു ഇംഗ്ലീഷു സമ്പ്രദായത്തിന്ന വിരോധമാണെന്ന അറിയായ്കയല്ല; തൊപ്പി എടുത്താൽ ആളെമനസ്സിലായിപ്പോയാലോ എന്ന ഭയംകൊണ്ടാണ്. കൈലാസബാബുവിന്നും ഗണേശന്നും ഈ നടവടിപ്പിശകിനെപ്പറ്റി തീരെ ബോധമുണ്ടായിരുന്നില്ല.

സന്ദർശനത്തിന്നിടക്ക എന്റെ സ്നേഹിതൻ തലകുലുക്കിയതല്ലാതെ ഒരക്ഷരംപോലും സംസാരിച്ചിട്ടില്ല; ഗവർണർ കുറെക്കഴിഞ്ഞപ്പോൾ എഴുനീററു യാത്രപുറപ്പെട്ടു. മുമ്പു പറഞ്ഞേല്പിച്ചിരുന്നപോലെ, ഉടനെ, ആദ്യത്തിൽവന്ന 'കോച്ചുമാൻ'മാർ രണ്ടുപേരും കൂടി വന്ന ഗവർണരുടെ മുമ്പാകെ വെച്ചിരുന്നതായ സൊർണ്ണത്തളികയും, വരാഹമാലയും, കസേരമേൽ വിരിച്ചിരുന്ന സാൽവയും, പനിനീർവീശിയും, വാസനപ്പെട്ടിയും അത്യാദരത്തോടുകൂടി എടുത്തുകൊണ്ടുപോയി. അവർ അതെല്ലാം ബഹുമാനപുരസ്സരം വണ്ടിയിൽ കടത്തി സൂക്ഷിച്ചുവെച്ചു. സാധാരണ ഗവർണർമാർ ഇങ്ങിനെയായിരിക്കാം പതിവ എന്ന് ആ സാധു കൈലാസബാബു സമാധാനപ്പെട്ടു.

ഞാനിതെല്ലാം കണ്ടുംകൊണ്ടു അടുത്തമുറിയിൽത്തന്നെ ഒളിച്ചിരിപ്പുണ്ടായിരുന്നു. അടക്കിയാൽ അടങ്ങാത്ത ചിരിവന്നതു ഞാൻ ഒതുക്കിപ്പിടിച്ചതുകൊണ്ട് എന്റെ രണ്ടുപള്ളയും വേദനപ്പെട്ടുതുടങ്ങി. എനിക്കു ചിരിസഹിക്കവഹിയാതായപ്പോൾ ചിരിക്കുവാൻവേണ്ടി ഞാൻഅടുത്ത് വേറെ ഒരു മുറിയിലേയ്ക്കു കടന്നുചെന്നു. ഉടനെ അവിടെ ഒരു മൂക്കിൽ ഇരുന്ന് ഹൃദയം പൊട്ടുമാറ് തേങ്ങിത്തേങ്ങിക്കരയുന്ന ഒരു കന്യകയുടെരോദനശബ്ദം എന്റെ ശ്രദ്ധയെ ആകർഷിച്ചു. അവൾക്ക് എന്റെ ചിരികണ്ടപ്പോൾ കോപം ദുസ്സഹമായിത്തീർന്നു. അവൾ നിവർന്നുനിന്നു, പ്രകാശോജ്ജ്വലങ്ങളായ അവളുടെ കടക്കണ്ണുകളെ എന്റെനേക്കുതിരിച്ചു, വ്യസനത്താൽ ഇടറിയതായ സ്വരത്തിൽ 'എന്റെമുത്തച്ഛൻ എന്തുദോഷമാണു നിങ്ങൾക്കു ചെയ്തത്. കേൾക്കട്ടെ. പറയൂ. നിങ്ങൾ എന്തിനാണ് ഇപ്രകാരം അദ്ദേഹത്തെ ചതിച്ചത്. നിങ്ങൾ എന്തിനാണ് ആരുപറഞ്ഞിട്ടാണ് ഇവിടെ വന്നത്' എന്നിങ്ങിനെ സഗൌരവംചോദിച്ചു.

അവൾക്കു ബാക്കിയൊന്നും പറയുവാൻ ശക്തിയുണ്ടായില്ല. അവൾ കൈകൾകൊണ്ടു മുഖം പൊത്തി വീണ്ടും തേങ്ങിക്കരയുവാൻ തുടങ്ങി.

എന്റെ ചിരിയെല്ലാം അരക്ഷണത്തിൽ എവിടെക്കെന്നില്ലാതെ പറപറന്നു. എന്റെ ആ പ്രവൃത്തി ആദ്യവസാനം രസപ്രിയിഷ്ടമായ ഒരു വെറും നേരമ്പോക്കെന്നല്ലാതെ അതിനെക്കുറിച്ചു ഞാൻ മറ്റൊന്നും ആലോചിച്ചിട്ടുണ്ടായിരുന്നില്ല. എന്നാൽ, ഞാൻനിമിത്തം അത്യന്തം മൃദുലമായ ഒരു ചെറുഹൃദയത്തിൽ അതികഠിനമായ ഒരു വ്രണമുണ്ടായിട്ടുള്ളതായി എനിക്കപ്പോൾ മനസ്സിലായി.

ഏന്റെ ക്രൂരതയുടെ നികൃഷ്ടമായ ശക്തി മുഴവൻ എനിക്ക ബോദ്ധ്യപ്പെട്ടു. എന്റെ അപരാധത്തിന്റെ ഭാരം മുഴവൻ ഞാൻ അനുഭവിച്ചു. പുറംകാലുകൊണ്ടു തട്ടി ഓടിച്ചു ഒരു 'ചൊക്കിളിപ്പട്ടി' യെപ്പോലെ ഞാൻ ഒന്നും മിണ്ടാതെ ആ മുറിയിൽനിന്നു പുറത്തുപോന്നു.

കൈലാസബാബുവിന്റെ പൌത്രിയായ 'കുസുമം' കല്യാണച്ചന്തയിൽ വെറുതെ കാഴ്ചയ്ക്കു നിർത്തിയിരിക്കുന്നതും, ആരും വിലപറഞ്ഞു വാങ്ങുവാൻ വഴിയില്ലാത്തതും ആയ ഒരു നാടൻ ചരക്കാണെന്നായിരുന്നു അതുവരെയും എനിക്കുണ്ടായിരുന്ന ധാരണ. എന്നാൽ ആ മുറിയുടെ മൂലയിൽ ഉണ്ടായിരുന്നതു ഒരു മനുഷ്യഹൃദയംതന്നെ ആണെന്നുള്ള തത്വം എന്നെ അത്ഭുതപരതന്ത്രനാക്കിത്തീർത്തു.

അന്നു രാത്രി ഞാൻ കണ്ണടച്ചിട്ടില്ല. എന്റെ മനസ്സു വല്ലാത്ത ക്ഷോഭത്തിൽപെട്ടു. പിറേറദിവസം പ്രഭാതത്തിൽ, "ഗവർണർകട്ടുകൊണ്ടുപോയ സാമാനങ്ങൾ" എല്ലാം വാരി എടുത്തുംകൊണ്ടു ഞാൻ ബാബുവിന്റെ ഗൃഹത്തിലേയ്ക്കു ചെന്നു. ആരും കാണാതെ അതെല്ലാം ഗണേശന്റെ കയ്യിൽ കൊടുത്തേല്പിക്കേണമെന്നായിരുന്നു എന്റെ ഉദ്ദേശം. വളരെനേരം പുറത്തു കാത്തുനിന്നിട്ടും ആരെയും കാണാഞ്ഞതുകൊണ്ടു ഞാൻതന്നെ പതുക്കെ കോണികയറി കൈലാസന്റെ മുറിയിലേയ്ക്കു ചെന്നു. പോകുംവഴിക്ക കുസുമവും കൈലാസ്ബാബുവും തമ്മിലുണ്ടായ ഒരു സംഭാഷണം എനിക്കുകേൾക്കുവാനിടയായി. 'മുത്തച്ഛ! ഗവർണർസായ്പ് ഇന്നലെ അച്ഛനോടു എന്തൊക്കെ പറഞ്ഞു. ഒന്നും വിടാതെ എന്നോടു മുഴവനും പറയണം. എനിക്ക അതു ഒന്നുകൂടി കേൾക്കാതെ നിവൃത്തിയില്ല' എന്നു കുസുമം മുത്തച്ഛനേ അറിയിച്ചു. മുത്തച്ഛന്നു അതുകേൾക്കേണ്ട താമസമേ ഉണ്ടായിരുന്നുള്ളു. അദ്ദേഹത്തിന്റെ മു

ഖം അഭിമാനംകൊണ്ടു പ്രസന്നമായിത്തീൎന്നു. നയങ്ങൎത്തിലെ ബാബുകുടുംബത്തിന്റെ പഴക്കത്തേയും ശ്രേഷ്ഠതയേയും കുറിച്ചു ഗവൎണ്ണർ ആദരപൂൎവ്വം പ്രസ്താവിച്ചതെല്ലാം—അഥവാ പ്രസ്താവിക്കേണ്ടിയിരുന്നതെല്ലാം,—ബാബു വിസ്തരിക്കുവാൻ തുടങ്ങി. കുട്ടി അദ്ദേഹത്തിന്റെ അടുത്തു, മുമ്പിലിരുന്നു്, ബദ്ധശ്രദ്ധയായി മുത്തച്ഛന്റെ മുഖത്തുതന്നെ നോക്കിക്കൊണ്ടിരുന്നു. ആ വൃദ്ധനോടുള്ള സ്നേഹാതിരേകം നിമിത്തം തന്റെ കൎത്തവ്യം പൂൎണ്ണമായിനിവൃത്തിക്കുന്നതിന്നു അവൾ സന്നദ്ധയായിരുന്നു.

എന്റെ ഹൃദയം വല്ലാതെ ഇളകി വശായി.എന്റെ നയനങ്ങളിൽ ബാഷ്പബിന്ദുക്കൾ നിറഞ്ഞു. ഞാൻ കഥകേട്ടു നിന്ന സ്ഥലത്തുതന്നെ നിശ്ചേഷ്ടനായി നിന്നു. 'തക്കൂർഡാഡ' ഗവൎണ്ണരുടെ സന്ദൎശനത്തെക്കുറിച്ചു് വീണ്ടും വിസ്തരിച്ചുംകൊണ്ടിരുന്നു. കുറെകഴിഞ്ഞു്, ഒടുവിൽ അദ്ദേഹം എണീററു പോയപ്പോൾ, ഞാൻ പതുക്കെ അകത്തുപ്രവേശിച്ചു്, എന്റെ പക്കലുണ്ടായിരുന്ന സാമാനങ്ങളെല്ലാം കുസുമത്തിന്റെ പാദാരവിന്ദങ്ങളിൽ സമൎപ്പിച്ചു് ഒരക്ഷരംപോലും ഉരിയാടാതെ വന്നവഴിക്കുതന്നെ മടങ്ങിപ്പോന്നു.

ഉച്ചതിരിഞ്ഞശേഷം കൈലാസബാബുവിനെ നേരിട്ടുകാണുന്നതിന്നു ഞാൻ രണ്ടാമതും ചെന്നു. സാധാരണ ഞാൻ അവിടെ ചെന്നാൽ അദ്ദേഹത്തെ അഭിവാദ്യം ചെയ്കയും മററും പതിവില്ല. അന്നു് ഞാൻ ചെന്ന വഴിക്കുതന്നെ താണുതൊഴുതതിന്നു പുറമെ അദ്ദേഹത്തിന്റെ "കാല്പതൊട്ടു് തലയിൽ വെക്കുകയും" കൂടിചെയ്തു. തലേദിവസം തന്റെ വസതിയിൽ ഗവൎണ്ണർ വന്നതുകൊണ്ടാണു് അന്നു ഞാൻ പതിവില്ലാത്ത വിനയത്തോടുകൂടി അത്ര ആദരം പ്രദൎശിപ്പിച്ചതെന്നു് ആ ശുദ്ധാത്മാവു് തീൎച്ചപ്പെടുത്തിയിട്ടുണ്ടായിരിക്കണം. അദ്ദേഹം അതുകൊണ്ടു പരമസന്തുഷ്ടനാ

യി; നയനങ്ങളിൽ പ്രതാപലക്ഷ്മി തെളിഞ്ഞു. സ്നേഹിതന്മാർ ഓരോരുത്തരായി വന്നുചേർന്നുകൊണ്ടിരുന്നു. ഗവർണ്ണരുടെ ആഗമനത്തെ കുറിച്ചു പൂർവ്വാധികം അതിശയോക്തിയോടും ചമൽക്കാരത്തോടും സംതൃപ്തിയോടുംകൂടി അദ്ദേഹം അവരോടെല്ലാം വീണ്ടും വീണ്ടും വർണ്ണിച്ചുംകൊണ്ടിരുന്നു. ദീർഘവിസ്താരംകൊണ്ടും, വർണ്ണനാവിശേഷംകൊണ്ടും മററുംഗവർണ്ണരുടെ സന്ദർശനം ഏതാണ്ട് ഒരു പുരാണകാവ്യംപോലെ ആയിത്തീർന്നു.

മററു സ്നേഹിതന്മാരെല്ലാം വിട്ടൊഴിഞ്ഞു. ഞാൻ തനിച്ചായി. ഞാൻ എൻെറ അഭിനിവേശത്തെ വളരെ താഴ്മയോടുകൂടികൈലാസബാബുവിനെ അറിയിച്ചു. "എൻെറ സ്ഥിതിക്കു നിങ്ങളുടെ ശ്രേഷ്ഠകുടുംബവുമായി ഒരു വിവാഹബന്ധം ഉണ്ടാകുവാൻ മോഹിക്കുന്നത് —" എന്നിങ്ങിനെ ഞാൻ പറഞ്ഞു.

ഞാൻ "കുസുമ"ത്തെ വിവാഹംചെയ്യാൻ ആഗ്രഹിക്കുന്നതായി കൈലാസബാബുസ്പഷ്ടമായി അറിഞ്ഞപ്പോൾ അദ്ദേഹം ആനന്ദതുന്ദിലനായിഎന്നെ ഗാഢമായി ആശ്ലേഷിച്ച് "ഞാൻ ഒരു മഹാദരിദ്രനാണ്. ഇത്രവലിയ ഭാഗ്യം വരുമെന്നു ഞാൻ അശേഷം ആശിച്ചിരുന്നില്ല." എന്നിപ്രകാരം സഗൽഗദം പറഞ്ഞു.

ഇതിന്നു മുമ്പോ പിമ്പോ ഒരിക്കലും കൈലാസബാബു തൻെറ ദാരിദ്ര്യസ്ഥിതിയെക്കുറിച്ച് ആരോടും സമ്മതിച്ചിട്ടില്ല. അല്പം നിമിഷനേരത്തേക്കു മാത്രമാണെങ്കിലും, കൈലാസബാബു നയഞ്ജരത്തിലെ ബാബുമാരുടെ കുലമഹിമയെ ഒട്ടെങ്കിലും വിസ്മരിച്ചു പ്രവർത്തിച്ചതും ഇദംപ്രഥമമായിട്ടാണ്.

---

# കണ്ടതല്ലാ കാൎയ്യം.

1.

"ജിക്രകോട്ട"യിലെ സെമിൻണ്ടാറായ "ബാബുകൃഷ്ണ ഗോപാലസക്കാർ" വാൎദ്ധക്യമായപ്പോൾ എസ്റ്റേററുഭരണം മുഴുവനും തന്റെ പുത്രനെഏല്പിച്ച്, ഭക്തനായ ഒരു ഹിന്തുവിനേപ്പോലെ ലോകവ്യവഹാരങ്ങളിൽനിന്ന വിമുക്തനായി ശ്രീകാശിയിൽചെന്ന് ഒരു സന്യാസിയുടെ നിലയിൽ ശിഷ്ടമുള്ള തന്റെ ജീവിതകാലത്തെ മോക്ഷസിദ്ധിക്കവേണ്ട പ്രവൃത്തികൾ ചെയ്യുന്ന നിലയ്ക്കു വിനിയോഗിക്കുന്നതിന്ന തീച്ച്പ്പെടുത്തി. അദ്ദേഹം ഭവനം വിട്ടു പുറപ്പെട്ട അവസരത്തിൽ തന്നാട്ടുകാരായസാധുക്കളും ദരിദ്ര്യന്മാരുമെല്ലാം ച്യുട്ടുകണ്ണീർവാൎത്തുകൊണ്ട് അദ്ദേഹത്തെ അനുയാത്രചെയ്തു. കലികാലവൈഭവത്താൽ സന്മാൎഗ്ഗനിഷ്ഠകൾക്കും സദാചാരങ്ങൾക്കും ശോചനീയമായ വിസ്മൃതി വന്നിട്ടുള്ള ഇക്കാലത്ത് ഇപ്രകാരം ഭക്തിവിശ്വാസങ്ങളുള്ള പുണ്യാത്മാക്കളെ എത്ര അപൂൎവ്വമായേ കാണുന്നുള്ളൂ എന്ന സകലരും ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടു.

"കൃഷ്ണഗോപാല"ന്റെ പുത്രനായ "വിപിനവിഹാരി" ആധുനികസമ്പ്രദായത്തിൽ വിദ്യാഭ്യാസംചെയ്തിട്ടുള്ള ഒരു പരിഷ്കാരിയും ബി. ഏ. പാസ്സായിട്ടുള്ള ഒരു യുവാവും ആയിരുന്നു. മീശവളൎത്തി, സ്വൎണ്ണത്താൽ കെട്ടിച്ചിട്ടുള്ള കണ്ണട ധരിച്ചിരുന്നവനായ ആ ചെറുപ്പക്കാരൻ വളരെ ഗൌരവഭാവക്കാരനായിരുന്നു. അയൽപക്കത്തുള്ള അന്യന്മാരുടെ സഹവാസത്തെ അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നില്ല. അദ്ദേഹത്തിന്റെ ജീവിതം തീരെ കുററമററതായിരുന്നു.

ആധുനികയുവാക്കന്മാരിൽ സാധാരണ കാണപ്പെടുന്ന ചാപല്യങ്ങൾ ഒന്നും അദ്ദേഹത്തെ തീണ്ടുകപോലും ചെയ്തിട്ടില്ല. ചുരുട്ടുവലിക്കയോ, ലഹരിസാധനങ്ങൾ ഉപയോഗിക്കയോ ഉണ്ടായിട്ടില്ല. ശീട്ടുകളിയെക്കൂടിവെറുത്തിരുന്നു. താൻ നല്ല കനഭാവമുള്ളവനും ദൃഢനിശ്ചയമുള്ളവനും ആയിരുന്നു. കാഴ്ചയിൽ സൌമ്യനും ദയാലുവും ആയിരുന്നു എങ്കിലും അദ്ദേഹത്തിൻെറ മനസ്സിന്നു നല്ല ഊക്കും ഉറപ്പും കാര്യങ്ങൾക്കു വലിയകരാറും കണിശവും ഉണ്ടായിരുന്നു. അദ്ദേഹത്തിൻെറ സ്വഭാവത്തിലുള്ള ഈ പ്രത്യേകതകൾ കുടിയാന്മാൎക്ക് അചിരേണ നാനാപ്രകാരേണ അനുഭവപ്പെട്ടു. തനിക്കു ന്യായമായി കിട്ടുവാനുള്ള പാട്ടം പലിശ മുതലായ സംഖ്യകളിൽ ഒരു പൈപോലും അദ്ദേഹം ഒരാൾക്കും വിട്ടുകൊടുത്തില്ല. ഇക്കാൎയ്യത്തിൽ അച്ഛനും മകനും തമ്മിൽ അജഗജാന്തരമുണ്ടായിരുന്നു. സംഖ്യകൾ തീൎക്കുവാനുള്ള അവധികൾക്ക് ഒരു ദിവസത്തെ നീക്കുപോക്കെങ്കിലും 'വിപിനവിഹാരി' അനുവദിച്ചില്ല.

താൻ എസ്റ്റേററുഭരണം ഏറെറടുത്ത് അധികംദിവസം കഴിയുന്നതിന മുമ്പുതന്നെ ഉദാരനും ധൎമ്മിഷ്ഠനും ആയ തൻെറ അച്ഛൻ വളരെ വസ്തുക്കൾ പല ബ്രാഹ്മണൎക്കും പാട്ടംകൂടി മേടിക്കാതെ വെറുതെ കൊടുത്തിരുന്നു എന്നും മററു പലൎക്കും വസ്തുക്കൾ വളരെ നേരിയപാട്ടനിന്നു ഏല്പിച്ചുകൊടുത്തിരുന്നു എന്നും ഉള്ള സംഗതികൾ പ്രത്യക്ഷപ്പെട്ടു. സാധുക്കളും നിരാലംബന്മാരും ആയ ജനങ്ങളുടെ ആവലാതികളും അപേക്ഷകളും ഉപേക്ഷിക്കുന്നതിന്നും അവരുടെ കാൎയ്യങ്ങളിൽ കണിശംകാണിക്കുന്നതിനും കൃഷ്ണഗോപാലനു സാധിച്ചിരുന്നില്ല. അതു് അദ്ദേഹത്തിൻെറ സ്വഭാവത്തിലുള്ള ഒരു ബലഹീനതയായിരുന്നു.

'വിപിനവിഹാരി' അതു ഒരിക്കലും സമ്മതിക്കയില്ലെ

ന്നു തീർച്ചപ്പെടുത്തി. ഈവിധത്തിൽ തന്റെ സ്വത്തിന്റെ ആദായത്തിൽ വലിയ ഒരുഭാഗം തനിക്ക് ഉപയോഗപ്പെടാത്ത വിധത്തിൽ ദുർവ്യയംചെയ്തുകൂടെന്നു അദ്ദേഹം നിശ്ചയിച്ചുറച്ചു. അദ്ദേഹത്തിന്റെ ആലോചനകൾ ഇപ്രകാരമായിരുന്നു:—ഒന്നാമത് അച്ഛന്റെ ഔദാര്യത്താൽ പാട്ടംകൂടാതെയും നേരിയപാട്ടത്തിലും ഏസ്റ്റേറ്റുവസ്തുക്കൾ കൈവശംവെച്ചു തനിക്ക് ന്യായമായികിട്ടുവാനുള്ള ആദായങ്ങൾ അനുഭവിച്ചു സുഖിച്ചു ഞെളിയുന്ന കൂട്ടർ അപ്രകാരമുള്ള ഒരുദയയേയോ ഔദാര്യത്തേയോ സഹായത്തേയോ അശേഷം അറിക്കാത്ത നികൃഷ്ടന്മാരാകുന്നു. അങ്ങിനെയുള്ളവരെ സഹായിക്കുന്നതു വാസ്തവത്തിൽ അലസതയെ പ്രോത്സാഹിപ്പിക്കുന്നതുപോലെ ആകുന്നു. രണ്ടാമത്, ചിലവുകൾ ഇപ്പോൾ വളരെ വർദ്ധിച്ചിരിക്കുന്നു. കാരണവന്മാരുടെ കാലത്തുണ്ടായിരുന്ന രീതിയിലും, തോതിലും ഇപ്പോൾ ചിലവുകൾ ഒന്നും നിവൃത്തികയില്ല. ആവശ്യങ്ങളുടെ എണ്ണം വർദ്ധിക്കുകയും വണ്ണംകൂടുകയും വില ഉയരുകയും ചെയ്തിരിക്കുന്നു. പഴയനിലയ്ക്കും, സ്ഥിതിയ്ക്കും ഇപ്പോൾ മാനത്തോടെ കഴിഞ്ഞുകൂടണമെങ്കിൽ പണ്ടത്തേക്കാൾ നാലിരട്ടിചിലവുവേണ്ടിവരും. അതുകൊണ്ട് ഏതായാലും അച്ഛൻ ചെയ്തിരുന്നപോലെ കയ്യുംകണക്കുമില്ലാതെ ദാനങ്ങളും, ധർമ്മങ്ങളും തോന്നിയപോലെ ചെയ്യുന്നതിന്നു ഇപ്പോൾ നിർവ്വാഹമില്ല. ആകയാൽ നിവൃത്തിയുള്ളിടത്തോളം വസ്തുക്കൾ ഒഴിപ്പിച്ചെടുക്കുകയും പഴയ അവകാശങ്ങളെ റദ്ദാക്കുകയും കൂടാതെ കഴികയില്ല.

ഇപ്രകാരം ആലോചിച്ചുറച്ച 'വിപിനവിഹാരി' തന്റെ കർത്തവ്യങ്ങൾ എന്നു കരുതിയ നൂതനാഭിപ്രായങ്ങളെ നടപ്പിൽ വരുത്തുന്നതിനു് ഉടൻതന്നെ ശ്രമിച്ചു. താൻ നല്ല കൃത്യനിഷ്ഠയും കാര്യത്തിൽ സ്ഥൈര്യവും ഉള്ള

ഉറച്ചുപുള്ളിയായിരുന്നു. തന്റെ അധീനത്തിൽനിന്നുവേർ പെട്ടുപോയിട്ടുള്ള നിലം പറമ്പുകൾ ഓരോന്നോരോന്നായും, കുറേശ്ശ കുറേശ്ശയായും മടങ്ങി തന്റെകൈവശത്തിൽ എത്തി. അച്ഛന്റെ പഴയ ഏൎപ്പാടുകളിൽ അപൂൎവ്വം ചിലതുമാത്രമേ മകൻ അനുവദിച്ചുള്ളു. അതുതന്നേയും തല്ക്കാലത്തേക്കുമാത്രവും ആയിരുന്നു.

തങ്ങളുടെ പഴയ അവകാശങ്ങളിൽനിന്നു ബഹിഷ്കരിക്കപ്പെട്ട സാധുക്കളായ കുടിയാന്മാരുടെ ആവലാതികളും സങ്കടങ്ങളും തപാൽവഴിക്കെത്തി, ശ്രീകാശിയിൽ വിശ്രമിക്കുന്ന കൃഷ്ണഗോപാലന്റെ വിമുക്താവസ്ഥയ്ക്കു് വിഘ്നംവരുത്തി. അതിസങ്കടമുള്ളവരായ ചിലർ ആ ദൂരദേശത്തേക്കു ഒരു യാത്രതന്നെ ചെയ്കയും തങ്ങളുടെ അപേക്ഷകളെല്ലാം നേരിട്ടുതന്നെ അദ്ദേഹത്തെ ബോധിപ്പിക്കുകയും ചെയ്തു. കൃഷ്ണഗോപാലൻ തന്റെ അതൃപ്തിയെ സൂചിപ്പിക്കുന്ന ഒരു എഴുത്തു പുത്രന്നയച്ചു. കാലം മാറിയിരിക്കുന്നു എന്നും പഴയ തോതിൽ കഴിയുവാൻ ഇനി തരമില്ലെന്നും ആയിരുന്നു മകന്റെമറുപടി. പഴയ കാലങ്ങളിൽ സെമീന്താർമാൎക്കു കുടിയാന്മാരിൽനിന്നു പാട്ടം കൂടാതെതന്നെ സംഭാവനകളായും കാഴ്ചകളായുംമററും പല വരവുകളും ഉണ്ടായിരുന്നു എന്നും അതുകൊണ്ടു് അക്കാലങ്ങളിൽ പാട്ടത്തിന്റെ കാൎയ്യത്തിൽ അത്ര നിഷ്കൎഷവെച്ചിട്ടുണ്ടായിരുന്നില്ലെങ്കിൽ അതുകൊണ്ടു പറയത്തക്ക നഷ്ടമൊന്നും വരുവാനുണ്ടായിരുന്നില്ലെന്നും, എന്നാൽ ഇപ്പോൾ എല്ലാററിന്നും നിയമമുള്ളതുകൊണ്ടും പാട്ടം ഒഴിച്ചു കുടിയാന്മാരോട് എന്തെങ്കിലും ആവശ്യപ്പെടുന്നതുനിയമവിരുദ്ധമായതുകൊണ്ടും പാട്ടത്തിന്റെ കാൎയ്യത്തിൽ കണിശവും കരാറും ആവശ്യമായിവന്നിട്ടുണ്ടെന്നും പുത്രൻഅച്ഛനെഎഴുതി അറിയിച്ചു. "നാം നമുക്കു ന്യായപ്രകാരം കിട്ടുവാനുള്ള പാട്ടത്തിന്റെ കാൎയ്യ

ത്തിൽ പ്രത്യേകം ദൃഷ്ടിവെക്കാഞ്ഞാൽ പിന്നെനമുക്ക് എന്താണുള്ളത്. പാട്ടം കൂടാതെ യാതൊന്നും നമുക്കു കുടിയാന്മാരിൽനിന്ന് ആവശ്യപ്പെട്ടുകൂടാ. അവർ തരികയും ഇല്ല. ആസ്ഥിതിയ്ക്കുനമുക്കുപാട്ടം ഇളച്ചുകൊടുക്കുന്നതിനും വിട്ടുകൊടുക്കുന്നതിനും എങ്ങിനെ സാധിയ്ക്കും. ഇനിയുള്ള കാലം ജന്മിയും കുടിയാനുംതമ്മിലുള്ള ബന്ധം കേവലംകരാറു പ്രകാരമേ ആയിരിക്കയുള്ളു. കരാറിൽനിന്ന് അണുവുംആരും തെറ്റുകയില്ല. ആകയാൽ നാം വെറുതെ ദാനങ്ങളും അനുഭവങ്ങളുംശാശ്വതാവകാശങ്ങളും പഴയപോലെഅനുവദിക്കുന്നതായാൽ നമുക്കുനമ്മുടെ സ്ഥാനത്തെസ്വത്തുക്കൾ നിലനിർത്തുവാനുംകുഡുംബശ്രേഷ്ഠതയ്ക്കുമാലിന്യംകൂട്ടാതെകഴിയ്ക്കുവാനും നിവൃത്തിയില്ലാതെവരും." എന്നിങ്ങനെയായിരുന്നുവിപിനവിഹാരിയുടെ മറുപടിഅവസാനിച്ചിരുന്നത്.

കൃഷ്ണഗോപാലൻവളരെ അസ്വസ്ഥചിത്തനായിത്തീൎന്നു കാലം മാറിയതിൽഅദ്ദേഹത്തിന് അസഹ്യത തോന്നി "കൊള്ളാം, കൊള്ളാം, ചെറുപ്പക്കാൎക്കു വൃദ്ധന്മാരെക്കാൾ അറിവുണ്ടായിരിക്കാം; ഞങ്ങളൊക്കെ പഴമക്കാരല്ലെ; ഞങ്ങളുടെ കാലം കഴിഞ്ഞു ഈ പരിഷ്കാരകോലാഹലത്തിൽ ഞങ്ങൾക്കു സ്ഥാനം എവിടെ? ഞാൻ എന്തെങ്കിലുംകടന്നു പ്രവൎത്തിക്കുന്നതായാൽ എന്റെ പുത്രൻ എസ്റ്റേറ്റുഭരണംതന്നെ വിട്ടൊഴിഞ്ഞുകളയും; അപ്പോൾ എനിക്കുവീണ്ടും മടങ്ങേണ്ടിവരും;അതേതായാലുംവേണ്ട. എന്റെആയുസ്സിൽ ഇനി ബാക്കിയുള്ള ചില്ലറ ദിവസങ്ങളെ ഞാൻദേവസേവകൊണ്ടുതന്നെ കഴിക്കേണമെന്നാണ് ഉദ്ദേശിച്ചിട്ടുള്ളത്. അതിന്നു്ഒന്നുകൊണ്ടു്വിഘ്നംവരുത്തിക്കൂടാ. എനിക്ക് ഇനി ഒന്നുംകഴികയില്ല. എല്ലാംഅവന്റെ ഇഷ്ടംപോലെ ആയിക്കൊള്ളട്ടെ" എന്നിപ്രകാരം ആവൃദ്ധൻ ആലോചിച്ചു.

II

കാൎയ്യവും കാലവും അങ്ങനെ കഴിഞ്ഞു. കോടതിയിൽ വ്യവഹരിച്ചും പുറമേ അത്രയുംകൂടി സുകരമല്ലാത്ത നയങ്ങളെ പ്രയോഗിച്ചും വിപിനവിഹാരി ഏടപാടുകളെല്ലാം ശരിപ്പെടുത്തി. കേവലംഭയംകൊണ്ട് മാത്രം വളരെകുടിയാന്മാർ വഴിപ്പെട്ടു. "മിസ്രാബീബി" എന്ന ഒരു മഹമ്മദീയസ്ത്രീയുടെ മകനായ "അസിംഡീൻ" എന്നൊരുവൻ മാത്രം 'ഏടത്തടിച്ച്' വഴിപ്പെടാതെ ചെറുത്തുനിന്നു.

വിപിനവിഹാരി, അവൻെറ നേരെ അത്യന്തം കോപിച്ചു. ബ്രാഹ്മണൎക്ക തൻെറ അച്ഛൻ പാട്ടംകൂടാതെയോ ചുരുങ്ങിയപാട്ടത്തിനോ വസ്തുക്കൾകൊടുത്തതിന് വല്ലകാരണവും പറയാം. എന്നാൽ ഈ മഹമ്മദന്ന് ഇത്ര വളരെ വസ്തുക്കൾ ആ വിധത്തിൽ കൊടുത്തിട്ടുള്ളതിൻെറ ഉദ്ദേശമോ, ആവശ്യമോകാൎയ്യമോ വിപിനന്ന് തീരെമനസ്സിലായില്ല. എത്രആലോചിച്ചിട്ടും ആ സംഗതി ഒരു കടംകഥയായിത്തന്നെതോന്നി. അവൻആരാണ്. വളരെഎളിയസ്ഥിതിയിൽകിടന്നിരുന്ന ഒരുമഹമ്മദ്വിധവയുടെ മകൻ! അടുത്തു ഏതോ ഒരു ഗ്രാമസ്കൂളിൽ ചേൎന്ന കുറേശ്ശ എഴുതുവാനും വായിക്കുവാനും പഠിച്ചിട്ടുള്ളതുകൊണ്ട് അഹങ്കരിച്ച് സൎവ്വജ്ഞപീഠം കേറി ഞെളിയുന്ന ഒരു ധിക്കാരി! ലോകം മുഴുവൻ അവന്നു പുല്ല്. വിപിനന്നു കാൎയ്യം തീരെ ദുസ്സഹമായിത്തീൎന്നു.

തൻെറ കാൎയ്യസ്ഥന്മാരെ വിളിച്ച് "അസിംഡീൻെറ" കൈവശത്തിലുള്ള വസ്തുക്കളെക്കുറിച്ചു പ്രത്യേകം അന്വേഷണംചെയ്തു. വളരെ കൊല്ലങ്ങൾക്കമുമ്പ് ബാബു കൃഷ്ണഗോപാലസൎക്കാർതന്നെ ആണ് ആ വസ്തുക്കൾ എല്ലാംഅവൻെറ കുഡുംബത്തിലേയ്ക്ക് ഏല്പിച്ചുകൊടുത്തതെന്നും അതിന്നുള്ള കാൎയ്യമോ, കാരണമോ, യാതൊന്നും അവൎക്കു അ

റിവില്ലെന്നും മാത്രമേ കാൎയ്യസ്ഥന്മാരുടെ അടുക്കൽനിന്നു 'വിപിനന്' ഗ്രഹിയ്ക്കുവാൻ കഴിഞ്ഞുള്ളു. സാധുവും അനാഥയും ആയ ആ വിധവയുടെ സങ്കടങ്ങളും അരിഷ്ടങ്ങളും കണ്ടും കേട്ടും ദയാലുവായ സെമീണ്ടാർ മനസ്സലിവുതോന്നീട്ടായിരിക്കണം പക്ഷെ അപ്രകാരം ചെയ്തതെന്നു അവർ അഭിപ്രായപ്പെട്ടു.

എന്തായാലും ആ ഔദാൎയ്യം അസ്ഥാനത്തിലായി എന്നും ആക്കൂട്ടർ അത്രയും സ്നേഹത്തേയും സഹതാപത്തേയും അർഹിക്കുന്നില്ലെന്നും വിപിനവിഹാരി തീൎച്ചപ്പെടുത്തി. കഴിഞ്ഞകാലങ്ങളിലെ അവരുടെ കഷ്ടാരിഷ്ടങ്ങളെക്കുറിച്ച് വിപിനനു ഒരറിവും ഉണ്ടായിരുന്നില്ല. അവരുടെ ഇപ്പോഴത്തെ സുഖാവസ്ഥയും അതോടുകൂടി കാണപ്പെടുന്ന 'അഹമ്മതിയും' വിപിനനെ കോപാന്ധനാക്കുകയും തന്റെ ശുദ്ധാത്മാവായ അച്ഛന്റെ ഔദാൎയ്യത്തേയും സാധുസ്നേഹത്തേയും അവർ ദുർവ്യയം ചെയ്തു ധൂൎത്തന്മാരായി തീൎന്നു എന്നു വിപിനവിഹാരിയ്ക്കു ബോധപ്പെടുകയും ചെയ്തു. "അസിംഡ്രീൻ" വാസ്തവത്തിൽ കുറെ ധിക്കാരിയും ആയിരുന്നു. തന്റെ ആയുസ്സു കളഞ്ഞാലും വേണ്ടില്ല, തന്റെ കൈവശമുള്ള വസ്തുക്കളിൽ നിന്നു ഒരിഞ്ചുപോലും മടക്കികൊടുക്കുന്നതല്ലെന്നു അവൻ ശപഥം ചെയ്തു. നേരിട്ടുയുദ്ധവും തുടങ്ങി. സാധുവും വൃദ്ധയും ആയ വിധവ മകനെ സമാധാനപ്പെടുത്തുവാൻ വളരെ ശ്രമിച്ചു. "എന്റെമകനെ! സെമീണ്ടാരോടു മല്ലടിച്ചിട്ടു ഫലമൊന്നും ഇല്ല. അവരുടെമനസ്സുകൊണ്ടാണുനാം ഇതുവരെ ജീവിച്ചുപോന്നത്. ഇനിയും അവരുടെ സഹായം തന്നെവേണം. പണ്ടത്തെപ്പോലെ സഹായിക്കയില്ലെങ്കിൽ ഉള്ളതുകൊണ്ടു തൃപ്തിപ്പെടണം. അദ്ദേഹം ആവശ്യപ്പെടുന്ന വസ്തുക്കൾ മടക്കി കൊടുത്തേക്കു". ഏവംവിധമെല്ലാം ആ സ്ത്രീ മകനെ ഉപദേശിച്ചു. 'അമ്മയ്ക്കു' ഈവക വിഷ

യങ്ങളെപ്പററി എന്തറിയാം; അതൊക്കെ ഞാൻ നേരേ യാക്കിക്കൊള്ളാം" എന്നായിരുന്നു മകൻെറ ഉത്തരം.

"അസിംഡീ"ൻെറ പേരിൽ "വിപിനവിഹാരി" തുടരെത്തുടരെ കേസുകൾകൊടുത്തു. ഒന്നൊന്നായി അവൻ തോല്ക്കുവാനും തുടങ്ങി. 'വിഹാരി' ജയിക്കുംതോറും 'അസിംഡീ'ൻെറ അഹങ്കാരവും വൎദ്ധിച്ചു. ഒന്നും വിട്ടുകൊടുക്കാതെ കഴിക്കുവാൻ ശ്രമിച്ചതിൻെറ ഫലമായി എല്ലാം കളയേണ്ടിവന്നു.

ഒരുദിവസം ഉച്ചയ്ക്കു 'മിസ്സ്രബീബി' (അസിംഡീൻെറ അമ്മ) തൻെറ മകൻ അറിയാതെ അവരുടെ തോട്ടത്തിൽനിന്നു കുറേ പഴങ്ങളും പച്ചക്കറിസാമാനങ്ങളും ശേഖരിച്ചു സചകാൎയ്യമായി ബാബു വിപിനവിഹാരിയെ പ്രാപിച്ചു് കാഴ്ചവെച്ചു് ഒന്നു കണ്ടു സംസാരിക്കുന്നതിന്നു ചെന്നു. മാതൃവാത്സല്യത്തോടുകൂടി അവൾ വിഹാരിയെ സ്നേഹപുരസ്സരം കടാക്ഷിച്ചു് ഇപ്രകാരം അറിയിച്ചു:-- "അള്ള! എൻെറ പുത്രനായ അവിടുത്തെ അനുഗ്രഹിക്കട്ടെ. 'അസിം'നെ ഉപദ്രവിക്കരുതു്. അതു അവിടേയ്ക്കു ഒന്നുകൊണ്ടും യുക്തമല്ല. അവിടുത്തെ സംരക്ഷണയ്ക്കു ഞാൻ അവനെ വിട്ടുംവെച്ചു് സകല ഭാരവും അവിടെ ഏല്പിക്കുന്നു. അവനെ രക്ഷിക്കുന്നതിന്നു് അവിടുന്നു കടപ്പെട്ടവനാണെന്നുതന്നെ വിചാരിക്കണം. അവിടുത്തെ ഒരു സഹോദരനെപ്പോലെ അവനെ കരുതണം. അവിടുന്നു വിത്തത്തിൽ കുബേരനാണു്. അതിൽനിന്നു ലഘുവായ ഒരു ഓഹരി അവനു കൊടുക്കുന്നതിൽ വ്യാകുലപ്പെടുവാനില്ല."

വായാടിയായ ഈ വിധവയുടെ ചിരപരിചയവും സമതപവും നടിച്ചുകൊണ്ടുള്ള സംസാരം വിഹാരിയുടെ ഈൎഷ്യകോപങ്ങൾക്കു സീമയില്ലാതാക്കി. "എൻെറ അ

മ്മേ! നിങ്ങൾക്ക് ഈവക സംഗതികളെക്കുറിച്ചു എന്തെങ്കിലും അറിയാമൊ? നിങ്ങൾക്കു കാൎയ്യസംബന്ധമായി എന്തെങ്കിലും പറയുവാനുണ്ടെങ്കിൽ അതിലേക്കു നിങ്ങളുടെ മകനെ എന്റെ അടുക്കലേയ്ക്കു അയയ്ക്കു. അതാണ് നല്ലതു" എന്നു ഒരുവിധം മുഷിപ്പിക്കാതെ വിഹാരി ഉത്തരം പറഞ്ഞു.

തനിക്കു കാൎയ്യസംബന്ധമായി സംസാരിക്കുന്നതിന്നു വേണ്ട പ്രാപ്തിയും അറിവും ഇല്ലെന്നു ഒന്നാമതായി തന്റെ സ്വന്തം പുത്രനിൽനിന്നും ഇപ്പോൾ വീണ്ടും സെമിണ്ടാറിൽനിന്നും കേൾക്കുവാൻ ഇടയായതുകൊണ്ട് ആ സാധ്വസ്ത്രീ വ്യസനിച്ചു കണ്ണുനീർവാൎത്തുംകൊണ്ടും അള്ളായെ പ്രാൎത്ഥിച്ചുംകൊണ്ടും വിഷാദത്തോടെ വീട്ടിലേക്കു തിരിച്ചു.

III

കേസുകൾ അതിന്റെ തരത്തിൽ നടന്നുംകൊണ്ടിരുന്നു. വ്യവഹാരങ്ങൾ ക്രിമിനാൽ കോടതിയിൽനിന്നു സിവിൽകോടതിയിൽ എത്തി. ഹൈക്കോർട്ടുവരെ കേസ്സു നടത്തി. ഹൈക്കോർട്ടിൽ "ആസീംഡിന്ന്" അല്പം വിജയം ഉണ്ടായി എങ്കിലും അപ്പോഴെക്കും ആസിം കടത്തിൽ കഴുത്തോളം മുങ്ങി, ഒന്നര കൊല്ലത്തെ കേസ്സു കഴിഞ്ഞപ്പോഴെക്കും കടക്കാരെക്കൊണ്ടുള്ള ശല്യം സഹിക്കവയ്യാതായി. അവർ ഈ തരംനോക്കി ആസീന്റെ പേരിൽ വിധി സമ്പാദിക്കുകയും അവനുള്ള സകല വസ്തുക്കളും ലേലത്തിന്നു വെപ്പിക്കുകയുംചെയ്തു. ലേലത്തിന്നുള്ള തിയ്യതിയും പ്രസിദ്ധപ്പെടുത്തി.

അതൊരു തിങ്കളാഴ്ചയായിരുന്നു. വെള്ളം കവിഞ്ഞൊഴുകുന്ന ഒരു നദീതീരത്തായിരുന്നു ഗ്രാമച്ചന്ത. ചന്തസമയത്തേക്കു ഗ്രാമക്കാർ മുഴവനും ഒന്നിച്ചുകൂടി നദീതീരത്തും വഞ്ചികളിലുമായി കൊള്ളക്കൊടുക്കകൾ ലഹളയായി നടന്നുകൊണ്ടിരുന്നു. നല്ലതിരക്കുണ്ടായിരുന്നു. ആകാ

ശത്തു കാൎമ്മേഘങ്ങൾ നിറഞ്ഞിരുന്നു. മഴ പേടിച്ചു വെളി യിലുള്ള ഷാപ്പുകാരെല്ലാം ചെറിയ മുളങ്കാലുകൾ നാട്ടി ക്യ ടാരശ്ശീലകൾകൊണ്ടു ചെറിയ മേക്കട്ടികൾ തീൎത്തു. ചന്ത യ്ക്കു ആസീമും വന്നിട്ടുണ്ടായിരുന്നു. ഒരു ചെമ്പുനാണ്യം പോലും അവന്റെ പക്കൽ ഉണ്ടായിരുന്നില്ല. ഷാപ്പുകാർ ആരും പണ്ടത്തെപ്പോലെ ഇപ്പോൾ അവന്നു കടംകൊടു ക്കയില്ല. അവന്റെ കയ്യിൽ ഒരു ഓട്ടുതാലിയും മോതിരവും ഉണ്ടായിരുന്നു. അതുകൾ പണയംകൊടുത്ത് അത്യാവശ്യ മുള്ള സാമാനങ്ങൾ വാങ്ങുവാനാണ് അവൻ വന്നത്.

ഉച്ചതിരിഞ്ഞപ്പോൾ ബാബുവിപിനവിഹാരി ആയു ധ പാണികളായ രണ്ടുമൂന്നു പരിചാരകന്മാരോടുകൂടി തന്നി ക്കു പതിവുള്ള സായന്തനസഞ്ചാരത്തിന്നു പുറപ്പെട്ടു. ബഹ ളംകേട്ട് അദ്ദേഹം ചന്തസ്ഥലത്തേക്കു ചെന്നു. അവിടെ വെച്ചു സമീപസ്ഥനായ ഒരു എണ്ണക്കച്ചവടക്കാരനോടു വി ലനിരക്കിനെപ്പററിയും മററും സ്നേഹത്തോടെ ചോദിച്ചു. പെട്ടെന്നു എവിടെയോ നിന്നിരുന്ന "ആസീംഡീൻ" അ വന്റെ കയ്യിലുണ്ടായിരുന്ന കുന്തവും ഉയൎത്തിക്കൊണ്ട് ഒരു പുലിയേപ്പോലെ ഗൎജ്ജിച്ച് വിഹാരിയുടെ നേൎക്ക് പാഞ്ഞ ടുത്തു. ചന്തസ്ഥലത്തെ ആളുകൾ എടയ്ക്കുവെച്ച് അവനെ തടയുകയും അവനെ നിരായുധനാക്കുകയും ചെയ്തു. ഉടനെ ആളുകൾ അവനെ അടുത്തുണ്ടായിരുന്നപോലീസുകാരെ ഏ ല്പിച്ചുകൊടുത്തു ചന്ത പഴയപോലെ നടന്നുകൊണ്ടിരുന്നു.

ഈ സംഭവം വാസ്തവത്തിൽ വിഹാരിയുടെ മന സ്സിൽ സന്തോഷത്തെ ഉളവാക്കിയില്ലെന്നു ധൈൎയ്യപ്പെട്ടുപ റഞ്ഞുകൂടാ. നാം വേട്ടയാടി ഓടിക്കുന്ന മൃഗം പെട്ടെന്നു തി രിഞ്ഞുനിന്ന് എതൃക്കുന്നതായാൽ അതു തീൎച്ചയായിട്ടും അ ത്ര രസാവഹമായ സംഗതിയല്ല. 'കാട്ടുകള്ളൻ, അവനെ ഇപ്പോൾ എനിക്കു പിടികിട്ടി' എന്നിങ്ങിനെ വിപിനന്റ

തന്നെത്താൻ പറഞ്ഞു. വിപിനവിഹാരിയുടെ വീട്ടിലെ സ്ത്രീകൾ ഈ സംഭവത്തെക്കുറിച്ചു കേട്ടപ്പോൾ "നിഷ്ഠുരനായ കുലപാതകൻ എന്തധികാരം. ആളുകൾ അവനെ തക്ക സമയത്തു കടന്നുപിടിച്ചത് ഈശ്വരാനുഗ്രഹം തന്നെ" എന്നൊക്കെ പറഞ്ഞു. ഉടനെ അവനെ കോടതയിൽ നിന്നുചിതമായ വിധത്തിൽ ശിക്ഷിക്കുമല്ലോ എന്നു അവർ സമാധാനപ്പെട്ടു.

ആ ഗ്രാമത്തിൽതന്നെ മറെറാരുഭാഗത്തുള്ള ഒരു ചെറിയ വീട്ടിൽ ഒരു വിധവ മാത്രമെ ഉള്ളു. അന്നു ആ വീട്ടിൽ കഞ്ഞി വെച്ചിട്ടുംകൂടിയില്ല. ദാരിദ്ര്യവും സന്താപവും ആ ഭവനത്തിൽ അധിവസിക്കുന്നു. ആ വിധവ വളരെ വ്യസനിച്ചു കരയുന്നുണ്ട്. അവൾക്കു ഒരു പുത്രൻ മാത്രമേ ഉള്ളു. അവൻ ചന്തയ്ക്കുപോയിട്ടു ഇതുവരെ മടങ്ങി എത്തീട്ടില്ല. നേരം അദ്ധ്രാത്രിയായിട്ടും മകൻ വരുന്നില്ല ഒടുവിൽ സങ്കടകരമായ ആ വത്തമാനം, തന്റെ മകനായ 'ആസീം' തടവുകാരനാണെന്നുള്ള ആ ദുസ്സഹമായ വത്തമാനം, അവൾ അറിഞ്ഞു ഗ്രാമക്കാർ എല്ലാം "ആസീ"മിന്റെ വത്തമാനം ചന്തപിരിഞ്ഞു വീട്ടിലെത്തിയപ്പോഴെക്കും മറന്നു. അവരെല്ലാം യഥാവസരം അത്താഴം കഴിച്ചു സുഖനിദ്രയെ പ്രാപിച്ചു. എന്നാൽ ഇതാ പുകയുന്ന ഒരു ചിമ്മിനിവിളക്കിന്നു സമീപം "തോലിൽ പൊതിഞ്ഞുവെച്ചിട്ടുള്ള ഒരു അസ്ഥികൂടം"പോലെ വയസ്സുകൊണ്ടും, ക്ഷീണംകൊണ്ടു, ദാരിദ്ര്യംകൊണ്ടും ദുഃഖിക്കുന്ന ഒരു സ്ത്രീ മാത്രം നിസ്സഹായയായി, നിരാലംബയായി, കണ്ണുനീർ വാത്തുംകൊണ്ടു, അള്ളാവെ വിളിച്ചു നിലവിളിക്കുന്നു.

## IV.

മൂന്നുദിവസം കഴിഞ്ഞു പിറേറന്നു ആസീമിന്റെ കേസ് ഡിപ്യൂട്ടിമജിസ്ട്രേട്ടിന്റെ മുമ്പാകെ വിചാരണയ്ക്കു

വെച്ചിരിയ്ക്കുന്നു. വിഹാരി പ്രധാനപ്പെട്ട ഒരു സാക്ഷിയാണ്. ഇതുവരെ "ജിക്രഃകാട്ട"യിലെ സെമിണ്ടാർമാർ ഒരിക്കലും സാക്ഷിയായി കൂട്ടിൽ കേറീട്ടില്ല. അതൊന്നും സാരമില്ലെന്നു വിഹാരി തീച്ചപ്പെടുത്തി.

വിചാരണദിവസം നിശ്ചിതസമത്ത് വലിയ ആഡംബരത്തോടുകൂടി ഒരു പല്ലക്കിൽ കയറി വിഹാരി പരിവാരസമേതം കോട്ടിൽ എത്തി. അദ്ദേഹം കസവുതുണികൊണ്ടുള്ള ഒരു തലപ്പാവു ധരിച്ചിരുന്നു. കട്ടിസ്വണ്ണംകൊണ്ടുണ്ടാക്കപ്പെട്ട വാച്ചിൻെറ ചങ്ങല മാറിൽ കിടന്നാടിയിരുന്നു. മജിസ്രേട്ടു അദ്ദേഹത്തിന്ന് സ്വാഗതം പറഞ്ഞു. അടുത്തുതന്നെ പ്രത്യേകം ആസനംകൊടുത്തു. കോടതിനിറയെ ജനങ്ങൾ തിങ്ങിക്കൂടിയിരുന്നു. അടുത്തകാലത്തെങ്ങും ഇത്രമാത്രം പൊതുജനശ്രദ്ധയെ ആകഷിച്ച ഒരു കേസ്സ് ആ പ്രദേശത്തുണ്ടായിട്ടില്ല.

കേസ്സ വിചാരണയ്ക്കെടുക്കുന്നതിന്നുള്ള സമയമടുത്തതോടുകൂടി ആരോ ഒരാൾ കണ്ടാൽ ഒരു സന്യാസിയുടെ പരിചാരകനാണെന്നു തോന്നും,—വളരെ ധൃതിയിൽ കോടതിമുറിയിലേക്കു കടന്നുവന്നു വിഹാരിയുടെ സമീപത്തെത്തി. അദ്ദേഹത്തിൻെറ ചെവിയിൽ എന്തോ ചിലതെല്ലാം മന്ത്രിച്ചു. വിഹാരി ഉടനേ പരിഭ്രമിച്ചു എഴുനീല്ക്കുകയും മജിസ്രേട്ടിനോടു കുറച്ചു സമയത്തേക്കു അനുവാദം വാങ്ങി കോടതിവിട്ടു പുറത്തിറങ്ങുകയുംചെയ്തു. വിഹാരി പുറത്തു പറമ്പിലെത്തിയപ്പോൾ കുറെ ദൂരെ ഒരു ആൽമരത്തിൻെറ ചുവട്ടിൽ "നാമാവലി" വസ്ത്രംകൊണ്ടു മൂടിപ്പുതച്ചു വളരെ മാലകൾ ധരിച്ചു വ്യസനഭാവത്തിൽ നില്ക്കുന്ന സന്യാസിയായ തൻെറ അച്ഛനെ കണ്ടു! ലോലങ്ങളായ അദ്ദേഹത്തിൻെറ കരവിരലുകൾ കയ്യിലുള്ള ഒരു രുദ്രാക്ഷമാലയിലെ കരുക്കളിൽ സ്വച്ഛന്ദം പെരുമാറുന്നുണ്ട്. അദ്ദേഹ

ത്തിൻെറ മുഖത്ത് ഒരു മുമുക്ഷുവിൻെറ പ്രശാന്തഗംഭീരഭാവം സ്ഫുരിക്കുന്നുണ്ട്. എന്തെന്നില്ലാത്ത ഒരു ദിവ്യതേജസ്സ് കണ്ണുകളിൽ വിളങ്ങുന്നുണ്ട്.

നവീനസമ്പ്രദായത്തിൽ കാലുറകളും കുപ്പായങ്ങളും ധരിച്ച് അതിനു പുറമേ ഒരു 'ഗൌൺ' കൂടി അണിഞ്ഞിട്ടുള്ള ബാബുവിപിനഹാരി കഴിയുന്നത്ര വേഗം നടന്നു അച്ഛൻെറ അടുത്തെത്തി അദ്ദേഹത്തെ സാഷ്ടാംഗം നമസ്കരിച്ച് അദ്ദേഹത്തിൻെറ കാലടികളെ വിശാലമായ തൻെറ ലലാടപ്രദേശത്തോടു ചേർത്തു ചുംബിച്ചു. ആ അവസരത്തിൽ തൻെറ ശിരസ്സിനെ അലങ്കരിച്ചിരുന്ന തലപ്പാവു ഉയർന്നു നില്ക്കുന്ന നാസികയെ തടവിക്കൊണ്ടു താഴെ വീഴുകയും കുപ്പായകീശയിൽനിന്നു വാച്ചു പുറത്തുചാടി പിടിവിട്ടിട്ടില്ലാത്ത സ്വർണ്ണച്ചങ്ങലയുടെ തലയ്ക്കൽ അങ്ങോട്ടും ഇങ്ങോട്ടും ആടുകയുംചെയ്തു. വിഹാരി ഉടനെ എഴുന്നേററ് ഉടുപ്പെല്ലാം ശരിപ്പെടുത്തി അടുത്തുള്ള തൻെറ വക്കീലിൻെറ കോടതിമുറിയിലേക്കു പോകാമെന്നും അവിടെവെച്ചു സംസാരിക്കാമെന്നും അച്ഛനെ അറിയിച്ചു.

"വേണ്ടാ, എനിക്കു പറവാനുള്ളതു ഇവിടെനിന്നു തന്നെ ക്ഷണം പറഞ്ഞേക്കാം" എന്നു കൃഷ്ണഗോപാലൻ മറുപടിപറഞ്ഞു. ഇതിനിടയ്ക്കു അവിടെ ആളുകൾ കുറെ വന്നുചേർന്നു. വിഹാരിയുടെ ആശ്രിതന്മാർ അവരെ എല്ലാം പ്രയാസപ്പെട്ടു അകത്തിനിർത്തി. "അസീമിനെ വിട്ടയയ്ക്കുന്നതിന്നു നിന്നാൽ കഴിയുന്നതെല്ലാം നീ ചെയ്യണം. അവൻെറ അടുക്കൽനിന്നു വീണ്ടെടുത്തിട്ടുള്ള വസ്തുക്കൾ എല്ലാം അവന്നു തന്നെ തിരിയെ കൊടുക്കണം" എന്നാണ് അച്ഛൻ പിന്നെ പറഞ്ഞതു്. അത്ഭുതപാരവശ്യത്തോടുകൂടി വിഹാരി പറഞ്ഞു. "എൻെറ പ്രിയപിതാവേ! ഇതു പറയുവാനാണോ അവിടുന്നു ഇത്ര കഷ്ടപ്പെട്ട് ഈ വഴിയെല്ലാം ഇ

ങ്ങോട്ടു വന്നത്. അവൻ എന്തുകാരണംകൊണ്ടാണ് ഇപ്ര കാരം അവിടുത്തെ പ്രത്യേകസ്നേഹത്തിന്നു പാത്രമായിത്തീ ൎന്നിട്ടുള്ളതെന്നു ദയവുചെയ്തു എന്നോടു പറയാമോ?"

അതറിയുന്നതുകൊണ്ടു എന്റെ മകനേ! നിനക്കു എ ന്താണ് വിശേഷിച്ചൊന്നു സിദ്ധിക്കുവാനുള്ളത്?

"മറ്റൊന്നുമല്ല! അച്ഛാ! അനുഭവസ്ഥന്മാർ അൎഹന്മാ രല്ലെന്നു അറിഞ്ഞതുകൊണ്ടു അവരുടെ വളരെ പഴയ അ വകാശങ്ങളെ ഞാൻ ദുൎബ്ബലപ്പെടുത്തി. ആ കൂട്ടത്തിൽ വള രെ ബ്രാഹ്മണരും ഉണ്ടായിരുന്നു. അന്നൊന്നും അവരിൽ ആരെക്കുറിച്ചും അച്ഛൻ ഒരു വാക്കുപോലും പറഞ്ഞില്ല. പിന്നെ ഇപ്പോൾ ഒരു മഹമ്മദീയന്റെ കാൎയ്യത്തിൽ ഇത്ര ജാഗ്രത എന്തുകൊണ്ടാണ്? ഇതുവരെ നടന്ന സംഗതികൾ ആലോചിച്ചാൽ, അവയെല്ലാം എല്ലാവൎക്കും അറിവുള്ള തുകൊണ്ട്, ഞാൻ ഈ കേസിൽ നിന്നു പിന്മാറി വസ്തു ക്കൾ എല്ലാം അവന്നുതന്നെ മടക്കിക്കൊടുക്കുന്നതായാൽ ജനങ്ങൾ എന്തുപറയും? വല്ലവരും അതിനെപ്പറ്റി എ ന്നോടു ചോദിക്കുന്നതായാൽ ഞാൻ എന്തു സമാധാനം പ റയും?" കൃഷ്ണഗോപാലൻ കുറേ നേരത്തേക്കു ഒന്നും മിണ്ടി യില്ല. "മൌനാദിലംഘനവിധിയ്ക്കു്" അദ്ദേഹം അസമ ൎത്ഥനായി. കഴുത്തിലുണ്ടായിരുന്ന മാലയിലെ കുരുക്കളെ താ നെ വിറയ്ക്കുന്ന കരവിരലുകളാൽ അദ്ദേഹം തുരുതുരെ എ ണ്ണുവാൻ തുടങ്ങി. അദ്ദേഹത്തിന്റെ നേത്രങ്ങളിലെ ദീപ്തി അസ്തമിക്കയും പെട്ടെന്നു വെള്ളം നിറഞ്ഞതിനാൽ കാഴ്ച മങ്ങുകയും ചെയ്തു. ശരീരമെല്ലാം വിറച്ചു ഗൽഗദത്തിൽ അസ്ഫുടാക്ഷരങ്ങളിൽ അദ്ദേഹം ഇപ്രകാരം പറഞ്ഞു:— ആകസ്മികമായ നിന്റെ ആ പ്രവൃത്തിയേക്കുറിച്ചു ജനങ്ങൾ എന്തെങ്കിലും ചോദിക്കുന്നതായാൽ "ആസിംഡിൻ എ ന്റെ പുത്രനും നിന്റെ സഹോദരനും ആണെന്നുതന്നെ പറഞ്ഞിരിയ്ക്കും."

"എന്ത്!! ആ മഹമ്മദീയവിധവയുടെ മകനോ?" എന്നു വിഹാരി തന്റെ അവിശ്വാസത്തെ പ്രദർശിപ്പിച്ചു. "അതേ, എന്റെ മകനേ" എന്നായിരുന്നു അച്ഛന്റെ ശാന്തമായ മറുപടി.

ഈ വർത്തമാനം വിഹാരിയെ അത്ഭുതപരതന്ത്രനാക്കിത്തീർത്തു. കുറെ സമയത്തേക്ക് വിഹാരിയും ഒന്നും മിണ്ടിയില്ല. അല്പംകഴിഞ്ഞ് വിഹാരി "ആട്ടെ അച്ഛാ! നമുക്കു വീട്ടിലേക്കു പോകുക. അവിടെ വച്ചു ആ വിഷയത്തെക്കുറിച്ചു സംസാരിക്കാം" എന്ന് ഒരുവിധം പറഞ്ഞൊപ്പിച്ചു. "ഇല്ല, എന്റെ മകനേ! ഞാൻ ഈശ്വരസേവ ചെയ്യുന്നതിനു വേണ്ടി ഒരിക്കൽ ഭവനത്തേയും ബന്ധുക്കളേയും വിട്ടുപിരിഞ്ഞു. ഇനി തിരിയെ മടങ്ങുന്നതിനു സാധിക്കയില്ല. ഞാൻ ഇപ്പോൾതന്നെ ശ്രീകാശിയിലേയ്ക്കു പോകുന്നു. സംഗതികൾ ഞാൻ നിന്നെ ധരിപ്പിച്ചു. ഇനി നീ നിനക്കു യുക്തമെന്നു തോന്നുന്നവിധത്തിൽ പ്രവൃത്തിച്ചുകൊൾക" ഇത്രയും പറഞ്ഞു ആ വൃദ്ധൻ തന്റെ രണ്ടു കൈകളും വിഹാരിയുടെ ശിരസ്സിൽ അർപ്പിച്ച് അവനെ അനുഗ്രഹിക്കയും ധാരയായി ഒഴുകുവാൻ തുടങ്ങിയിരിക്കുന്ന കണ്ണുനീർ തുടച്ച് വിറമാറാത്ത കാലുകളാൽ മന്ദമന്ദം നടന്ന് അദ്ദേഹം സ്ഥലം വിട്ടു പോകയുംചെയ്തു.

വിപിനവിഹാരി പരിഭ്രമം തീർന്നപ്പോൾ കൃഷ്ണഗോപാലൻ പൊയ്ക്കളഞ്ഞിരിക്കുന്നു. വിഹാരി കിംകർത്തവ്യതാവിമൂഢനായി കുറേ സമയം കൂടി അവിടെത്തന്നെ അമ്പരന്നുനിന്നു. "ഹാ--ഗുരുജനങ്ങളുടെ ഭക്തിയും സദാചാരവും എല്ലാം അപ്പോൾ ഇത്രയ്ക്കേ ഉള്ളൂ അല്ലേ!" എന്നു അദ്ദേഹം തന്നത്താൻ അറിയാതെ പറഞ്ഞുപോയി. വിദ്യാഭ്യാസത്തിലും സദാചാരനിഷ്ഠയിലും താൻ അച്ഛനേക്കാൾ എത്ര മേലേ നില്ക്കുന്നു എന്ന് വിഹാരി അഭിമാന

റ്റപ്പെട്ടു. ഒരുത്തന്റെ ജീവിതത്തെ നയിക്കുന്നതിൽ എപ്പോഴും മുൻനിൎത്തി പ്രവൃത്തിക്കുന്നതിന്ന് ഒരു മാതൃകയോ ദൃഢനിശ്ചയമോ ഇല്ലാഞ്ഞാൽ വരുന്ന ഉത്തമമാൎഗ്ഗവിഭ്രമണം ഇപ്രകാരമാണെന്നു വിഹാരി തന്നെത്താൻ ആലോചിച്ചു.

വിപിനവിഹാരി തിരിയെ കോട്ടുമുറിയിൽ കടന്നപ്പോൾ പോലീസുകാരാൽ പരിവൃതനായ "ആസീം" വിസ്താരത്തെ കാത്തും അതിന്നു തയ്യാറായും നില്ക്കുന്നതുകണ്ടു. അവന്ന് വളരെ പരവശതയും ക്ഷീണവും ഉണ്ടായിരുന്നു. ശരീരം നന്നേ മെലിഞ്ഞിരുന്നു അധരങ്ങൾ വരണ്ടും വിളൎത്തും ഇരുന്നു. എങ്കിലും കണ്ണുകളിൽ അസാധാരണയായ ഒരു പ്രകാശം ഉണ്ടായിരുന്നു. ഉടുത്തിരുന്നത് കീറിപ്പൊളിഞ്ഞതും അഴുക്കുപുരണ്ടതും ആയ ഒരു നീണ്ട തുണിയായിരുന്നു. ആകപ്പാടെ കൂടി കണ്ടപ്പോൾ "ഇതാണോ എനിക്കുള്ള സഹോദരൻ" എന്നു വെറുപ്പോടുകൂടി വിഹാരി വിചാരിച്ചു.

ഡിപ്യൂട്ടിമജിസ്രേട്ടും വിഹാരിയും പഴയ സ്നേഹിതന്മാരായിരുന്നതുകൊണ്ട് കേസു വിഹാരിയുടെ ഇഷ്ടംപോലെതന്നെ അവസാനിച്ചു "മലപോലെ വന്നത് മലർപോലെ പോയി?" കുറച്ചു ദിവസങ്ങൾക്കുള്ളിൽ "ആസീ"മിന്നു തന്റെ പഴയ വസ്തുക്കൾ എല്ലാം തിരിയെ കിട്ടി. ഇതിനൊക്കെയുള്ള കാരണമെന്താണെന്നു 'ആസീംഡിനു' ലേശവും മനസ്സിലായില്ല. ഗ്രാമക്കാരെല്ലാം ഈ വൎത്തമാനംകേട്ടു വളരെ അത്ഭുതപ്പെട്ടു.

കേസ്സുദിവസം വിചാരണയ്ക്കു അല്പംമുമ്പ് കൃഷ്ണഗോപാലൻ കാശിയിൽനിന്നു വന്നിരുന്നു എന്നും വിഹാരിയുമായി ഒരു ഗൂഢസംസാരം നടന്നു എന്നും ഉള്ള സംഗതി എങ്ങിനേയോ നാട്ടുകാരെല്ലാം ഗ്രഹിച്ചു. ജനങ്ങൾ അൎത്ഥഗൎഭമായ വിധത്തിൽ അന്യോന്യം നോക്കി പുഞ്ചിരികൊ

ണ്ടു. കളവു കണ്ടുപിടിക്കുന്നതിൽ സമൎത്ഥന്മാരായ വക്കീൽ
മാർ പരമാൎത്ഥം മുഴുവനും ഊഹിച്ചറിഞ്ഞു. അവിടത്തെ
വക്കീൽമാരിൽ ഒരാളായ "ബാബുരാമതാരൻ" കൃഷ്ണഗോ
പാലൻെറ ഏകസഹായത്താൽ വിദ്യാഭ്യാസം കഴിഞ്ഞു്
ഒരു നിലയിൽ എത്തിയവനായിരുന്നു. അയാൾ കൃഷ്ണഗോ
പാലനോടു വളരെ കടപ്പെട്ടവനായിരുന്നു. തൻെറ സഹാ
യിയും രക്ഷിതാവും ആയ സെമിണ്ടാറുടെ ഭക്തിയും, നി
ഷ്ഠയുമെല്ലാം ശുദ്ധമേ പുറംപൂച്ചാണെന്നു അയാൾക്കു മു
മ്പുതന്നെ എന്തുകൊണ്ടോ സംശയമുണ്ടായിരുന്നു. ഇ
പ്പോൾ സംശയം നിശ്ചയമായി ശരിയായി ഒരന്വേഷണം
നടത്തിയാൽ സ്വരാജ്യത്തുള്ള "ഭക്തന്മാരെ" എല്ലാം ക
ണ്ടുപിടിക്കാമെന്നു ഇപ്പോൾ അയാൾക്കു ബോദ്ധ്യമായി.
"അവർ എത്രയെങ്കിലും നാമംജപിക്കട്ടെ, മാലകൾ ധരി
ക്കട്ടെ. എല്ലാവരും വാസ്തവത്തിൽ എന്നോപ്പോലെതന്നെ
കപടഭക്തന്മാരും ദുർമ്മാൎഗ്ഗികളും ആണ്" എന്നിങ്ങിനെ
'രാമതാരൻ' അനുമാനിച്ചപ്പോൾ അയാൾക്കു വളരെ സ
ന്തോഷം തോന്നി. "നല്ല മനുഷ്യരും ചീത്ത മനുഷ്യരും ത
മ്മിൽ യഥാൎത്ഥത്തിലുള്ള വ്യത്യാസം ആദ്യത്തെ കൂട്ടർ
കപടവേഷധാരികളാണെന്നും മറേറ കൂട്ടർ യഥാൎത്ഥ്യ
ത്തെ ഗോപനം ചെയ്യാത്തവരാണെന്നും ഉള്ള ഏക സം
ഗതിയാകുന്നു" എന്നിങ്ങനെ 'രാമതാരൻ സമാധാനപ്പെ
ട്ടു. ഈ നൂതനമായ കണ്ടുപിടുത്തം—തൻെറ രക്ഷിതാവാ
യ കൃഷ്ണഗോപാലൻെറ ഭക്തിയും, സദാചാരവും, ദയയും,
മഹാമനസ്കതയും എല്ലാം യഥാർത്ഥമായ കാപട്യത്തെ
മറയ്ക്കുന്നതിന്നുള്ള ആവരണങ്ങൾ മാത്രമായിരുന്ന എന്നു
ള്ള പുതിയ സംഗതി—വളരെക്കാലമായി തൻെറ മനസ്സി
നെ അലട്ടിയിരുന്ന ഒരു ചോദ്യത്തിന്നു ശരിയായ ഉത്തരം
ഉണ്ടാക്കിത്തീൎത്തു. ഏതു ന്യായപ്രകാരം ആലോചിച്ചിട്ടാ

ണാവോ, താൻ കൃഷ്ണഗോപാലനോട്ട വളരെ കടപ്പെട്ടവ
നായതുകൊണ്ടു തന്റെ കത്തവ്യമായ കൃതജ്ഞതയുടെ ഭാ
രം ഈസംഗതി പ്രത്യക്ഷപ്പെട്ടതോടുകൂടി തീരെ ലാഘവ
പ്പെട്ടതായി 'രാമതാരൻ' തീച്ചപ്പെടുത്തി. ആ നിശ്ചയം
അയാളുടെ മനസ്സിന്നു അനല്പമായ സന്തോഷത്തേയും സ്വ
സ്ഥതയേയും ഉണ്ടാക്കിത്തീത്തു.

---

# വജ്രകഠിനം.

—:o:—

"രാജീവ"നം "മഹാമായ"യും നദീതീരത്തുള്ള ഒരു
പഴയ ജീണ്ണിച്ച ക്ഷേത്രത്തിൽ ഒന്നിച്ചു കണ്ടുമുട്ടി.

മഹാമായ പ്രകൃത്യാ ഗൌരവമുള്ള തന്റെ കടാക്ഷ
ത്തെ ശകാരത്തിന്റെ സ്പശത്തോടുകൂടി രാജീവനിൽ അ
പ്പിച്ചു മിണ്ടാതെ നിന്നു. "ഈ ഒന്നുമല്ലാത്ത സമയത്ത്
എന്നെ ഇന്ന് ഈ സ്ഥലത്തെക്കു വരുത്തുവാൻ നിങ്ങൾ
എങ്ങിനെ ധൈയ്യപ്പെട്ടു? ഇതുവരെ നിങ്ങളുടെ ആജ്ഞ
കളെല്ലാം ഞാൻ അനുസരിച്ചിരുന്നു. എന്ന സംഗതിത
ന്നെയാണ് നിങ്ങളെ ഈ സഹായത്തിന്നു ധൈയ്യപ്പെടു
ത്തിയത്" എന്നായിരുന്നുവോ ആ നോട്ടത്തിന്റെ അത്ഥം
എന്നു തോന്നും.

രാജീവന് എല്ലായ്പോഴും മഹാമായയെ കുറിച്ചു ഭയ
വും ശങ്കയും ഉണ്ടായിരുന്നു. അവളുടെ ഈ അസാധാര
ണമായ നോട്ടം അയാളെ വല്ലാതെ പരിഭ്രമിപ്പിച്ചു. അവ
ളോടു പറയുന്നതിന്നായി താൻ വളരെ ആലോചിച്ചു ശ്ര
ദ്ധിച്ചു മനസ്സുകൊണ്ടു നിശ്ചയിച്ചിട്ടുണ്ടായിരുന്ന ആ പ്രാ
രംഭപ്രസംഗം മുഴവനും സാധു രാജീവൻ പെട്ടന്നു വേണ്ടെ
ന്നുവെച്ചു. എങ്കിലും, അന്നത്തെ ആ കൂടിക്കാഴ്ചയ്ക്കു തക്ക

തായ ഒരു കാരണം പറയുന്നതു കൂടാതെ കഴികയില്ലായിരുന്നു. അയാൾ പരിഭ്രമിച്ചു ധൃതിയിൽ ഇപ്രകാരം പറഞ്ഞു:—"നമുക്ക് ഈ സ്ഥലം വിട്ടു ചാടിപ്പോയി വിവാഹം കഴിക്കുക." രാജീവൻെറ അന്തർഗ്ഗതം മുഴുവനും അയാൾ ഈ വിധത്തിൽ ഒരടിയായിത്തുറന്നു പറഞ്ഞു എങ്കിലും, താൻ ആലോചിച്ചുറച്ചിട്ടുണ്ടായിരുന്ന മുഖവുര മുഴുവനും അയാൾ തീരെ മറന്നു. രാജീവൻെറ ഈ പ്രസംഗം തീരെ ചമൽക്കാരരഹിതവും ശൂന്യവും ആയിരുന്നു; അസംബന്ധവും കൂടിയായിരുന്നു. പറഞ്ഞു കഴിഞ്ഞതോടുകൂടി അത് അയാൾക്കും തോന്നി. കുറച്ചൊന്നു പരിഭ്രമിക്കുകയും കൂടി ചെയ്തു എങ്കിലും, വേറെ വാക്കുകളെക്കൊണ്ട് അതിൻെറ പ്രകൃതത്തിന്നു വല്ല മാററവും വരുത്തുന്നതിന്നോ, അതിൻെറ ഫലത്തെ വിശേഷിപ്പിക്കുന്നതിന്നോ അയാൾ ലേശംപോലും ശക്തനായില്ല. വിഡ്ഢി! മഹാമായയെ ആ നട്ടുച്ചയ്ക്കു ആ ജീർണ്ണക്ഷേത്രത്തിലേക്കു വിളിച്ചുവരുത്തിട്ട്, "വരു. നമുക്കു വിവാഹം കഴിക്കുക" എന്നല്ലാതെ ഒന്നും അവളോടു പറയുവാൻ ആ സാധു കണ്ടില്ല!

മഹാമായ കുലീനയാണ് അവൾക്കു ഇരുപത്തിനാലു വയസ്സായി. സൌന്ദര്യവും യൌവനവും അവളിൽ പൂർണ്ണതയെ പ്രാപിച്ചിരിക്കുന്നു; തനിത്തങ്കശരീരം, പ്രഭാതസൂര്യൻെറ കാന്തി, സൂര്യരശ്മിപോലെ ശാന്തമായ പ്രകാശം, സൂര്യപ്രഭപോലെ സ്വാതന്ത്ര്യവും നിർഭയവും ആയ നോട്ടം--അവൾ ജാജ്വല്യമാനമായ സൌന്ദര്യത്തോടു കൂടിയ ഒരു സ്ത്രീരത്നമായിരുന്നു.

അവളുടെ അച്ഛനും അമ്മയും മരിച്ചുപോയി. അവളുടെ ജ്യേഷ്ഠസഹോദരൻ "ഭാമിനിചരണ ശതോപാദ്ധ്യായ"നാണ് അവളുടെ കാര്യങ്ങൾ അന്വേഷിച്ച് അവളെ സംരക്ഷിച്ചുവന്നിരുന്നത്. രണ്ടാളുടെയും സ്വഭാവം ഒരു

തരത്തിലായിരുന്നു. രണ്ടാളും അധികം സംസാരിക്കാത്ത തരക്കാരാണ്. അവരുടെ സ്വഭാവവൈശിഷ്ട്യം മദ്ധ്യാഹ്ന സൂര്യന്റെ കിരണംപോലെ എരിഞ്ഞെരിഞ്ഞുകൊണ്ടിരുന്നു. വിശേഷിച്ച കാരണമൊന്നുമില്ലെങ്കിലും ജനങ്ങൾക്ക ഭാമിനിചരണനെ വലിയ ഭയമായിരുന്നു.

സ്ഥലത്തെ പട്ടുകമ്പിനിയിലെ മുതലാളിയായ "ബ്രൌസായ്പി"ന്റെ കൂടെ ദൂരദിക്കിൽനിന്നു അവിടെ വന്നുചേർന്നആളാണ് രാജീവൻ. അയാളുടെ അച്ഛൻ ആ മുതലാളിയുടെ കൂടത്തന്നെയായിരുന്നു. അച്ഛൻ മരിച്ചപ്പോൾ ആ 'തന്തയില്ലാത്ത കുട്ടി'യെ മുതലാളിതന്നെ നോക്കി രക്ഷിച്ചു പോന്നു; കൂടെക്കൊണ്ടുവന്ന് ആ പട്ടണത്തിലുള്ള തന്റെ പട്ടുകമ്പിനിയിൽ നിർത്തുകയും ചെയ്തു. അക്കാലത്ത് അങ്ങിനെയുള്ള ആശ്രിതവാത്സല്യവും സ്നേഹവും സായ്പമാൎക്ക് അപൂൎവമായിരുന്നില്ല. രാജീവന്റെ കൂടെ അയാളുടെ ചിററമ്മയും ഉണ്ടായിരുന്നു. അവരിരുവരും കൂടി ഭാമിനിചരണന്റെ അയൽവക്കത്താണ് താമസിച്ചിരുന്നത്. രാജീവനും മഹാമായയും കുട്ടിക്കാലം മുതല്ക്ക് ഒന്നിച്ചു കളിച്ചുവളൎന്നിട്ടുള്ളവരാണ്. അവളിൽ ആ ചിററമ്മയ്ക്കു വളരെ വാത്സല്യവും ഉണ്ടായിരുന്നു.

രാജീവനു പതിനാറ്, പതിനേഴ, പതിനെട്ട്-എന്തിന്, പത്തൊമ്പതു വയസ്സായി ചിററമ്മയുടെ നിർബ്ബന്ധം കലശലായുണ്ടായിട്ടും, അയാൾ വിവാഹം കഴിച്ചിട്ടില്ല. ബങ്കാളയുവരാജാക്കന്മാരുടെ ഇടയിൽ ഇതു വളരെ അസാധാരണമായിരുന്നതുകൊണ്ടു, മുതലാളി സായ്പിന്നു, ബങ്കാളത്തിൽ ബുദ്ധിയുള്ളവനായി ഒരു യുവാവെങ്കിലും ഉണ്ടല്ലോ എന്നു, രാജീവന്റെ നേരെ വളരെ സന്തോഷം തോന്നി, "രാജീവൻ എന്നെയാണ് മാതൃകയാക്കി സ്വീകരിക്കുന്നത്" എന്നും സായ്പ്പു വിചാരിച്ചു. അദ്ദേഹം ഒരു

ബ്രഹ്മചാരിയായിരുന്നു. രാജീവന്റെ ചിററമ്മ അധികം താമസിക്കാതെ ചരമഗതിയെ പ്രാപിച്ചു.

മഹാമായയ്ക്കു് സമത്വമുള്ള ഒരു കുലീനനെ വരനായിക്കിട്ടുവാൻ വളരെ പ്രയാസം. വേണമെങ്കിൽ വളരെ വളരെ സ്ത്രീധനം കൊടുക്കണം. അവൾക്കു പ്രായം അധികമായിത്തുടങ്ങി.

സ്ത്രീപുരുഷന്മാരുടെ വിവാഹബന്ധത്തിന്റെ കർത്താവായ ഈശ്വരൻ ഇക്കാലമെല്ലാം പരിശ്രമരഹിതനായി ഇവരുടെ കാര്യം മറന്ന് ഉറങ്ങിക്കഴിക്കുകയായിരുന്നു. എങ്കിലും, കാമുകീകാമുകന്മാരുടെ പ്രേമബന്ധത്തിന്റെ കാരണഭൂതനും നാഥനുമായ "കാമൻ" ഇതിന്നിടയ്ക്കു് അശേഷം മടിയനായിരുന്നില്ല. വൃദ്ധനായ "മംഗലാധിപൻ" ഉറക്കംതൂങ്ങി അശ്രദ്ധനായിരുന്നാലും, യുവാവായ കാമൻ—പ്രേമാധിപൻ—അത്യന്തം ജാഗ്രതയോടുകൂടിത്തന്നെ പ്രവർത്തിച്ചുകൊണ്ടിരുന്നു.

കാമന്റെ ശക്തി പലരിലും പല തരത്തിലാണ് കാണപ്പെടുന്നത്. രാജീവൻ തന്റെ ഹൃദയത്തിലെ വികാരങ്ങളെയും ആഗ്രഹങ്ങളേയും മഹാമായയുടെ കണ്ണുപുടത്തിൽ മന്ത്രിക്കുന്നതിന്നു എപ്പോഴും തരംനോക്കിക്കൊണ്ടിരുന്നു. മഹാമായ നേരെ മറിച്ചു്, അതിന്നു അവസരംകൊടുക്കാതെ കഴിക്കുന്നതിന്നും ലാക്കുനോക്കിവന്നു. ശാന്തയായ അവളുടെ ഗൌരവമുള്ള കടാക്ഷങ്ങൾ രാജീവന്റെ അടങ്ങിയൊതുങ്ങാത്ത ഹൃദയത്തിൽ ഭയസമ്മിശ്രമായ ഒരു മന്ദതയെ ജനിപ്പിച്ചു.

വളരെ ആവലാതികൾ പറഞ്ഞും, വാഗ്ദാനങ്ങൾ ചെയ്തും കിഴിഞ്ഞപേക്ഷിച്ചിട്ടാണ്, ഒടുവിൽ ഇന്ന് അവൾ ആ ഇടിഞ്ഞുപൊളിഞ്ഞ ക്ഷേത്രത്തിലേക്കു വന്നതു്. തനിക്കു പറയുവാനുള്ളതെല്ലാം ഒന്നൊഴിയാതെ പറഞ്ഞു

തീക്കണമെന്ന രാജീവൻ അലോചിച്ചുറച്ചിട്ടുണ്ടായിരുന്നു. ഇനിയുള്ള കാലം മുഴുവനും തനിക്ക് അപരിമിതമായ സുഖാനുഭവമോ, ദയനീയമായ മൃതജീവിതമോ ഏതാണുണ്ടാകാൻ പോകുന്നതെന്ന് അന്നു തീർച്ചപ്പെടുത്തണമെന്നു രാജീവൻ വിചാരിച്ചിരുന്നു. അത്ര പ്രധാനമായ ആ സന്ദർഭത്തിൽ "വരൂ. നമുക്കു ചാടിപ്പോയി വിവാഹം കഴിക്കുക" എന്നുമാത്രം പറയുവാനേ രാജീവൻ ശക്തനായുള്ളു. രാജീവൻ പരിഭ്രമിച്ചു മതിമറന്നു, പാഠം പഠിച്ചതൊന്നും ഓർമ്മയില്ലാതായിപ്പോയ ഒരു ചെറുബാലനെപ്പോലെ, കിംകർത്തവ്യതാമൂഢനായി നിന്നു.

വളരെ നേരത്തേയ്ക്കു മഹാമായ ഒന്നുംതന്നെ ഉരിയാടിയില്ല. രാജീവന്റെ അടുക്കൽനിന്ന് ഇങ്ങിനെ ഒരു നിവേദനം ഉണ്ടാകുമെന്ന് അവൾ അശേഷം വിചാരിച്ചിരുന്നില്ലെന്നു തോന്നും.

മദ്ധ്യാഹ്നത്തിലെ "ഏറ്റസ്സമയത്തു" നദീജലത്തിനു സ്വന്തമായി ചില താളമേളങ്ങളുണ്ട്. ചുററുമുള്ള ശാന്തതയിൽ നദിയിൽനിന്ന് ആ ശബ്ദം കുറേശ്ശ കേൾക്കുമാറായി. ആ ക്ഷേത്രത്തിന്റെ ജീർണ്ണിച്ച നടവാതിൽ കാററത്തു പതുക്കെ അങ്ങോട്ടും ഇങ്ങോട്ടും ആഞ്ഞ്, ഒരു "കെരേ" ശബ്ദത്തോടുകൂടി, താനെ അടയുവാനും തുറക്കുവാനും തുടങ്ങി. ക്ഷേത്രപ്പടിയിന്മേൽ ഇരുന്ന് ഒരു പ്രാവ്, തന്റെ മൃദുകൂജിതം പൊടിപൊടിച്ചു. പുറത്ത് ഒരു വൃക്ഷത്തിന്മേൽ, ഒരു മരകൊത്തിപ്പക്ഷി യാതൊരു സ്വരവ്യത്യാസവും കൂടാതെ ഉച്ചത്തിൽ കൊത്തിക്കൊണ്ടിരുന്നു. നിലത്തുകിടക്കുന്ന ഉണക്കയിലകളുടെ ഇടയിലൂടേ ഗൌളികളും മററും ഓടിപ്പോകുമ്പോളുണ്ടാകുന്ന കലകലശബ്ദവും കേട്ടിരുന്നു. കാററടിച്ചു വൃക്ഷശാഖകളെ ഉലയ്ക്കുമ്പോൾ ഇലകളുടെ ഇടയിൽനിന്ന് ഒരു വിശേഷശബ്ദം പുറപ്പെട്ടിരുന്നു. പെട്ടന്നു

നദിയിലെ വെള്ളം ഇളകി ചെറുതിരമാലകളായിത്തീൎന്നു കരയ്ക്കടിച്ചു ചിന്നിച്ചിതറി. ഇങ്ങിനെ നാലുപുറത്തുനിന്നും പുറപ്പെടുന്ന വിവിധങ്ങളും നൈസൎഗ്ഗികങ്ങളും ആയ അനവധി ചില്ലറശ്ശബ്ദങ്ങൾക്കു പുറമെ, വളരെ അകലത്ത് ഏതോ മരത്തണലിലിരിക്കുന്ന ഒരാട്ടിടയൻെറ ഓടക്കുഴലിൽ നിന്നു പുറപ്പെടുന്ന ഗാനവും കേൾപ്പാനുണ്ടായിരുന്നു. രാജീവൻ സ്വപ്നാവസ്ഥയിലെന്നപോലെ നദിയിലേയ്ക്കു നോക്കിക്കൊണ്ട്, അമ്പലത്തിൻെറ ഒരു തൂണുംചാരി നിശ്ചേഷ്ടനായി നിന്നു. മഹാമായയുടെ മുഖത്തേയ്ക്കു നേരിട്ടുനോക്കുന്നതിനുകൂടി അയാൾക്കു ധൈൎയ്യമുണ്ടായിരുന്നില്ല.

കുറച്ചുനേരം കഴിഞ്ഞ് അയാൾ മുഖം തിരിച്ചു, താഴ്മയോടുകൂടി അപേക്ഷിക്കുന്ന മട്ടിൽ, പതുക്കെ അവളുടെ മുഖത്തെയ്ക്കൊന്നു നോക്കി. അവൾ തലകുലുക്കിക്കൊണ്ട് "ഇല്ല. അതു പാടില്ല" എന്നുത്തരം പറഞ്ഞു.

രാജീവൻെറ ആ വമ്പിച്ച ആശാഗോപുരം പെട്ടെന്ന് അടിവരെ തകൎന്നു നിലത്തു പതിച്ചു. മഹാമായ തലകുലുക്കിയാൽ കാൎയ്യം തീൎച്ചയാണെന്നും, വളരെ ആലോചിച്ചേ അവൾ അതു ചെയ്കയുള്ളു എന്നും, അവൾ ഒന്നു തീൎച്ചപ്പെടുത്തിക്കഴിഞ്ഞാൽ അതു മാററുന്നതിന്ന് ആരുവിചാരിച്ചാലും നിവൃത്തിയില്ലെന്നും, അവൾ നല്ല സ്ഥൈൎയ്യവും ധൈൎയ്യവും ഉള്ളവളാണെന്നും രാജീവനറിയാം. എത്രയോ തലമുറകളായി കുലശ്രേഷ്ഠതയും അഭിമാനവും മഹാമായയുടെ തറവാട്ടിൽ നിലനിന്നുപോന്നിട്ടുള്ളതാണ്. രാജീവനെപ്പോലെ ഉന്നതകുലജാതനല്ലാത്ത ഒരു വെറും ബ്രാഹ്മണയുവാവിനെ അവൾക്കു വിവാഹം ചെയ്യാമോ? അവൾ അതിനൊരിപ്പാഴെങ്കിലും സമ്മതിക്കുമോ? സ്നേഹിക്കുക എന്നകാൎയ്യം ഒന്നുവേറെ, വിവാഹം ചെയ്യുക എന്നകാൎയ്യം ഒന്നുവേറെ. അവളുടെ ആലോചനയില്ലാത്ത മുൻ നട

വടിയാണ് രാജീവനിൽ അർഹതയില്ലാത്ത ആ ആശയെ ഉണ്ടാക്കിയതെന്നുള്ള പരമാൎത്ഥം അവൾ ഇപ്പോൾ നല്ല വണ്ണം ധരിച്ചു. അവൾ ഉടനേ അമ്പലം വിട്ടു പോകുവാൻ ഒരുങ്ങിപ്പുറപ്പെട്ടു.

രാജീവനു കാൎയ്യം മനസ്സിലായി. "ഞാൻ നാളെ ഈ പ്രദേശം വിട്ടുപോകുന്നു" എന്ന് അയാൾ അവളോടു കടന്നു പറഞ്ഞു.

താൻ അതു കേട്ടില്ലെന്നോ, അഥവാ കേട്ടാൽ തന്നെ അതുകൊണ്ടു തനിക്കൊന്നുമില്ലെന്നോ ഉള്ള ഒരു ഭാവമാണ് മഹാമായ ആദ്യത്തിൽ നടിക്കുവാൻ ശ്രമിച്ചത്. പക്ഷേ അതിന്നു അവൾ അശക്തയായി. പോകുവാൻ പുറപ്പെട്ട അവളുടെ പാദങ്ങൾ ഇളകിയില്ല. മഹാമായ പതുക്കെ "എന്തിന്?" എന്നു ചോദിച്ചു. "എന്റെ സായ്വിന്ന് ഇവിടെനിന്നു 'ശോണപുര'ത്തെയ്ക്കു മാററമായിരിക്കുന്നു. അദ്ദേഹം എന്നോടും കൂടേപ്പോരണമെന്നു പറയുന്നു" എന്നു രാജീവൻ മറുവടിപറഞ്ഞു. അവൾ വീണ്ടും ഒന്നും മിണ്ടാതെ ചിന്താമഗ്നയായി നിന്നു. "ഞങ്ങളുടെ രണ്ടാളുടേയും ജീവിതങ്ങൾ രണ്ടും രണ്ടുവഴിയ്ക്കാണ് പുറപ്പെടുന്നത്. ഒരാളെ എപ്പോഴും എന്റെ ദൃഷ്ടികൾക്കുമുമ്പാകെ തടവുകാരനാക്കി വെയ്ക്കണമെന്നു ഞാൻ ആഗ്രഹിച്ചാൽ സാധിക്കുന്നതല്ല." എന്നിങ്ങനെ അവൾ തന്നെത്താൻ വിചാരിച്ചു പിന്നെ അവൾ അമൎത്തിപ്പിടിച്ചിരുന്ന ശോണാധരങ്ങളെ അല്പം വിടൎത്തി "അങ്ങിനെയാവട്ടെ" എന്നുമാത്രം പറഞ്ഞു മുക്കാലും വേദനയോടുകൂടിയ ഒരു ദീൎഘനിശ്വാസത്തിന്റെ ശബ്ദമാണ് ആ വാക്കുകൾക്കുണ്ടായത്.

ഇത്രമാത്രം പറഞ്ഞ് അവൾ തിരിച്ചുപോകുവാൻ തുടങ്ങിയപ്പോൾ, രാജീവൻ പെട്ടന്നു തിരിഞ്ഞുനിന്ന് "ഇതാ ശതോപാദ്ധ്യായൻ വരുന്നു" എന്നു മൃദുസ്വരത്തിൽ പ്പറഞ്ഞു.

മഹാമായ തിരിഞ്ഞുനോക്കി. അവളുടെ ജ്യേഷ്ഠൻ ആ ക്ഷേത്രത്തിലേയ്ക്കു വരുന്നത് അവൾ കണ്ടു. അവരുടെ കൂടിക്കാഴ്ചയേക്കുറിച്ചു അദ്ദേഹം ഗ്രഹിച്ചിരിക്കുന്നു എന്ന് അവൾക്കു മനസ്സിലായി. മഹാമായയെ ഇപ്രകാരം അസന്തോഷകരവും അനാശാസ്യവുമായ ഒരു അവാസ്ഥവസ്ഥിതിയിൽ നിർത്തുന്നതിന്നു മനസ്സില്ലാതെ രാജീവൻ ആ ക്ഷേത്രത്തിന്റെ ചുമരിന്മേലുണ്ടായിരുന്ന ഒരു വലിയ പഴുതിലൂടെ പുറത്തുചാടി രക്ഷപ്പെടുവാൻശ്രമിച്ചു. എന്നാൽ, മഹാമായ അയാളെ കൈയ്ക്കുപിടിച്ചു വെറും ബലം പ്രയോഗിച്ചു തടഞ്ഞുനിർത്തി. ഭാമിനീചരണശതോപാദ്ധ്യായൻ ക്ഷേത്രത്തിലെത്തി. ആ കാമിനീകാമുകന്മാരെ ശാന്തഭാവത്തിൽ പതുക്കെ ഒന്നു നോക്കി, ഒന്നും മിണ്ടാതെ അകത്തേയ്ക്കു കടന്നുപോയി.

മഹാമായ രാജീവന്റെ മുഖത്തുനോക്കി, ധൈര്യത്തോടുകൂടി, ശബ്ദത്തിനാശേഷം പതറിച്ചുകൂടാതെ ഇങ്ങിനെ പറഞ്ഞു: — "അങ്ങിനെയാവാം. ഞാൻ അങ്ങയുടെ ഭവനത്തിലേയ്ക്കു വരാം. അങ്ങ് എനിക്കുവേണ്ടി കാത്തിരിക്കാമോ?"

ഭാമിനീചരണൻ ഒന്നും പറയാതെ അമ്പലത്തിൽ നിന്നു തിരിച്ചുപോയി നിശ്ശബ്ദമായി മഹാമായ സഹോദരനെ പിന്തുടന്നു. രാജീവനോ? അയാൾ അമ്പരന്നു മൂഢനായി ജീവച്ഛവംപോലെ അവിടത്തന്നെ നിന്നു.

## II

അന്നു രാത്രിതന്നെ ഭാമിനീചരണൻ ചുവന്ന ഒരു സാരി മഹാമായയ്ക്കുകൊടുത്ത്, അതു അപ്പോൾതന്നെ ധരിക്കുന്നതിന്ന് അവളോടാവശ്യപ്പെട്ടു. പിന്നീട് "എന്റെ കൂടെ വരിക" എന്നു പറഞ്ഞു. ഭാമിനീചരണന്റെ വാക്കുകളെ—എന്തിനു, സൂചനകളെപ്പോലും—ഇതുവരെ ആ

ത്തം അനുസരിക്കാതിരുന്നിട്ടില്ല. അനുസരിക്കാതിരിപ്പാൻ മഹാമായയ്ക്കും ശക്തിയില്ല.

അന്നു രാത്രി അവർ രണ്ടുപേരും തനിച്ച്, നദീതീരത്തുള്ള ശ്മശാനസ്ഥലത്തേയ്ക്കു നടന്നുപോയി. ആ സ്ഥലം അവരുടെ ഗൃഹത്തിൽനിന്നു അധികം ദൂരത്തല്ല. മരിക്കുന്നതിന്നു പുണ്യമായ ആ നദീതീരത്തേയ്ക്കു കൊണ്ടുവരപ്പെടുന്ന ആസന്നമരണന്മാരായ ദീനക്കാരെ മരിക്കുന്നതുവരെ കിടത്തുന്നതിന്നുവേണ്ടി അവിടവിടെ ചെറിയ കുടിലുകൾ നിർമ്മിച്ചിട്ടുണ്ട്. ആ കുടിലുകളിലൊന്നിൽ ഒരു വൃദ്ധബ്രാഹ്മണൻ, തന്റെ ജീവകാലത്തിലെ അവസാനനിമിഷങ്ങളെ എണ്ണിക്കൊണ്ടു കിടന്നിരുന്നു. മഹാമായയും സഹോദരനും ഒന്നിച്ച് ആ വൃദ്ധന്റെ ശയ്യയ്ക്കരികേ ചെന്നുനിന്നു. ആ മുറിയുടെ ഒരു മൂലയിൽ ഒരു ബ്രാഹ്മണപുരോഹിതൻ ഇരിപ്പുണ്ടായിരുന്നു. ഭാമിനീചരണൻ അയാളെ ആംഗ്യം കാട്ടി വിളിച്ചു. പുരോഹിതൻ ക്ഷണത്തിൽ ഒരു ശുഭകർമ്മത്തിന്നുവേണ്ട ഒരുക്കങ്ങളെല്ലാം ജാഗ്രതയിൽ സംഭരിച്ചു തെയ്യാറായി. തന്നെ ആ മരിക്കുവാൻപോകുന്ന —മരിച്ചു തുടങ്ങിയിരിക്കുന്ന—വൃദ്ധബ്രാഹ്മണന്നു വിവാഹം ചെയ്തു കൊടുക്കുവാനാണ് സഹോദരന്റെ ഭാവമെന്നു മഹാമായയ്ക്കു മനസ്സിലായി. അവൾ അശേഷം അസമ്മതത്തെയോ അനാദരവോ അനുസരണക്കേടോ കാണിച്ചില്ല. പുറത്തു സമീപത്തു കത്തുന്ന ചിതാഗ്നിയുടെ വെളിച്ചത്താൽ മാത്രം പ്രകാശിച്ചിരുന്ന ആ മുറിയിൽവെച്ച്, മരണവേദനയാൽ നിലവിളിക്കുന്നവരുടേയുംമരിച്ചവരെപ്പററിവിലപിക്കുന്നവരുടെയും ദീനസ്വരങ്ങൾക്കിടയിൽ അസ്പഷ്ടമായിത്തീന്ന മന്ത്രോച്ചാരണത്തോടുകൂടി, ആ രാത്രി മഹാമായയുടെ വിവാഹം ആഘോഷിക്കപ്പെട്ടു.

പിറെറദിവസംതന്നെ അവൾ ഒരു വിധവയായിത്തീൎന്നു. പക്ഷെ ഭർത്തൃനാശത്തിൽ അവൾക്ക് അധികം വ്യ

സനമുണ്ടായില്ല. അവളുടെ വിവാഹത്തെക്കുറിച്ചു കേട്ടപ്പോളുണ്ടായ പരിഭ്രമവും വ്യസനവും പോലെയൊന്നും, അവളുടെ വൈധവ്യാവസ്ഥയെകുറിച്ചറിഞ്ഞപ്പോൾ രാജീവനുമുണ്ടായില്ല നേരെമറിച്ച്, അയാൾക്കു വളരെ സന്തോഷം തോന്നി. എങ്കിലും ആ സന്തോഷം അധികം നിലനിന്നില്ല രണ്ടാമതു കേട്ട വർത്തമാനം അയാളെ മൃതപ്രായനാക്കിത്തീർത്തു. നദീതീരത്തു ശവദാഹസ്ഥലത്ത് അന്നു വളരെ ഘോഷത്തോടുകൂടി ഒരു അടിയന്തരം നടക്കുവാൻ പോകുന്നുണ്ടെന്ന് അയാൾ കേട്ടു. മഹാമായി അവളുടെ ഭർത്താവിൻെറ ശവദാഹത്തോടുകൂടി ആ ചുടലത്തിയ്യിൽതന്നെ "ഉടന്തടി" ചാടുവാൻ തീർച്ചപ്പെടുത്തിയിരുന്നു.

ഈ വർത്തമാനം തൻെറ സായ്പിനെ അറിയിച്ച് അധികൃതന്മാരെക്കൊണ്ട് ഈ ക്രൂരകർമ്മം തടയിക്കണമെന്നാണ് രാജീവനു ആദ്യമായി തോന്നിയത്. പക്ഷേ, സായ്പ് അന്നു രാവിലെ ചാർജ്ജൊഴിച്ചുകൊടുത്തു ശോണപുരത്തേയ്ക്കു പോയ്ക്കഴിഞ്ഞതത് ഉടനെ ഓർമ്മവന്നു. രാജീവനെ കൂടെക്കൊണ്ടുപോകണമെന്നു സായ്പിന്നു വളരെ ആഗ്രഹമുണ്ടായിരുന്നു. എന്നാൽ ആ യുവാവ് ഒരു മാസത്തെ അവധിവേണമെന്നു പറഞ്ഞു സ്ഥലം വിടുവാൻ മടിച്ചുകൂടിയിരിക്കുകയായിരുന്നു.

"നിങ്ങൾ എനിക്കുവേണ്ടികാത്തിരിക്കാമോ?" എന്നു മഹാമായ രാജീവനോടു ചോദിക്കുകയുണ്ടായല്ലോ. ആ അപേക്ഷ ഒരുവിധത്തിലും അനാദരിക്കരുതാത്തതാകുന്നു. ഇപ്പോൾ ഒരു മാസത്തെ അവധി എടുത്തിട്ടുണ്ട്. വേണ്ടിവന്നാൽ, ഇനിയും രണ്ടുമാസമോ, മൂന്നുമാസമോ എത്രയെങ്കിലും എടുക്കാം. എന്തിനു, സായ്പിൻെറ കീഴിലുള്ള പണിതന്നെ വലിച്ചെറിഞ്ഞു പിച്ചതെണ്ടിക്കൊണ്ട് ഇവിടെ

ത്തന്നെ താമസിച്ചുകൊള്ളാം. അവൾക്കുവേണ്ടി ജീവാവസാനംവരെ കാത്തിരിക്കാമല്ലോ. അതിലും വലിയതെന്താണുള്ളത്?

കേവലം ഭ്രാന്തചിത്തനായി, ആത്മഹത്യ ചെയ്കയോ വേറെ വല്ല കടുംകയ്യും പ്രവൎത്തിക്കയോ വേണമെന്നുറച്ചു രാജീവൻ സ്വഗൃഹത്തിൽനിന്നു പുറത്തു ചാടുവാൻ ഭാവിക്കുമ്പോഴെയ്ക്കും ഭയങ്കരമായ കൊടുങ്കാറേറാടുകൂടി ഒരു ഘോരമാരി ആരംഭിക്കുകയും നേരം സന്ധ്യയാവുകയും ചെയ്തു. പുര ഇടിഞ്ഞു പൊളിഞ്ഞു തലയിൽ വീഴുമോ എന്നു തോന്നി; കാററിന്റെ ശക്തി അത്രയ്ക്കുണ്ടായിരുന്നു. തന്റെ ഹൃദയാന്തൎഭാഗത്തും പുറത്തു പ്രകൃതിയിലും ഉള്ള കലക്കങ്ങളും ഇളക്കങ്ങളും ഏതാണ്ട് ഒരുപോലെ ഇരിക്കുന്നതായി കണ്ടതുകൊണ്ടു രാജീവനു തല്ക്കാലം കുറച്ചു സമാധാനം തോന്നി. പ്രകൃതിമുഴുവൻ ശക്തിയോടുകൂടി തന്റെ ഭാഗം പിടിച്ചു വാദിക്കുന്നുണ്ടെന്നും, വല്ല നിവൃത്തിയും കിട്ടാതിരിക്കയില്ലെന്നും രാജീവനു തോന്നി. തന്റെ ശരീരത്തിൽ ഏല്പിക്കേണമെന്നു താൻ ഉറച്ചതായ ആ നാശത്തെ, പ്രകൃതിദേവി അതിലുമധികം ശക്തിയോടുകൂടി ഭൂമിയിലും ആകാശത്തിലും പ്രയോഗിക്കുന്നതു തന്റെ ഹൃദയം ആഗ്രഹിച്ച നിവൃത്തിയെ നിറവേററുകമാത്രമാണെന്നു രാജീവൻ വിചാരിച്ചു.

ആ സമയം, ആരോ ഒരാൾ രാജീവന്റെ ഭവനവാതില്ക്കൽ പുറത്തുനിന്നു മുട്ടി. രാജീവൻ ധൃതിയിൽ കതകു തുറന്നു. ഒരു സ്ത്രീ അകത്തെയ്ക്കു കടന്നു. അവളുടെ വസ്ത്രങ്ങൾ നനഞ്ഞിരുന്നു. മുഖം മുഴുവനും ഒരു നീണ്ട മൂടുപടംകൊണ്ട് ആച്ഛാദനം ചെയ്തിരുന്നു. രാജീവനു അവൾ മഹാമായയാണെന്ന് ഉടനെ മനസ്സിലായി.

"മഹാമായേ, ഭവതി ചിതാഗ്നികുണ്ഡത്തിൽ നിന്ന് എഴുന്നേററുവന്നിരിക്കയാണോ?" എന്നു രാജീവൻ കുറെ

ഉച്ചത്തിൽ ചോദിച്ചു. അവൾ പറഞ്ഞു:—"അതേ. ഞാൻ നിങ്ങളുടെ ഭവനത്തിലേയ്ക്കു വരുമെന്നു വാഗ്ദാനം ചെയ്തിട്ടില്ലേ. ഇതാ ഞാൻ വന്നിരിക്കുന്നു. എൻെറ വാഗ്ദാനം നിറവേററി. എന്നാൽ, ഞാൻ തികച്ചും ആ പഴയ ആളല്ല. എൻെറ നില തിരെ മാറിയിരിക്കുന്നു. ഞാൻ മനശ്ശക്തിയിൽ മാത്രം പഴയ മഹാമായയാണ്. വേണ്ട കാര്യം നിങ്ങൾ ഉടൻ തീരുമാനിക്കണം. എനിക്ക് ഇനിയും ആ ചുടലത്തീയിലേയ്ക്കു മടങ്ങുവാൻ സൌകര്യമുണ്ട്; പോവുകയും ചെയ്യാം. [illegible]എൻെറ മൂടുപടത്തെ നിങ്ങൾ ഒരിക്കലും നീക്കുകയില്ലെന്നും, എൻെറ മുഖത്തു നോക്കുകയില്ലെന്നും പ്ര[illegible]ജ്ഞ ചെയ്യുന്നു എങ്കിൽ, ഞാൻ നിങ്ങളുടെ [illegible] താമസ[illegible]ം. അല്ലെങ്കിൽ എനിക്കു മടങ്ങ[illegible]."

രാജീവൻ അവളെ മരണത്തിൻെറ ക്രൂരദംഷ്ട്രകളിൽ നിന്നു [illegible] രക്ഷി[illegible]മന്നേ ഉള്ളു. മററുള്ള സകല സംഗ[illegible]ലോചനകളും നിസ്സാരങ്ങൾ. ഉടനേ രാജീവൻ ഇങ്ങനെ ഉത്തരംപറഞ്ഞു:—"ഇവിടെ നിങ്ങൾ നിങ്ങൾക്ക് ഇഷ്ടമുള്ള വിധത്തിൽ താമസിച്ചുകൊൾക. എന്നെ വിട്ടുപിരിയുന്നതായാൽ ഞാൻ മരിക്കും." മഹാമായ പറഞ്ഞു:—"എന്നാൽ വരൂ നമുക്കു പുറപ്പെടുക. നിങ്ങളുടെ സാദ്ധ്യ മാററമായി പോയിരിക്കുന്ന സ്ഥലത്തേയ്ക്കു നമുക്ക് ഉടനെ പോവുക!"

ആ ഭവനത്തിലുണ്ടായിരുന്ന തൻെറ സകല മുതലുകളും ഉപേക്ഷിച്ച് ആ കൂരിരുട്ടുള്ള രാത്രി മഴയും കാററും കൂസാതെ രാജീവൻ മഹാമായയോടുകൂടി പുറത്തിറങ്ങി. കാററിൻെറ ശക്തികൊണ്ട് അവർ നിവന്നു നില്ക്കുന്നതിന്നു പോലും അശക്തരായി. കൊടുങ്കാററത്തു പറന്നടിക്കുന്ന മണൽച്ചരലുകൾ "ചില്ലുവെടികൾ" പോലെ അവരുടെ

ശരീരത്തിലെല്ലാം തറച്ചു. അവർ ഇരുവരും രാജവീഥിക
ളെവിട്ടു തുറന്ന വയലുകളിലേയ്ക്കിറങ്ങി. വെട്ടുവഴിവക്കത്തു
ള്ള ചോലവൃക്ഷങ്ങൾ ഒടിഞ്ഞുമുറിഞ്ഞു തലയിൽ വീഴുമെ
ന്നു ഭയപ്പെട്ട് അവർ വഴികളിൽ കൂടി നടന്നില്ല. കാററു
പിന്നിൽക്കൂടി കലശലായ ശക്തിയോടേ അടിച്ചു. അതു
കണ്ടാൽ, കൊടുങ്കാററ് ആ ദമ്പതികളെ മനുഷ്യനിവാസ
മുള്ള സ്ഥലങ്ങളിൽനിന്നു വേർപെടുത്തി ഭയങ്കരമായ നാ
ശത്തിലേയ്ക്ക് അടിച്ചുകൊണ്ടുപോവുകയാണോ എന്നു
തോന്നിപ്പോകും.

III

എന്റെ കഥ അസംബന്ധമോ അസംഭാവ്യമോ
ആണെന്നുകരുതി വായനക്കാർ ഇതു വിശ്വസിക്കാതിരി
ക്കരുത്. 'ഉടന്തടി' ചാടുന്ന സമ്പ്രദായം സർവസാധാരണ
മായിരുന്ന കാലത്ത് ഈ തരത്തിൽ ചില സംഭവങ്ങൾ
വാസ്തവത്തിൽ നടന്നിട്ടുള്ളതായി ഐതിഹ്യങ്ങളുണ്ട്.

മഹാമായയുടെ കൈകാലുകൾ കെട്ടി വിറകുകെട്ടി
ന്റെ മുകളിൽകിടത്തുകയും ക്ലപ്തസമയത്ത് അഗ്നി എ
രിയിക്കുകയും ചെയ്തു. തീജ്വാല ഭയങ്കരമായി ആളി; അ
പ്പോഴയ്ക്കും വലിയ ഒരു കൊടുങ്കാററും മഴയും വന്നു. ശവ
ദാഹവും ഉടന്തടിയും മററും മുടക്കംകൂടാതെ ശരിക്കു നട
ത്തിക്കുവാൻ വന്നിരുന്നവരെല്ലാം സകലവും വലിച്ചെറി
ഞ്ഞു സമീപത്തുള്ള കുടിലുകളിൽ കടന്നു വാതിലടച്ചു ഭയാ
നകമായ കൊടുങ്കാററിൽനിന്നു രക്ഷപ്രാപിച്ചു. ഘോര
മാരി ക്ഷണത്തിൽ തീ മുഴുവനും കെടുത്തി. അതിന്നിടയ്ക്കു
മഹാമായയുടെ കെട്ടുകൾ എല്ലാം Stet കത്തിക്കരിഞ്ഞി
രുന്നു. അവളുടെ കൈകൾക്കു സ്വാതന്ത്ര്യംകിട്ടി. ശരീരഭാ
ഗങ്ങൾ കത്തിയെരിയുന്നതിൽനിന്നുള്ള വേദന അനുഭവി
ച്ചുംകൊണ്ട്, ഒരിക്കലെങ്കിലും നിലവിളിക്കാതെ, അവൾ
അഗ്നികുണ്ഡത്തിൽ എഴുന്നേററിരുന്നു കാലുകളിലെ ബന്ധ

നം അഴിച്ചുകളഞ്ഞു. പിന്നെ അവിടെനിന്നെഴുന്നേററു പാതി കത്തിക്കരിഞ്ഞ തന്റെ വസ്ത്രം വലിച്ചെടുത്ത് അർദ്ധനഗ്നയായി അഗ്നികുണ്ഡത്തിൽനിന്നു പുറത്തുവന്ന് ആദ്യം സ്വഗൃഹത്തിലേക്കു പോയി. അവിടെ ആരും ഉണ്ടായിരുന്നില്ല. എല്ലാവരും ശവദാഹസ്ഥലത്തേക്കുപോയിരുന്നു. അവൾ ഒരു വിളക്കുകൊളുത്തി, ഒരു പുതിയ വസ്ത്രം എടുത്തുടുത്തു. മുഖക്കണ്ണാടിയെടുത്ത് തന്നെത്താൻ ഒന്നു പരിശോധിച്ചു. ഉടനെകണ്ണാടി വലിച്ചു താഴെ എറിഞ്ഞ് അല്പം നേരം ചിന്താമഗ്നയായി നിന്നു. പിന്നെ അവൾ ഒരു മൂടുപടംകൊണ്ടു മുഖം മുഴുവനുംമൂടി അടുത്തുള്ള രാജീവന്റെ വീട്ടിലേയ്ക്കു പുറപ്പെട്ടു. അവിടെവെച്ചുണ്ടായതെന്താണെന്നു വായനക്കാർക്കറിയാമല്ലോ.

ശരിയാണ്; മഹാമായ ഇപ്പോൾ താമസിക്കുന്നതു രാജീവന്റെ ഗൃഹത്തിൽതന്നെയാണ്. എങ്കിലും, അയാളുടെ ജീവിതം അധികം സുഖകരമോ രസകരമോ ആയിരുന്നില്ല. വളരെയൊന്നുമില്ല, ഒരു നേരിയ മൂടുപടം മാത്രമാണ് ഒരാളെ മറേറ ആളിൽനിന്നു വേർതിരിച്ചു നിർത്തിയിരുന്നത്. എങ്കിലും, ആ മൂടുപടം, കേവലം മരണംപോലെ എന്നെന്നേയ്ക്കുമായി അകററിനിർത്തിയിരുന്നു. അതു മരണത്തേക്കാൾ അധികം വ്യസനകരവും ദുസ്സഹവും കൂടിയായിരുന്നു; എന്തുകൊണ്ടെന്നാൽ, മരണത്താൽ സംഭവിച്ചതായ വേർപാടിൽനിന്നുണ്ടാകുന്ന ദുഃഖം കാലാന്തരത്തിൽ ശമിക്കാതിരിക്കയില്ല. ഇവിടെ അങ്ങിനെയും കൂടി ഒരു സമാധാനമില്ല. ദിനംപ്രതി എന്നപോലെ വളരുന്ന ജീവനോടുകൂടിയ ആശ സൂക്ഷ്മത്തിൽ നിസ്സാരമായ ഒരു മൂടുപടത്താൽ മാത്രം അനുഭവയോഗ്യമല്ലാതായിത്തീർന്നു, നിമിഷംപ്രതി അമർത്തപ്പെട്ടുവന്നു!

മഹാമായയ്ക്കു പണ്ടില്ലാത്ത നിശ്ചേഷ്ടമായ ഒരു ശാന്തത ഇപ്പോൾ ഉണ്ടായിട്ടുണ്ട്. ആ മൂടുപടത്തിന്റെ ഉ

ളിൽനിന്നു പുറപ്പെട്ടതുകൊണ്ട് ആ അസാധാരണമായ ശാന്തതയും മൌനവും പൂർവാധികം മർമ്മഭേദകവും അസഹനീയവുമായിത്തീൎന്നു. അവൾ മരണമാകുന്ന ഒരു നീണ്ട വസ്ത്രത്തിന്റെ മടക്കിൽ ജീവിക്കുന്നതുപോലെ കാണപ്പെട്ടു. ഈ നിശ്ശബ്ദമൃത്യു രാജീവന്റെ ജീവനെ ക്രമേണ അടക്കി, ദിവസംതോറും കുറേശ്ശയായി ചുരുട്ടിമടക്കുന്നുണ്ടായിരുന്നു. തനിക്കു മുമ്പ പരിചിതയായ മഹാമായ നാശപ്പെട്ടുപോയി. എങ്കിലും മൂടുപടം ധരിച്ചു തന്റെ സമീപത്തിരിക്കുന്ന ആ സത്വത്തിന്റെ സന്നിധാനത്താൽ; തനിക്കു പണ്ടു കണ്ടുപരിചയമുള്ള ആ സാക്ഷാൽ മഹാമായുടെ ഉത്സാഹജനകങ്ങളായ ഓൎമ്മകളെക്കൊണ്ടു ഹൃദയം നിറച്ച് ആശ്വസിക്കുവാനും തീരെ സാധിച്ചില്ല. അയാൾ ചിന്താമഗ്നനായിത്തീൎന്നു. "ഇരുമനുഷ്യൎക്കിടയിൽ പ്രകൃതിതന്നെ വേണ്ടിടത്തോളം പ്രതിബന്ധങ്ങളെ പ്രതിഷ്ഠിച്ചിട്ടുണ്ട്. മഹാമായ ജനിച്ചതുതന്നെ പ്രകൃതിസമ്പത്തിന്റെ മദ്ധ്യത്തിലാണ്. വിശേഷിച്ചും അവൾ, ഈശ്വരാംശമുള്ള അവതാരദേവിയെപ്പോലെ, ഒരു വിശേഷചൈതന്യത്തോടുകൂടിയാണ് ജനിച്ചിട്ടുള്ളത്. സ്വതേതന്നെ അവൾക്കു ചുററും ഒരു മതിൽക്കെട്ടുണ്ട്; ആൎക്കും പാഞ്ഞെത്തി അടുത്തുകൂടുവാൻസാധിക്കയില്ല. ഇപ്പോൾ അവൾ ഒരുപുനൎജ്ജന്മം എടുത്തുവന്നിരിക്കുന്നതുപോലെയാണ് എന്റെ അടുക്കലെത്തിയിരിക്കുന്നത്. ആദ്യത്തേതിന്നപുറമേ, ഇപ്പോൾ രണ്ടാമതൊരു കോട്ടമതിൽകൂടി അവൾക്കു ചുററും ഉണ്ടായിട്ടുള്ളതായി എനിക്കുതോന്നുന്നു. എപ്പോഴും എന്റെ എത്രയും അടുത്തുണ്ടെങ്കിലും, എനിക്ക് എത്തിപ്പിടിക്കുവാൻ നിവ്വാഹമില്ലാത്തവിധത്തിൽ അവൾ എന്നിൽനിന്ന് അത്ര അകന്നുനില്ക്കുന്നു. ഞാൻ അവളുടെ അലംഘനീയമായ മന്ത്രശക്തിയാകുന്ന കോട്ടയുടെ പുറത്തുതന്നെ നില്ക്കുന്നു അത്യാഗ്രഹത്തോടും അസംതൃപ്തിയോടുംകൂടി ഈ അവസാ

നമില്ലാത്ത മായാശക്തിയെ ജയിപ്പാനും കടപ്പാനും ഉത്സാഹിക്കുന്നു. നിബിഡാന്ധകാരമയമായ രാത്രിയുടെ യാഥാർത്ഥ്യത്തെ ഗ്രഹിക്കുന്നതിന്നു കണ്ണിമക്കാതെ, കീഴ്പ്പോട്ടു നോക്കിക്കൊണ്ടു, രാത്രികാലങ്ങളിലെല്ലാം നക്ഷത്രക്കൂട്ടങ്ങൾ ക്ഷമയോടുകൂടി പരിശ്രമിച്ചുവരുന്നു. യാതൊരുഫലവുമില്ല. അതുപോലെതന്നെ എന്റെ പരിശ്രമവും."

അനന്യശരണരായ ഈ സ്ത്രീപുരുഷന്മാർ വളരെനാളുകൾ ഇപ്രകാരം ഏകാന്തത്തിൽത്തന്നെ കഴിച്ചു.

കറുത്ത വാവുകഴിഞ്ഞു പത്തുദിവസത്തിന്നുശേഷം ഒരുരാത്രി. അകെല്ലത്തെവർഷാരംഭത്തിന്നുശേഷം അന്നാണ് കാർമേഘങ്ങൾ നീങ്ങി ആകാശം നിമ്മലമായിക്കാണപ്പെട്ടത്. ചന്ദ്രൻ നിർബാധമായി പ്രകാശിച്ചു. ഗാഢനിദ്രയെ പ്രാപിച്ചിരിക്കുന്ന ജീവലോകത്തിന്റെ തലയ്ക്കൽ, അതിനെ കാത്തുംകൊണ്ടിരിക്കുന്നതുപോലെ, നിലാവു തെളിഞ്ഞു. നിശ്ചഞ്ചലമായ ആ രാത്രി മനോഹരമായി വിളങ്ങി. രാജീവൻ ഉറങ്ങാതെ പുറത്തെയ്ക്കുനോക്കിക്കൊണ്ടു ചിന്താമഗ്നനായി ജനവാതില്ക്കലിരിക്കയാണ്. ഉഷ്ണം ബാധിച്ചിട്ടുള്ള കാട്ടുപ്രദേശത്തുനിന്ന് എന്തോ ഒരുവാസന പുറപ്പെട്ടിരുന്നു. പുറത്തുനിന്ന്, അലസതയോടുകൂടി കരയുന്ന ചികിടിന്റെ ശബ്ദം അകത്തു പ്രവേശിച്ചിരുന്നു. നാലുപുറവും വൃക്ഷസമൂഹങ്ങളോടുകൂടിയ തടാകം ചന്ദ്രരശ്മിയേററ്, ഒരു മിനാസപ്പെടുത്തിയ വെള്ളിപ്പലകപോലെപ്രകാശിച്ചു. അങ്ങിനെയുള്ള സമയത്ത്, ഇന്നതെന്നു പ്രത്യേകിച്ചു വിവരിക്കുവാൻ കഴിയുന്ന വല്ല ചിന്തകളും മനുഷ്യർക്ക സാധാരണമായുണ്ടാകുമോ എന്നു സംശയമാണ്. മനസ്സു മുഴുവനും ഒരു വഴിക്കുമാത്രം പ്രവൎത്തിച്ചുംകൊണ്ടിരിക്കും. ആലോചനകളെല്ലാം ഏതെങ്കിലും ഒരു തരത്തിലായിരിക്കും. ആ കാട്ടുപ്രദേശത്തുനിന്നെന്നപോലെതന്നെ, ഒരു പ്രത്യേകവാസന മനസ്സിൽനിന്നും പുറപ്പെട്ടുകൊണ്ടിരിക്കും.

അന്നു കേട്ടിരുന്ന ചികിടിന്റെ ശബ്ദംപോലെ ഒരു ശബ്ദവും ഹൃദയത്തിൽനിന്നു കേട്ടുകൊണ്ടിരിക്കും. ചുരുക്കത്തിൽ, മനസ്സ് ആ രാത്രിയെപ്പോലെതന്നെ ആയിർക്കും.രാജീവൻ അന്നെന്താണാലോചിച്ചിരുന്നതെന്ന് എനിക്കറിവില്ല. എങ്കിലും, അന്നുരാത്രി, അതുവരെ നടപ്പിലുണ്ടായിരുന്ന പഴയ നിയമങ്ങളെല്ലാം റദ്ദാക്കിയിട്ടുള്ളതായി അയാൾക്കു തോന്നി. അന്നു, മഴക്കാലം കാർമേഘങ്ങളാകുന്ന മൂടുപടത്തെ നീക്കിരാത്രിയെപ്രത്യക്ഷപ്രഭയോടുകൂടി വെളിക്കുകാണിച്ചിരുന്നു. കഴിഞ്ഞ കാലങ്ങളിൽ താൻ കണ്ടിട്ടുള്ള മഹാമായയെപ്പോലെ ആ രാത്രി മനോഹരവും, പ്രശാന്തവും,രമണീയവും ആയിരുന്നു രാജീവന്റെ മനസ്സിലെ വികാരങ്ങളും ആഗ്രഹങ്ങളും മുഴുവൻ ആ മഹാമായയെക്കുറിച്ചായിരുന്നു. ആ വിഷയത്തിൽ അയാളുടെ മനസ്സ് ഏകാഗ്രതയോടും ശക്തിയോടുംകൂടി പ്രവർത്തിച്ചു.

ഒരു സ്വപ്നാടനക്കാരനെപ്പോലെ രാജീവൻ മഹാമായയുടെ കിടപ്പറയിലേക്കു ചെന്നു. അവൾ അപ്പോൾ സുഖമായുറങ്ങുകയായിരുന്നു.

രാജീവൻ അവളുടെ കിടക്കയ്ക്കുസമീപം ചേർന്നുനിന്നു. അവളുടെ മുഖത്തേയ്ക്കു കുനിഞ്ഞു [illegible]. ചന്ദ്രരശ്മികൾ ആ മുഖത്തു പതിച്ചിരുന്നു. ഹാ, ദൈവമേ, ഭയങ്കരം! മുമ്പു കണ്ടുപരിചയിച്ചിട്ടുള്ള ആ കോമളമുഖം എവിടെ? ചുടലത്തീയിന്റെ നിഷ്ഠുരങ്ങളായ ജ്വാലകൾ അത്യാർത്തിയോടുകൂടി മഹാമായയുടെ ആ ഓമനമുഖത്തിൽനിന്ന് ഇടത്തേ കവിളിന്റെ മനോഹരമായ ഒരു ഭാഗത്തെ നിർദ്ദയം ദഹിപ്പിച്ചുകളഞ്ഞിരുന്നു. ആ ക്രൂരതയുടെ ഫലങ്ങൾ മാത്രം ഇപ്പോൾ അവിടെ പ്രത്യക്ഷപ്പെട്ടു!

രാജീവൻ പെട്ടെന്നു ഞെട്ടിയോ? അയാൾ നിന്നനില്പിൽനിന്നു ശബ്ദം അധികം പുറത്തു കേൾ[illegible]തെ വാവി

ട്ട കരഞ്ഞുവോ? ഒരു വേള രണ്ടും ചെയ്തിരിക്കും. മഹാമായ ഉറക്കംഞെട്ടിയുണന്നു. രാജീവൻ അവളുടെ മുമ്പിൽ നില്ക്കുന്നുണ്ട്. അവൾ മൂടുപടം ശരിയാക്കി കിടയ്ക്കയിൽ നിന്നെഴുന്നേററു നിവൎന്നുനിന്നു. കാൎയ്യം അപകടമായി എന്നു രാജീവന്നു മനസ്സിലായി. അയാൾ അവളുടെ പാദങ്ങളിൽ വീണു, കാലുരണ്ടും കെട്ടിപ്പിടിച്ച് "എനിക്കു മാപ്പുതരണം" എന്നപേക്ഷിച്ചു.

അവൾ ഒരക്ഷരം മിണ്ടിയില്ല. ഒരു പ്രാവശ്യമെങ്കിലും ഒരുനിമിഷം നേരമെങ്കിലും പിൻതിരിഞ്ഞു നോക്കാതെ, ശരിയ്ക്കുനടന്ന് അവൾ മുറിവിട്ടു പുറത്തിറങ്ങി. പിന്നീടു രാജീവന്റെ ഗൃഹത്തിലേയ്ക്കു വന്നിട്ടില്ല അവൾ എങ്ങോട്ടുപോയി എന്ന് ഒരു വിവരവുമില്ല. അവളെക്കുറിച്ചു പിന്നീടൊന്നും കേട്ടിട്ടുമില്ല. ക്ഷമായാചനത്തെ സ്വീകരിക്കാതെ അവൾ എന്നെന്നേയ്ക്കുമായി രാജീവനെ പിരിഞ്ഞുപോയ അവസരത്തിൽ അവളിൽനിന്നു നിശ്ശബ്ദമായി പുറപ്പെട്ട ആ കോപാഗ്നി രാജീവന്റെ ബാക്കിയുള്ള ആയുഷ്കാലത്തെ മുഴുവനും ദുഃഖഭൂയിഷ്ഠമാക്കിത്തീൎത്തു. ആ അഗ്നിജ്വാല ഏററുണ്ടായ വ്രണം അയാളുടെ ജീവിതത്തിൽ മാഞ്ഞുപോകാത്ത ഒരു നീണ്ട പാടായിത്തീൎന്നു.



# "പ്രേതമോ മനുഷ്യനോ?"

## I

"റാണിഘട്ട"ത്തിലെ സെമിണ്ടാറായ "ശാരദാശങ്കര"ന്റെ ഭവനത്തിലുണ്ടായിരുന്ന വിധവയ്ക്ക് അവളുടെ പിതൃകുഡുംബക്കാരായ ബന്ധുക്കൾ ആരും ഉണ്ടായിരുന്നില്ല.

ഓരോരുത്തരായി എല്ലാവരും മരിച്ചുപോയി. ഭൎത്തൃകുഡുംബത്തിൽ അവളുടെ സ്വന്തം എന്നു പറയുവാൻ ആരും ഉണ്ടായിരുന്നില്ല. അവൾക്കു ഭൎത്താവും പുത്രനും ഇല്ല. അവളുടെ ഭൎത്തൃസഹോദരനായ 'ശാരദാശങ്കര'ന്റെ കുട്ടിയായിരുന്നു അവളുടെ ഓമന. ആ കുട്ടിയെ പ്രസവിച്ചശേഷം വളരെ കാലത്തേയ്ക്കു് അതിന്റെ അമ്മ അത്യന്തം ദീനത്തിൽ പെട്ടു. വിധവയായ "കാദംബിനി"യാണ് അതിനെ വളൎത്തിക്കൊണ്ടുപോന്നത്. ഒരു സ്ത്രീ മറ്റൊരാളുടെ കുട്ടിയെ വളൎത്തുന്നതായാൽ അവൾക്ക് അതിനോടുള്ള വാത്സല്യത്തിന്നു പതിന്മടങ്ങു ശക്തിയുണ്ടായിരിക്കും. കാരണം, അവൾക്ക് ആ കുട്ടിയുടെ പേരിൽ യാതൊരു അവകാശവും ഇല്ല; യാതൊരു രക്തബന്ധവുമില്ല; കേവലം സ്നേഹവാത്സല്യത്തിന്റെ അവകാശം മാത്രമേയുള്ളു. സ്നേഹത്തിന്നു സമുദായം അംഗീകരിക്കുന്ന എന്തെങ്കിലും ഒരു രേഖമൂലം അതിന്റെ അവകാശത്തെ സ്ഥാപിക്കുവാൻ സാധിക്കുകയില്ല; അവകാശം തെളിയിക്കുവാൻ ആഗ്രഹവുമില്ല. ആ സ്നേഹം അതിന് ആലംബമായതും ആരുടെ എന്നു നിശ്ചയമില്ലാത്തതുമായ അമൂല്യരത്നത്തെ ദ്വിഗുണീഭവിച്ചതായ ആസക്തിയോടുകൂടി ആരാധിക്കുകമാത്രം ചെയ്യുന്നു. ഇങ്ങിനെ ആ വിധവയുടെ തടയപ്പെട്ടതായ സ്നേഹശക്തി മുഴുവനും ആ കുട്ടിയുടെനേൎക്കു തിരിഞ്ഞു. ശ്രാവണമാസത്തിൽ ഒരു രാത്രി "കാദംബിനി" പെട്ടെന്നു കാലഗതിയെ പ്രാപിച്ചു. എന്തോ കാരണത്താൽ അവളുടെ ഹൃദയത്തിന്റെ സ്പന്ദനം ശമിച്ചു നാലുപുറവും ഉള്ള ലോകം അതിന്റെ യഥാക്രമമുള്ള ഗതിയെ നിൎവ്വഹിച്ചു സ്നേഹപരിപൂൎണ്ണമായ കാദംബിനിയുടെ അതിസൌമ്യമായ ചെറുഹൃദയത്തിൽമാത്രം സാധാരണ ഗതികൾ വിരമിച്ചും നേരിടുകയും അവളുടെ 'കാലഘടികാരം' എന്നന്നേയ്ക്കുമായി നിന്നു

പോവുകയും ചെയ്തു.

പൊല്ലീസുകാർ അനാവശ്യമായ ബുദ്ധിമുട്ടുകൾ ഉണ്ടാക്കാതിരിക്കുന്നതിനുവേണ്ടി സെമിണ്ടാരിന്റെ നാലു ബ്രാഹ്മണഭൃത്യന്മാർ പ്രത്യേകം ചടങ്ങുകൾ ഒന്നും അനുസരിക്കാതെ ആ മൃതശരീരത്തെ ദഹിപ്പിക്കുന്നതിന് ഉടനേതന്നെ നീക്കംചെയ്തു. 'റാണിഘട്ട'ത്തിലെ ശ്മശാനസ്ഥലം ഗ്രാമത്തിൽനിന്നു വളരെ ദൂരെയായിരുന്നു ഒരു കുളത്തിനരികെ ഒരു ചെറുകുടിലും സമീപത്ത് ഒരു വടവൃക്ഷവും അല്ലാതെ ആ പ്രദേശത്ത് എങ്ങും ഒന്നും ഉണ്ടായിരുന്നില്ല. പണ്ട് ആ നിലത്തിൽക്കൂടി ഒരു പുഴ ഒഴുകിയിരുന്നു. പിന്നീട് അതിന്റെ ഗതി തിരിയുകയും നദീതടം വരണ്ടുപോവുകയും ചെയ്തു. അതിലൊരുഭാഗം ഉദകക്രിയകളുടെ ആവശ്യത്തിലേയ്ക്കു വെട്ടിത്താഴ്ത്തി ഒരു കുളമാക്കിട്ടുണ്ടായിരുന്നു ജനങ്ങൾ ആ കുളത്തെ പഴയ നദിയുടെ തന്നെ ഒരു ഭാഗമായി വിചാരിച്ച് ആരാധിച്ചുപോന്നു.

മൃതശരീരത്തെ വഹിച്ചിരുന്ന നാലുപേരും അതിനെ ആ കുടിലിൽ എത്തിച്ചു ശവദാഹത്തിന്നു വേണ്ടതായ വിറകു വരുന്നതിന്നു കാത്തിരുന്നു. കാത്തുകാത്ത് അക്ഷമന്മാരായിത്തീർന്ന് അവരിൽ രണ്ടുപേർ വിറകു വരാത്തതു് എന്താണെന്നന്വേഷിക്കുവാൻ പുറപ്പെട്ടു 'നിതായി'യും 'ഗുരുചര'നും അങ്ങിനെ പോയപ്പോൾ 'വിധു'വും 'ബാണമലി'യും ശവം കാത്തുംകൊണ്ടിരുന്നു.

ശ്രാവണമാസത്തിലെ ഇരുട്ടുള്ള ഒരു രാത്രിയായിരുന്നു. നക്ഷത്രങ്ങൾ തെളിയാത്ത ആകാശവീഥിയിലെല്ലാം കാർമേഘപടങ്ങൾ തിങ്ങിയിരുന്നു. കുടിലിലെ പ്രകാശമില്ലാത്ത മുറിക്കുള്ളിൽ മൃതശരീരത്തിനടുത്തു രണ്ടുപേരും മൌനമായിഇരുന്നു. അവരുടെ തീപ്പെട്ടികൊണ്ടും വിളക്കുകൊണ്ടും ഫലമുണ്ടായില്ല. തീപ്പെട്ടി തണുത്തതായിരു

ന്നു. അവരെത്ര പ്രയത്നിച്ചിട്ടും അത് കത്തിയില്ല. വിളക്കു കെട്ടുപോകയും ചെയ്തു. വളരെ നേരം മിണ്ടാതിരുന്ന ശേഷം അതിലൊരാൾ, 'ചങ്ങാതി! ഒന്നു പുകവലിക്കാൻ കിട്ടിയെങ്കിൽ നന്നായിരുന്നു. ധൃതിയിൽ, നാം അത് എടുക്കുവാൻ മറന്നുപോയി' എന്നുപറഞ്ഞു.

"ഞാൻ ഓടിപ്പോയി വേണ്ടതെല്ലാം എടുത്തുകൊണ്ടുവരാം," എന്നു കൂട്ടുകാരൻ മറുവടി പറഞ്ഞു.

'ബാണമാലി' പോകുവാൻ ആഗ്രഹിച്ചതിന്റെ കാരണം 'വിധു' ധരിച്ചു. (ശ്മശാനഭൂമി ചെകുത്താന്മാരുള്ള സ്ഥലമാകയാൽ പേടിച്ചിട്ടാണ് പോകുവാനാഗ്രഹിച്ചത്) "തരക്കേടില്ല! ഞാൻ തന്നെത്താൻ ഇവിടെ ഇരിക്കണം അല്ലെ." എന്നു മറുവടി പറഞ്ഞു.

സംഭാഷണം വീണ്ടും അവസാനിച്ചു. ഇരുവരും നിശ്ശബ്ദരായി. അഞ്ചുമിനിട്ടു ഒരു മണിക്കൂറുപോലെ തോന്നി. വിറകു കൊണ്ടുവരുവാൻ പോയ കൂട്ടരെ അവർ മനസ്സുകൊണ്ടു ശപിച്ചു. അവർ ഇരുവരും വല്ല സ്ഥലത്തും ചെന്നിരുന്നു വെടി പറയുകയായിരിക്കണമെന്ന് അവർ സംശയിച്ചു. ഇടവിടാതെ തവളകളും കുളക്കരയിലുള്ള മണ്ണട്ടകളും കരയുന്നതിന്റെ ശബ്ദമല്ലാതെ ഒരിടത്തും ഒരനക്കവും ഒച്ചയും ഉണ്ടായിരുന്നില്ല. പെട്ടെന്ന്, മൃതശരീരം തന്നെത്താൻ ഒരു ഭാഗത്തേക്കു തിരിഞ്ഞു കിടക്കുമ്പോളെന്നപോലെ, ശവം കിടത്തിയിരുന്ന പായ ഒന്നിളകിയതായി അവൎക്കു തോന്നി. 'വിധു'വും 'ബാണമാലി'യും പേടിച്ചു വിറച്ചുംകൊണ്ടു 'രാമ,രാമ,രാമ' എന്നു ജപിക്കുവാൻ തുടങ്ങി. മുറിയിൽനിന്ന് ഒരു ദീൎഘനിശ്വാസം കേട്ടു. ഒരു നിമിഷത്തിന്നുള്ളിൽ കാവൽക്കാർ കുടിലിൽനിന്നു പേടിച്ചു പുറത്തു ചാടി, ഗ്രാമത്തിലേക്കു കുതികുത്തി ഓടി.

മൂന്നുനാഴിക അങ്ങിനെ ഓടിയപ്പോൾ അവരുടെ ചങ്ങാതിമാർ ഒരുറാന്തലും കുളത്തി വരുന്നതുകണ്ടു. വാസ്തവത്തിൽ,

അവർ ഒന്നു പുകവലിക്കാൻ തന്നെയാണ് പോയിരുന്നത്. വിറകുകാര്യത്തെപ്പററി അവക്ക് യാതൊരു വിവരവുമുണ്ടായിരുന്നില്ല. എങ്കിലും,വിറകിന്നുള്ള മരംമുറിച്ചിട്ടിട്ടുണ്ടെന്നും വെട്ടിക്കീറിക്കഴിഞ്ഞാൽ ഉടനെ അങ്ങോട്ടു കൊണ്ടുവരുമെന്നും അവർ ഉറപ്പിച്ചു പറഞ്ഞു. 'വിധു'വും 'ബാണമാലി'യും കുടിലിൽവെച്ചുണ്ടായ സംഗതികൾ അവരെ അറിയിച്ചു. 'നിതായി'യും 'ഗുരുചര'നും ആ കഥകേട്ട് അവരെ പുച്ഛിക്കകയും സ്ഥലം വിട്ടുപോന്നതിന്നു അവരെ കലശലായി ശാസിക്കുകയും ചെയ്തു.

താമസിക്കാതെ, അവർ നാലുപേരും കുടിലിലേക്കുമടങ്ങി കുടിലിൽ പ്രവേശിച്ചപ്പോൾ,ദഹിപ്പിക്കുവാൻ കൊണ്ടുവന്ന മൃതശരീരം അവിടെനിന്നുപോയിരിക്കുന്നു എന്ന് അവക്കുമനസ്സിലായി. ഒരു വെറും പായമാത്രം അവിടെ കിടന്നിരുന്നു. അവർപരിഭ്രമിച്ച് അന്യോന്യം മുഖത്തോടുമുഖം നോക്കി. വല്ല കുറുക്കനും വലിച്ചുകൊണ്ടുപോയിരിക്കുമോ? എന്നാൽ വസ്ത്രത്തിൻെറ ഒരു കഷണംപോലും അവിടെ എങ്ങും കാണ്മാൻ ഇല്ലല്ലൊ. പുറത്തു കടന്നു നോക്കിയപ്പോൾ മുൻവശത്തു കൂട്ടിയിരുന്ന മണ്ണിൽ പുതുതായി ഉണ്ടായ ഒരു സ്ത്രീയുടെ മൃദുലങ്ങളായ കാലടികൾ അവർ കണ്ടു. ശാരദാശങ്കരൻ ഒരു വിഡ്ഢിയല്ലായിരുന്നു. വല്ല ചെകുത്താൻ കഥകളും ചെന്നു പറഞ്ഞാൽ അദ്ദേഹം ഒരിക്കലും വിശ്വസിക്കയില്ല. അതുകൊണ്ട് ഇനിഎന്തുവേണമെന്ന് അവർ നാലുപേരുംകൂടി ആലോചിച്ചു. വളരെ വാദപ്രതിവാദങ്ങൾക്കു ശേഷം മൃതശരീരത്തെ യഥാക്രമം ദഹിപ്പിച്ചു എന്നു പറയുന്നതായിരിക്കും ഉത്തമം എന്നുതീച്ചപ്പെടുത്തി.

സൂര്യോദയത്തോടുകൂടി വിറകുകാർ വന്നപ്പോൾ, അവർ വരുവാൻ വളരെ താമസിച്ചതുകൊണ്ട്, അവരെക്കൂടാതെ തന്നെ കാര്യം നിവൃത്തിച്ചു എന്നും ഭാഗ്യവശാൽ കുടിലിൽ തന്നെ കുറെ വിറകുണ്ടായിരുന്നു എന്നും അവർ പറഞ്ഞു.

മൃതശരീരം ആരെങ്കിലും കട്ടുകൊണ്ടുപോകുന്ന ഒരു വിലപിടിച്ച സാധനമല്ലാത്തതുകൊണ്ട് അതിനെപ്പററി ആർക്കും സംശയമുണ്ടാകുവാൻ അവകാശമില്ലല്ലോ.

II

ജീവൻെറ യാതൊരു ലക്ഷണവും ഇല്ലാതിരിക്കുമ്പോൾ പോലും, ചിലപ്പോൾ, ശരീരത്തിൽ സൂക്ഷ്മമായ ജീവശക്തി ഒളിഞ്ഞു കിടപ്പുണ്ടായിരിക്കുമെന്നും, പ്രത്യക്ഷത്തിൽ മൃതപ്രായമായ ചില ശരീരത്തിനു രണ്ടാമതും ജീവൻ ഉണ്ടാകാമെന്നും എല്ലാവക്കും അറിയാവുന്നതാണ്. 'കാദംബിനി' മരിച്ചിട്ടുണ്ടായിരുന്നില്ല. അവളുടെ ജീവയന്ത്രം ഏതോസംഗതിവശാൽ, പെട്ടന്നു ചലനരഹിതമായിത്തീന്നിട്ടേ ഉണ്ടായിരുന്നുള്ളു.

വീണ്ടും സുബോധമുണ്ടായപ്പോൾ, അവൾ, അവളുടെ നാലുഭാഗത്തും നിബിഡമായ അന്ധകാരത്തെ കണ്ടു. അവളുടെ പതിവുള്ള സ്ഥാനത്തല്ലാ കിടക്കുന്നതെന്ന് അവൾക്കു തോന്നി. അവൾ 'സഹോദരീ' എന്ന് ഉറക്കെ വിളിച്ചു. ക്രുരിരുട്ടിൽനിന്ന് ഒരുത്തരവും പുറപ്പെട്ടില്ല. അവൾ ഭയവിഹ്വലയായി എഴുന്നേററിരുന്നു. അവളുടെ മരണശയ്യയും ഹൃദയഭാഗത്തു പെട്ടന്ന് ഒരുവേദനയും പിന്നീട് ഒരു ശ്വാസംമുട്ടും മോഹാലസ്യവും ഉണ്ടായതും അവൾക്ക് ഓമ്മവന്നു. അവളുടെ സഹോദരി അപ്പോൾ കുട്ടിക്കുകൊടുക്കുവാനുള്ള പാലുകാച്ചുകയായിരുന്നു. "സഹോദരീ! കുട്ടിയെ ഇങ്ങോട്ടു കൊണ്ടുവരു. എനിക്കു തീരെ സുഖമില്ലാ" എന്നു ശ്വാസം മുട്ടി പറഞ്ഞുകൊണ്ടാണ് കാദംബിനി മോഹാലസ്യപ്പെട്ടു കിടക്കമേൽവീണത്.

പിന്നീടുണ്ടായതൊന്നും അവൾക്ക് ഓമ്മയില്ല. മഷിക്കുപ്പി തട്ടിമറിഞ്ഞുപോയ എഴുത്തുപുസ്തകംപോലെ അവളുടെഓമ്മശക്തി മാഞ്ഞുപോയിരുന്നു. "കാദംബിനി." യുടെ

ബോധശക്തിയും ഓർമ്മശക്തിയും—ലോക ഗ്രന്ഥത്തിൻെറ അക്ഷരങ്ങൾ—ഒരു ക്ഷണത്തിൽ ആകൃതിരഹിതങ്ങളായിത്തീൎന്നു. ബോധക്ഷയത്തിനുശേഷം അവളുടെ പ്രേമഭാജനമായ ആ ശിശു സ്നേഹമസൃണമായ മൃദുസ്വരത്തിൽ അവളെ "അമ്മായി" എന്ന് ഒടുക്കത്തെ വിളിയായി വിളിച്ചുവോ ഇല്ലയോ എന്നുകൂടി വിധവയായ "കാദംബിനി"ക്ക് ഓർമ്മയുണ്ടായിരുന്നില്ല. അവൾക്കു ചിരപരിചിതമായിരുന്ന ജീവലോകത്തെ വിട്ട്, അവസാനമില്ലാത്തതും, അറിയപ്പെട്ടിട്ടില്ലാത്തതും ആയ മൃത്യുലോകയാത്ര അവൾ ആരംഭിച്ചപ്പോൾ ആ ശാന്തലോകത്തേയ്ക്കുപോകുവാൻ വേണ്ടതായ വഴിച്ചിലവിനെന്നപോലെയുള്ള സ്നേഹസമ്പൂൎണ്ണമായ ഒരു സഹായസംഭാവന വേർപാടുസമയത്ത് അവളുട ഓമനയായ കുട്ടിയിൽനിന്നു ലഭിച്ചിട്ടുണ്ടായിരിക്കുമോ എന്നുകൂടി അവൾക്കു തീരെ ഓർമ്മിക്കുവാൻ സാധിച്ചില്ല. സ്വബോധം വന്നപ്പോൾ കണ്ടതായ ആ ഇരുട്ടടഞ്ഞ നിശ്ശബ്ദസ്ഥലം, ഒന്നും കാണുവാൻ ഇല്ലാത്തതും, കേൾക്കുവാനില്ലാത്തതും, പ്രവൎത്തിക്കുവാനില്ലാത്തതും, ആദ്യന്തമില്ലാത്ത ഒരു കലവറസ്ഥാനം മാത്രമായിട്ടുള്ളതും ആയ യമലോകമാണെന്ന് അവൾക്ക് ആദ്യത്തിൽ തോന്നീട്ടുണ്ടായിരിക്കണമെന്നു ഞാൻ വിചാരിക്കുന്നു. എന്നാൽ, തുറന്നുകിടക്കുന്ന വാതായനത്തിൽകൂടി ജലസമ്പൎക്കമുള്ള ഒരു തണുത്തകാററ് അകത്തു പ്രവേശിക്കുകയും, പുറത്തുനിന്ന തവളകളുടെ നിലവിളികേൾക്കുകയും ചെയ്തപ്പോൾ അവളുടെ ഓർമ്മശക്തിപ്രസ്ഫുടമായിത്തീരുകയും, ചുരുങ്ങിയഅവളുടെ ജീവകാലത്തിലെ വൎഷങ്ങൾ ഓർമ്മയിൽ വരികയും അവൾക്കപ്പോഴും ഇഹലോകസംബന്ധിതന്നെയാണെന്നുള്ള ധാരണ ദൃഢീഭൂതമായിത്തീരുകയും ചെയ്തു. അപ്പോൾ ഒരിടിമിന്നലുണ്ടായി. അതിൻെറ പ്രകാശത്താൽ സമീപത്തുള്ള കുളവും, അടുത്തുള്ള വടവൃക്ഷവും പരന്നുകിടക്കുന്നമൈ

താനവും, ദൂരത്തുള്ള വൃക്ഷസമൂഹവും, അവൾ വിവരമായി കണ്ടറിഞ്ഞു. പൌർണ്ണമാസി ദിവസങ്ങളിൽ അവൾ ആ പുഴയിൽ കളിക്കുവാൻ വരാറുണ്ടെന്ന് ഓർമ്മവന്നു. തദവസരങ്ങളിൽ ആശ്മശാനസ്ഥലത്തു വല്ലമൃതശരീരവും കണ്ടാൽ മരണം എത്രയും ഭയങ്കരമായിട്ടുള്ളതാണെന്നു വിചാരിച്ച് അവൾ ഭയപ്പെടാറുണ്ട്.

അവളുടെ ആദ്യത്തെ വിചാരം സ്വഗൃഹത്തിലേക്കുമടങ്ങേണമെന്നായിരുന്നു. എന്നാൽ, പിന്നീടവൾഅതിനെപ്പററി ആലോചിച്ചു:—"ഞാൻ മരിച്ചവളാണ്. എനിക്ക് എങ്ങിനെ വീട്ടിലേക്കുമടങ്ങിച്ചെല്ലാം. ഞാൻമടങ്ങിഎത്തിയാൽ അതുകുടുംബക്കാർക്ക് ആപത്തായിത്തീരും. ഞാൻ ജീവലോകത്തോടുയാത്രപറഞ്ഞുകഴിഞ്ഞു. ഞാൻഒരുപ്രേതം മാത്രമാകുന്നു!" കാര്യം ഇപ്രകാരമല്ലായിരുന്നുവെങ്കിൽ,"ശാരദാശങ്കര"ൻെറ സുരക്ഷിതമായ അന്തഃപുരംവിട്ട് ഇത്ര അകലത്തുള്ള ശവദാഹഭൂമിയിൽ ഈ അർദ്ധരാത്രിയിൽ എത്തിച്ചേരുവാൻ അവൾക്ക് എങ്ങിനെ സാധിക്കുമായിരുന്നു എന്ന് അവൾ ആലോചിച്ചു. അവളുടെ ശവസംസ്കാരക്രിയകൾ കഴിഞ്ഞിട്ടുണ്ടായിരുന്നില്ലെങ്കിൽ, അവളുടെ മൃതശരീരം ദഹിപ്പിക്കുവാൻ ചുമതലപ്പെട്ടവർ ഇപ്പോൾ എവിടെ പോയിരിക്കുന്നു? അവർ ശവദാഹം കഴിച്ചുമടങ്ങിപ്പോയതായിരിക്കണം. ഇങ്ങിനെയെല്ലാമായിരുന്നു അവളുടെ ആലോചനയുടെ ഗതി. "ശാരദാശങ്കര"ൻെറ പ്രശോഭിതമായ ഭവനത്തിൽവെച്ചു കഴിഞ്ഞതായ അവളുടെ ചരമഘട്ടത്തെ കുറിച്ച് ഓർത്തപ്പോൾ, അവൾ ഇപ്പോൾ ദൂരത്തുള്ളതും, ജീവജാലങ്ങളാൽ ഉപേക്ഷിക്കപ്പെട്ടതും അന്ധകാരമയമായതും ആയ ശ്മശാനഭൂമിയിൽ ഏകാകിനിയായിത്തീർന്നിരിക്കുന്നു എന്ന സംഗതി, അവൾ അറിഞ്ഞു. തീർച്ചയായും അവൾ ഇപ്പോൾ ഐഹികസമുദായ

ങ്ങളിലെ ഒന്നിലേയും ഒരംഗമല്ല. അവൾ ദുനിമിത്തത്തി ന്റേയും ഭയങ്കരത്വത്തിന്റെയും മൂൎത്തിയായിരുന്നു. അവൾ അവളുടെ തന്നെ പ്രേതമായിരുന്നു.

ഈ ധാരണയാൽ അവളെ ഇഹലോകത്തോടു ബന്ധിച്ചിരുന്ന സകല കെട്ടുകളും താനേ അഴിഞ്ഞുപോയി. അവൾക്ക് അമാനുഷമായ അത്ഭുതശക്തിയും, അപരിമിതമായ സ്വാതന്ത്ര്യവും, ഉണ്ടെന്നു തോന്നി. അവൾക്ക് ഇഷ്ടമുള്ളതു പ്രവൎത്തിക്കുവാനും ഇഷ്ടമുള്ളേടത്തു പോകുവാനും സാധിക്കുമായിരുന്നു. ഈ പുതിയ സങ്കല്പത്തിൽ നിന്നുണ്ടായ ആവേശത്താൽ മതിമറന്നവളായി അവൾ ഒരു കൊടുങ്കാററിനെപ്പോലെ ഭയങ്കരയായികുടിലിൽനിന്നു പുറത്തു ചാടി ശ്മശാനസ്ഥലത്തുചെന്നുനിന്നു. ലജ്ജയുടെയോ, ഭയത്തിന്റെയോ, ഒരു ഛായപോലും അവളിൽ കാണപ്പെട്ടില്ല.

എന്നാൽ, നടക്കുംതോറും അവളുടെ പാദങ്ങൾക്കുശക്തി കുറയുകയും, ശരീരം ക്ഷീണിക്കുകയുംചെയ്തു. ആ മൈതാനം അവസാനമില്ലാതെ പരന്നുകിടന്നിരുന്നു. ഇടയ്ക്കിടയ്ക്കു നെൽവയലുകൾഉണ്ടായിരുന്നു. ചിലപ്പോൾ അവൾമുട്ടിനൊപ്പം വെള്ളത്തിൽക്കൂടിയാണ് സഞ്ചരിച്ചിരുന്നത്

അരുണോദയത്തോടുകൂടി ദൂരത്തുള്ള വീടുകളുടെ അടുത്തുനില്ക്കുന്ന പട്ടിലിൻകൂട്ടങ്ങളിൽനിന്ന് ഒന്നോ രണ്ടോ പക്ഷികളുടെ കരച്ചിൽകേട്ടു. അപ്പോൾ അവൾ ഭയത്തിന്നധീനയായി. ഈ ലോകത്തോടും, ജീവജാലങ്ങളോടും അവൾക്കുള്ള ബന്ധമെന്തായിരുന്നു എന്നു നിൎണ്ണയിക്കുവാൻ അവൾക്കു സാധിച്ചില്ല. അവൾ, വിസ്തൃതമായ ശ്മശാനഭൂമിയിലായിരുന്നപ്പോൾ, ശ്രാവണമാസത്തിലെ കൂരിരുട്ട് അവൾക്കു ചുററുമുണ്ടായിരുന്നപ്പോൾ, തീരെ ഭയമില്ലാത്തവളും, പ്രേതരാജ്യനിവാസികളിൽ ഒരുവളും ആയിരുന്നു. സൂൎയ്യപ്രകാശവും, മനുഷ്യാലയങ്ങളും, അവളെ ഭയാകുലയാ

ക്കിത്തീൎത്തു. അവൾ അവളെത്തന്നെ ഭയപ്പെട്ടു. മരണമാകുന്ന നദിയുടെ ഓരോതീരങ്ങളിൽ നിവസിക്കുന്നവരായ മനുഷ്യരും പ്രേതങ്ങളും അന്യോന്യം ഭയപ്പെടുന്ന കൂട്ടരാകുന്നു.

III

അവളുടെ വസ്ത്രങ്ങളിൽ ചേറുപുരണ്ടിരുന്നു. അസാധാരണങ്ങളായ അസംബന്ധവിചാരങ്ങളാലും, നിശാസഞ്ചാരത്താലും "കാദംബിനി" ഒരു ഭ്രാന്തത്തിയെപ്പോലെയായിട്ടുണ്ടായിരുന്നു. വാസ്തവത്തിൽ, അവളുടെ ആകൃതി, നേരിട്ടുകാണുന്നവർ പേടിക്കത്തക്കവിധത്തിലായിരുന്നു. കുട്ടികൾ അവളെക്കണ്ടാൽ കല്ലെറിയുകയോ, പേടിച്ചോടുകയോ, ചെയ്യുമായിരുന്നു. ഭാഗ്യവശാൽ അവളെ ആദ്യംകണ്ടത് ഒരു വഴിപോക്കനാണ്. അയാൾ, അടുത്തുവന്ന് "അമ്മേ! നിങ്ങൾ ഒരു കുലീനയാണെന്നു തോന്നുന്നു. എവിടെക്കാണ് ഈ വേഷത്തിൽ തന്നെത്താൻ പോകുന്നത്" എന്നു ചോദിച്ചു. "കാദംബിനി" അവളുടെ വിചാരപരമ്പരകളെ ഏകോപിച്ച് ഒരു സമാധാനം പറയുന്നതിന് അശക്തയായി അയാളുടെ മുഖത്തേക്കു തുറിച്ചുനോക്കി അവൾക്ക് ഇഹലോകസമ്പൎക്കമുണ്ടായിരുന്നു എന്ന് ഇനിയും വിശ്വസിക്കുവാൻ ശക്തിയുണ്ടായിരുന്നില്ല. അവൾ ഒരു കുലീനയെപ്പോലെ കാണപ്പെടുന്നുണ്ടെന്നും, ഒരു വഴിപോക്കൻ അവളോടു ചിലതെല്ലാം ചോദിക്കുന്നുണ്ടെന്നും ധരിക്കുവാൻ അവൾക്കു സാധിച്ചില്ല. ആ യാത്രക്കാരൻ വീണ്ടും "അമ്മേ! വരു! ഞാൻ നിങ്ങളെ വീട്ടിൽ കൊണ്ടുപോയാക്കാം. എവിടേയ്ക്കാണുപോകേണ്ടത്" എന്ന് അവളോടുചോദിച്ചു.

"കാദംബിനി" ചിന്താമഗ്നയായി. ഭൎത്തൃഗൃഹത്തിലേക്കു പോകുന്ന കാൎയ്യം തീരെ അസംബന്ധമായിരുന്നു. അവൾക്കു പിതൃഗൃഹം ഉണ്ടായിരുന്നതും ഇല്ല. അവൾക്കു

അവളുടെ ബാല്യകാലത്തിലെ ഒരു സ്നേഹിതയെക്കുറിച്ച് അപ്പോൾ ഓർമ്മവന്നു. "യോഗമായ"യെ അവൾ ബാല്യത്തിന്നുശേഷം കണ്ടിട്ടില്ല. എങ്കിലും, അവർതമ്മിൽ കത്തെടവാടുകൾ ഉണ്ടായിരുന്നു. പണ്ടു പലപ്പോഴും അവർ തമ്മിൽ വഴക്കുകളും പിണക്കങ്ങളും ഉണ്ടായിട്ടുണ്ട്. "കാദംബിനി"ക്കു"യോഗമായ"യെ അപരിമിതമായസ്നേഹമുണ്ടായിരുന്നു എന്നു "കാദംബിനി"യും "യോഗമായ"ക്കുണ്ടായരുന്നിടത്തോളം സ്നേഹം "കാദംബിനി"ക്കില്ലെന്നു "യോഗമായ"യും അന്യോന്യം വാദിച്ചു കലഹിക്കാറുണ്ട്. ഒരിക്കൽ കണ്ടുമുട്ടിയാൽ അന്യോന്യം പിരിയുവാൻ സാധിക്കയില്ലെന്ന് അവർക്ക് ഇരുവർക്കും തീർച്ച്യുണ്ടായിരുന്നു.

"ഞാൻ 'നിസിന്ധപുര'ത്തിലുള്ള "ശ്രീപതി"യുടെ ഗൃഹത്തിലേക്കാണു പോകുന്നത്" എന്നു "കാദംബിനി" തന്നോടു സഹതാപം തോന്നിയ ആ യാത്രക്കാരനെ അറിയിച്ചു.

"നിസിന്ധപുരം" വളരെ അടുത്തല്ലെങ്കിലും ആ യാത്രക്കാരന്നു പോകേണ്ടതായ "കല്ക്കത്ത"ക്കുള്ള വഴിമദ്ധ്യത്തിലായിരുന്നു. അതുകൊണ്ട്, അയാൾ "കാദംബിനി"യെ ശ്രീപതിയുടെ ഗൃഹത്തിൽ കൊണ്ടാക്കുകയും ബാല്യത്തിൽ വേർപിരിഞ്ഞ ആ സ്നേഹിതകൾ വീണ്ടും ഒന്നിച്ചുചേരുകയും ചെയ്തു. ആദ്യത്തിൽ അവർക്ക് അന്യോന്യം മനസ്സിലായില്ലെങ്കിലും, ക്രമേണ കുട്ടിക്കാലത്തെ മുഖച്ഛായ പിടിച്ചു ഇരുവരും പരസ്പരം നല്ലപോലെ അറിഞ്ഞു.

"ഹാ! എന്റെ ഭാഗ്യംതന്നെ! ഞാൻ നിന്നെ വീണ്ടും കാണുമെന്നു സ്വപ്നേപി വിചാരിച്ചിരുന്നില്ല. എങ്ങിനെയാണ് ഇവിടെ എത്തിച്ചേർന്നത്. ഭർത്തൃഗൃഹത്തിലുള്ളവർ നിന്നെ തീർച്ച്യായും ഇങ്ങോട്ട് അയക്കുവാൻ കാരണമില്ല" എന്നിപ്രകാരം യോഗമായ സന്തോഷത്തോടുകൂടി പറഞ്ഞു. കാദംബിനി കുറെനേരം മിണ്ടാതിരുന്നശേഷം,

"സഹോദരി! എന്റെ ഭർത്താവിന്റെ പിതാവിനെക്കുറിച്ച് എന്നോടൊന്നും ചോദിക്കരുത്. എനിക്ക് ഇവിടെ വല്ല മൂലയും ഒഴിച്ചുതന്നാൽ മതി. എന്നെ ഇവിടുത്തെ വേലക്കാരിയേപ്പോലെ മാത്രമേ കരുതേണ്ടതുള്ളൂ. ഞാൻ നിന്റെ പണിയെല്ലാം എടുത്തുകൊള്ളാം," എന്നു മറുവടി പറഞ്ഞു. "എന്തു! നിന്നെ ഒരു വേലക്കാരിയേപ്പോലെ വിചാരിക്കുകയോ? എന്തിനാ, അത്? നീ എന്റെ ഉള്ളിണങ്ങിയ ചങ്ങാതിയാണ്. നി എന്റെ—" എന്നെല്ലാം യോഗമായ തടുത്തു പറഞ്ഞു.

പുറത്തുപോയിരുന്ന ശ്രീപതി അപ്പോഴും വീട്ടിലേക്കു മടങ്ങി എത്തി. കാദംബിനി അദ്ദേഹത്തിന്റെ നേരെ കുറച്ചുനേരം തുറിച്ചുനോക്കി. പിന്നെ ഒന്നും മിണ്ടാതെ, പതുക്കെ പുറത്തേയ്ക്കുപോയി. അവൾ അവളുടെ ശിരസ്സു മൂടിയിരുന്നില്ല. (വിധവ തല മൂടുമല്ലൊ). അശേഷം ആദരവോ, ലജ്ജയോ അവൾ പ്രദർശിപ്പിച്ചില്ല. കാദംബിനിയുടെ പ്രകൃതം കണ്ടു ശ്രീപതി മുഷിഞ്ഞു തന്റെ സ്നേഹിതയെ തെററിദ്ധരിച്ചാലോ എന്നു ശങ്കിച്ചു യോഗമായ കാദംബിനിയെക്കുറിച്ച് ശ്രീപതിയോട് ഒരോന്നു വിവരിച്ചു പറയുവാൻ തുടങ്ങി. എന്നാൽ, യോഗമായ പറയുന്നതെല്ലാം എപ്പോഴും സമ്മതിക്കുവാൻ തയ്യാറുള്ള ശ്രീപതിയുടെ അടുക്കൽ നീണ്ട വിവരണങ്ങളൊന്നും ആവശ്യമുണ്ടായിരുന്നില്ല. കഥ മുഴുവൻ കേൾക്കാതെ തന്നെ കാര്യമെല്ലാം സമ്മതിച്ചു. കഥ മുഴുവനാകുവാൻ സമ്മതിക്കാഞ്ഞതുകൊണ്ട് യോഗമായയ്ക്ക് അല്പം ബുദ്ധിക്ഷയമുണ്ടായില്ലെന്നില്ല.

കാദംബിനി ആ ഗൃഹത്തിൽ താമസിച്ചിരുന്നു എങ്കിലും, അവൾക്കും സ്നേഹിതയായ യോഗമായയ്ക്കും പഴയപോലെ ഐകമത്യമോ യോജിപ്പോ ഇല്ലായിരുന്നു. അവരു

ടെ രണ്ടാളുടേയും ഇടയ്ക്കു മരണമാകുന്ന ഒരു ഭിത്തി ഉണ്ടാ യിരുന്നു. കാദംബിനിയുടെ ജീവസന്ധാരണകാര്യം അവ ളെത്തന്നെ പരിഭ്രമിപ്പിക്കുകയും, സുബോധം നിലനില്ക്കുക യും ചെയ്യുമ്പോൾ, അവൾക്കു മററാരാളോട് ഉള്ളഴിഞ്ഞ സൌഹാർദ്ദം എങ്ങിനെ ഉണ്ടാകും! യോഗമായയെ പൂർണ്ണ മായി സ്നേഹിക്കുന്നതിന്ന് അവൾക്കു സാധിച്ചില്ല. കാദം ബിനി യോഗമായയെ നോക്കി ചിന്താമഗ്നയായിരിക്കും. 'യോഗമായക്കു ഭർത്താവുണ്ട്; അവൾക്കു ദിനകൃത്യങ്ങളുണ്ട്; അവൾ എൻെറ ലോകത്തിൽനിന്നു വളരെ വളരെ അക ന്ന ഒരു വ്യത്യസ്തലോകത്തിലാണ് നിവസിക്കുന്നത്. അ വൾ ഇഹലോകവാസികളുടെ സ്നേഹവാത്സല്യങ്ങളിലും, കർത്തവ്യങ്ങളിലും പങ്കുകൊള്ളുന്നു. ഞാനാണെങ്കിൽ കേവ ലം പൊള്ളയായ ഒരു വെറും നിഴൽ മാത്രമാകുന്നു. അ വൾ ജീവിക്കുന്നവരിൽ ഒരുവളാണ്. ഞാൻ അനിത്യത യിൽ ലയിച്ചുപോയവളാണ്,' ഇപ്രകാരമായിരുന്നു കാദം ബിനിയുടെ ആലോചനകൾ.

യോഗമായയ്ക്കും ഏതാണ്ട് ഒരു അസ്വസ്ഥത തോ ന്നി. പക്ഷെ, കാരണമെന്താണെന്ന് അവൾക്കുതന്നെ മന സ്സിലായില്ല. സ്ത്രീകൾക്കു ഗൂഢസംഗതികളിൽ സ്വതേ ഭ്ര മം കുറയും. എന്തുകൊണ്ടെന്നാൽ, അതിൽ യഥാർത്ഥകവി തയും, ധീരോദാത്തതയും,വിദഗ്ദ്ധത്വവും എല്ലാം ഉണ്ടെന്നി രുന്നാലും അതിനെ സാധാരണമായ ഗൃഹകൃത്യങ്ങളിൽ ചേ ർത്തുപയോഗിക്കുവാൻ അസാദ്ധ്യമാണ്. ഭവനജോലികളോ ടു സംയോജിപ്പിക്കപ്പെടുവാൻ വയ്യാത്ത രഹസ്യകാര്യങ്ങ ളെപ്പററി വിചിന്തനംചെയ്യാൻ സ്ത്രീകൾ സാധാരണ ഇ ഷ്ടപ്പെടുകയില്ല. തന്നിമിത്തം, തങ്ങൾക്ക് ഇന്നതാണെന്നു മനസ്സിലാക്കുവാൻ കഴിയാത്തതായ വല്ലകാര്യവുമുണ്ടായാൽ സ്ത്രീകൾ സാധാരണയായി അതിനെ ഒന്നുകിൽ തീരെ ന

ശിപ്പിക്കുവാനോ,അല്ലെങ്കിൽ വിസ്മരിക്കുവാനോ ശ്രമിക്കും. അല്ലാത്തപക്ഷം, ഉപയോഗപ്രദമായ തരത്തിൽ അതിന് ഒരു പുതിയ പരിണാമം വല്ലതും വരുത്തും. ഇതൊന്നും സാദ്ധ്യമല്ലാതെ വരുന്നതിക്കിൽ, സ്ത്രീകളുടെ ക്ഷമയും ശാന്തതയും നശിക്കുകയും അവർ കോപിഷ്ഠകളും ദുർവ്വാശിക്കാരും മററുമായിത്തീരുകയുംചെയ്യും. കാദംബിനിയുടെ വിഷയപരിത്യാഗവും കൂട്ടത്തിൽ ചേരായ്കയും അധികരിച്ചുവരുംതോറും യോഗമായയുടെ ക്ഷമ കുറഞ്ഞുകുറഞ്ഞുവന്നു. അവളുടെ മനസ്സിലുണ്ടായിരുന്ന ആ കനത്ത ഭാരം എന്താണെന്നു യോഗമായ ആശ്ചര്യപ്പെട്ടു.

അക്കാലത്ത് ഒരു പുതിയ ആപത്തു നേരിട്ടു. കാദംബിനിക്ക് അവളെത്തന്നെ വളരെ ഭയമായിരുന്നു. എങ്കിലും അവൾക്ക് അവളെ വിട്ടോടിപ്പോകുവാൻ നിവൃത്തിയുണ്ടായിരുന്നില്ല! ചെകുത്താനെ ഭയപ്പെടുന്നവർ അവരുടെ പിന്നിലാരെങ്കിലും ഉണ്ടെങ്കിൽ അവരെ ഭയപ്പെടുന്നതു സാധാരണയാണ്. പിന്നിൽ ആരും ഇല്ലെങ്കിലും ഉണ്ടെന്നു തോന്നും കണ്ണെത്താത്ത ദിക്കിൽ ഭയവും ഉണ്ട്! എന്നാൽ കാദംബിനിയുടെ പ്രധാനമായ ഭീതിഹേതു അവളിൽ തന്നെയാണ് കിടന്നിരുന്നത്. അവളിൽനിന്നു വിട്ടു യാതൊന്നിനേയും അവൾ ഭയപ്പെട്ടിരുന്നില്ല. അർദ്ധരാത്രിയുടെ നിശ്ശബ്ദതയിൽ അവളുടെ മുറിയിൽ അവൾ തനിച്ചിരിക്കുമ്പോൾകൂടി അവൾ ഭയപ്പെട്ടു നിലവിളിച്ചു. സന്ധ്യക്കു, ദീപപ്രകാശത്തിൽ അവളുടെ നിഴൽ കാണുന്നതായാൽ അവൾ ഭയപ്പെട്ടു വിറക്കും. അവളുടെ ഭയപരിഭ്രമങ്ങളെക്കണ്ടുകണ്ട് ആ വീട്ടിലുള്ള മററുള്ളവരും ഒരുവിധം ഭയാകുലരായിത്തീർന്നു, വേലക്കാരും, യോഗമായ തന്നെയും, പ്രേതങ്ങളെ കണ്ടുതുടങ്ങി! ശങ്കയും ഭയവും സകല ഹൃദയങ്ങളിലും നിറഞ്ഞു. അർദ്ധരാത്രിയിൽ ഒരിക്കൽ അവളുടെ മുറിയിൽ

നിന്ന കാദംബിനി നിലവിളിച്ചുംകൊണ്ടു പുറത്തുവന്നു യോഗമായയുടെ പാദങ്ങളിൽ മുട്ടി, 'സഹോദരീ! സഹോദരീ! നിന്റെ കാലടികളിൽ വീണു മരിക്കുവാൻ നീയെന്നെ അനുവദിക്കണേ. നീ എന്നെത്തന്നെ വിട്ടുകളയരുതേ' എന്നിങ്ങിനെ കരഞ്ഞപേക്ഷിച്ചു.

യോഗമായയുടെ ഭയവും കോപവും ഒരുപോലെ വളൎന്നു. ആ നിമിഷത്തിൽ കാദംബിനിയെ അവിടെനിന്ന് അവൾ ആട്ടിപ്പുറത്താക്കുമായിരുന്നു. പക്ഷെ സൽസ്വഭാവിയായ ശ്രീപതി അതിഥിയെ പറഞ്ഞു ശാന്തയാക്കുകയും അടുത്തു വേറെ ഒരു മുറിയിൽ അവളെ സമാധാനപ്പെടുത്തി ഇരുത്തുകയും ചെയ്തു.

പിറേറദിവസം, യോഗമായ അവളുടെ ഭൎത്താവിനെ അവിചാരിതമായവിധത്തിൽ അവളുടെ സ്വന്തം മുറിയിലേക്കു വിളിച്ചുവരുത്തി. അവൾ താഴെ പറയുംപ്രകാരം ശ്രീപതിയെ ശാസിച്ചു: 'നിങ്ങൾ ഒരു പുരുഷനാണെന്നഭിമാനപ്പെടുന്നുണ്ടല്ലോ! ഇതാണോ നിങ്ങളുടെ പൌരുഷം. ഒരു സ്ത്രീ, അവളുടെ ശ്വശ്രൂഗൃഹത്തിൽനിന്ന് ഓടിപ്പോന്ന് നിങ്ങളുടെ ഗൃഹത്തിൽ പ്രവേശിച്ചു. ഒരു മാസം കഴിഞ്ഞു. അവർ മടങ്ങിപ്പോകേണ്ടതാണെന്നു സൂചിപ്പിക്കുകകൂടി നിങ്ങൾ ഇതുവരെ ചെയ്തിട്ടില്ല. അഹിതമായി ഒരു ശബ്ദംപോലും നിങ്ങൾ ഉച്ചരിച്ചതായി ഞാൻ കേട്ടിട്ടില്ല. അതിനുള്ള കാരണം മനസ്സിലാക്കിത്തന്നാൽ വളരെ ഉപകാരമായിരുന്നു. ഇങ്ങിനെയാണോ ഒരു പരസ്ത്രീയോട് പുരുഷന്മാർ പെരുമാറേണ്ടത്? നിങ്ങൾ, പുരുഷന്മാരെല്ലാവരും ഇക്കാൎയ്യത്തിൽ ഒരുപോലെയാണ്.'

മിക്ക പുരുഷന്മാൎക്കും തങ്ങളുടെ ഭാൎയ്യമാരോട് സീമാതീതമായ സ്നേഹമുണ്ട്. ഭാൎയ്യമാർ തങ്ങളെ അനാവശ്യമായി കുററപ്പെടുത്തിയാൽപോലും അവൎക്കു പരിഭവമില്ല. നി

സ്സഹായയും സുന്ദരിയുമായ കാദംബിനിയോടു ശ്രീപതിക്കു തോന്നിയ സ്നേഹം അതിൻെറ ശരിയായ അതൃത്തിയെ അശേഷം അതിലംഘിച്ചിട്ടില്ലെന്നും താൻ തീരെ നിരപരാധിയാണെന്നും യോഗമായയുടെ കാലുപിടിച്ചു സത്യം ചെയ്യുവാൻകൂടി ശ്രീപതി ഒരുക്കമായിരുന്നു. എങ്കിലും അദ്ദേഹത്തിന്ന് ആ വാസ്തവത്തെ പ്രവൃത്തിമൂലം വിശ്വസിക്കുവാൻ സാധിച്ചില്ല. ശ്വശുരഗൃഹക്കാർ അനാഥയായ ആ സാധുവിധവയോടു നികൃഷ്ടമായവിധത്തിൽ പെരുമാറീട്ടുണ്ടായിരിക്കണമെന്ന് അദ്ദേഹം വിശ്വസിച്ചു. അതു ദുസ്സഹമായി തീൎന്നപ്പോൾ അവൾ ചാടിപ്പോന്ന് അദ്ദേഹത്തിൻെറ അടുക്കൽ അഭയം പ്രാപിച്ചതായിരിക്കണം. അച്ഛനോ, അമ്മയോ, ഇല്ലാത്ത കാദംബിനിയെ അദ്ദേഹം എങ്ങിനെ ഉപേക്ഷിക്കും? ഇപ്രകാരമെല്ലാം ശ്രീപതി ആലോചിച്ചു. അതുകൊണ്ടു, ഭാൎയ്യയുടെ അക്ഷേപങ്ങളെ അദ്ദേഹം കൈക്കൊണ്ടില്ല. അസന്തോഷകരങ്ങളായ ചോദ്യങ്ങളെക്കൊണ്ടു കാദംബിനിയെ ബുദ്ധിമുട്ടിക്കുവാൻ അദ്ദേഹം അശേഷം ആഗ്രഹിച്ചില്ല.

തൻെറ ആവലാതികളെ സ്വീകരിക്കാഞ്ഞതുകൊണ്ടു, ശ്രീപതിയുടെ ഭാൎയ്യ, മന്ദനായ അവളുടെ ഭൎത്താവിൻെറ നേരെ മററുതരത്തിൽ പ്രേരകശക്തികൾ പ്രയോഗിക്കുവാൻതുടങ്ങി. കാദംബിനിയെ അവിടെ താമസിപ്പിച്ചുകൂടെന്നും ഭൎത്താവിനെക്കൊണ്ടുതന്നെ വേണ്ടതു ചെയ്യിപ്പിക്കേണമെന്നും അവൾ ഉറപ്പിച്ചിട്ടുണ്ടായിരുന്നു. ഭാൎയ്യയുടെ ഉപദ്രവം സഹിക്കവയ്യാതെയായി. സമാധാനത്തോടുകൂടി ഒരു വീട്ടിൽ കഴിച്ചുകൂട്ടുന്നതിന്നു, കാദംബിനിയുടെ ഭൎത്തൃഗൃഹത്തിൽ വിവരം അറിയിക്കുവാൻ ശ്രീപതി നിൎബ്ബന്ധിതനായിത്തീൎന്നു. എഴുത്തയച്ചാൽ കിട്ടുന്ന മറുപടി തൃപ്തികരമായിരിക്കയില്ലെന്നു ശ്രീപതിക്കുതോന്നി. അതുകൊ

ണ്ടു 'റാണിഘട്ട'ത്തിലേക്കു താൻതന്നെ നേരിട്ടു പുറപ്പെട്ടു. അവിടുന്നു കിട്ടുന്ന അറിവിനെ ആസ്പദമാക്കി വേണ്ടതു പ്രവൃത്തിക്കുവാൻ ശ്രീപതി തീച്ചപ്പെടുത്തി.

അങ്ങിനെ, ശ്രീപതി 'റാണിഘട്ട'ത്തിലേക്കു പോയി. യോഗമായ കാദംബിനിയോടു 'ചങ്ങാതി! നീ ഇനിയും ഇവിടെ അധികം താമസിക്കുന്നത് ഏതുവിധവും ഉചിതമല്ല. ജനങ്ങൾ എന്തു പറയും' എന്ന് അടുത്തുകൂടി പറഞ്ഞു.

'എനിക്കും ജനങ്ങൾക്കും തമ്മിൽ എന്താ സംബന്ധം?' എന്നു കാദംബിനി സ്നേഹിതയായ യോഗമായയുടെ മുഖത്തു തുറിച്ചുനോക്കിക്കൊണ്ടു സമാധാനം പറഞ്ഞു.

യോഗമായ അത്ഭുതപരവശയായി, 'നിനക്കു ജനങ്ങളുമായി സംബന്ധമൊന്നുമില്ലെങ്കിൽ ഞങ്ങൾക്ക് അങ്ങിനെയല്ല. അന്യഗൃഹത്തിലെ ഒരു സ്ത്രീയെ ഇവിടെ അനാവശ്യമായി താമസിപ്പിക്കുന്നതിനു ഞങ്ങൾ എന്തു സമാധാനം പറയും?' എന്നു യോഗമായ കോപത്തോടുകൂടി ചോദിച്ചു.

'എന്റെ ശ്വശുരഗൃഹം എവിടെയാണ്?'

'നിനക്കുഭ്രാന്താണ്. ഇവൾ ഇനി എന്താണാവോ പറവാൻ ഭാവം.'

എനിക്കു നിന്നോടെന്താ കാര്യം? ഞാനീലോകത്തിൽ ഉള്ളവളാണോ? നീ ചിരിക്കുകയും, കരയുകയും, സ്നേഹിക്കുകയും ചെയ്യുന്നുണ്ട്. ഓരോരുത്തരും അവരവരുടെ കാര്യങ്ങളെ വിടാതെ പിടിക്കുകയും, സാധിക്കുകയുംചെയ്യുന്നു. ഞാനോ, വെറുതെ മിഴിച്ചുനോക്കിക്കൊണ്ടിരിക്കുന്നു! നീ ഒരു മനുഷ്യനാണ്. ഞാനൊരു നിഴലാണ്. എന്നെ ഈശ്വരൻ നിങ്ങളുടെ ഈ ലോകത്തിൽ ഇങ്ങിനെ വെച്ചുകൊണ്ടിരിക്കുന്നത് എന്തിനാണെന്ന് എനിക്കു മനസ്സിലാവുന്നില്ല.'

കാദംബിനിയുടെ അസാധാരണവും പ്രകൃതിവിരുദ്ധവും ആയ മുഖഭാവവും വാക്കുകളും കണ്ടും കേട്ടും അവളുടെ വിചാരഗതിയെക്കുറിച്ചു, മുഴുവനുമല്ലെങ്കിലും, ഏതാണ്ടാകെ, യോഗമായയ്ക്ക് അപ്പോൾ മനസ്സിലായി. അവളെ പുറത്താക്കുവാനൊ, ഇനിയും ചോദ്യങ്ങൾ ചോദിച്ചു ബുദ്ധിമുട്ടിക്കുവാനൊ, അവൾ ശക്തയായില്ല. വിചാരമഗ്നയായി, യോഗമായ സ്വന്തം മുറിയിലേക്കു മടങ്ങിപ്പോന്നു.

## IV

ശ്രീപതി 'റാണിഘട്ട'ത്തിൽനിന്നു മടങ്ങിയെത്തിയപ്പോൾ രാത്രി ഏകദേശം പത്തുമണിയായി. പേമാരിനിമിത്തം അവിടമെല്ലാം വെള്ളത്തിൽ മുങ്ങിയിരുന്നു. മഴ മാറുകയില്ലെന്നും ആ രാത്രി ഒരിക്കലും അവസാനിക്കുകയില്ലെന്നും തോന്നി. റാണിഘട്ടത്തിലേക്കു പോയ സംഗതിയെക്കുറിച്ചു യോഗമായ ഭർത്താവിനോടു ചോദിച്ചു. 'എനിക്കു വളരെ പറയാനുണ്ട്,' എന്നു ശ്രീപതി മറുപടി പറഞ്ഞു. അദ്ദേഹം വസ്ത്രങ്ങൾ മാററി അത്താഴം കഴിച്ചു. അതിനുശേഷം ഒന്നു പുകവലിച്ചു. അദ്ദേഹത്തിന്റെ മനോവികാരങ്ങൾ അവ്യവസ്ഥിതങ്ങളായിരുന്നു. ഭാര്യയുടെ ജിജ്ഞാസ വർദ്ധിച്ചുവർദ്ധിച്ചുവന്നു. അവൾ അക്ഷമയായിത്തീർന്നു. ഭർത്തൃസമീപത്തെത്തി 'എന്താ കേട്ടത്?' എന്നു ചോദിച്ചു.

അദ്ദേഹം പറഞ്ഞു:'നീ ചെയ്തതു വലിയ തെററായിപ്പോയി എന്ന്.'

യോഗമായ വളരെ പരിഭ്രമിച്ചു. അവൾക്ക് ശുണ്ഠിയും പരിഭ്രമഭാവവും ഉണ്ടായി. സ്ത്രീകൾക്ക് ഒരിക്കലും തെററു പററാറില്ല; അഥവാ, വല്ലതും പററിയാൽതന്നെ, ബുദ്ധിയുള്ള പുരുഷൻ അതിനെപ്പററി പ്രസ്താവിക്കയില്ല. ആ തെററിനെ താൻതന്നെ കയ്യേൽക്കുന്നതായിരി

ക്കാ അധികം നല്ലത്'. 'അതെങ്ങിനെയാണെന്നു എനിക്കു കേൾക്കാമോ,' എന്നു യോഗമായ പരിഭവത്തോടുകൂടി ചോദിച്ചു.

'നീ ഇവിടെ അതിഥിയായി സ്വീകരിച്ച ആ സ്ത്രീ നിൻെറ സ്നേഹിതയായ കാദംബിനിയല്ല.'

ഇതു കേട്ടപ്പോൾ യോഗമായയ്ക്കു വളരെ ദേഷ്യം വന്നു. മറെറാരാളാണ് അപ്രകാരം ആക്ഷേപിച്ചതെങ്കിൽ സഹിക്കാമായിരുന്നു. 'എന്തോ പറഞ്ഞത്? എനിക്ക് എൻെറ ചങ്ങാതിയെ തിരിച്ചറിഞ്ഞുകൂടെ? അതിനും ഞാൻ നിങ്ങളുടെ അടുക്കൽ വരണമൊ? അവിടന്ന് ആൾ അതിസമർത്ഥൻ തന്നെ.'

'എൻെറ സാമർത്ഥ്യത്തെപ്പററി നാം തമ്മിൽ കലഹിക്കേണ്ട ആവശ്യം ഒന്നും ഇല്ല. ഞാൻ പറഞ്ഞതു ശരിയാണെന്നു തെളിയിച്ചുതരാം. നിൻെറ കാദംബിനി മരിച്ചു പോയിരിക്കുന്നു എന്നതിന്നു സംശയമില്ല.'

'കേട്ടോളൊ! നിങ്ങൾക്ക് എന്തോ ഒരു വലിയ തെററു പററീട്ടുണ്ട്. ഒന്നുകിൽ, പോയി അന്വേഷിച്ച വീടു തെററീട്ടുണ്ട്; അല്ലെങ്കിൽ, നിങ്ങൾ കേട്ടതൊക്കെ തെററിദ്ധരിച്ചിട്ടുണ്ട്. നിങ്ങളോടുതന്നെ പോകുവാനാരുപറഞ്ഞു? ഒരെഴുത്തയയ്ക്കൂ. അപ്പോൾ സംഗതികളൊക്കെ ശരിയായി വിവരിച്ചു മനസ്സിലാക്കാം.'

കാര്യനിർവ്വഹണത്തിന്നു തനിക്കുള്ള പ്രാപ്തിയെക്കുറിച്ചു തൻെറ ഭാര്യയ്ക്കുതന്നെ അവിശ്വാസം ജനിച്ചതിൽ ശ്രീപതിക്കു വളരെ പരിതാപം തോന്നി. അദ്ദേഹം പലതരത്തിലുള്ള തെളിവുകളും ഹാജരാക്കി. ഒരു ഫലവും ഉണ്ടായില്ല. അർദ്ധരാത്രി ആയിട്ടും അവരുടെ തർക്കങ്ങൾ അവസാനിച്ചില്ല. കാദംബിനിയെ അവിടെനിന്നു പറഞ്ഞയയ്ക്കേണ്ടകാര്യത്തിൽ ഇരുവർക്കും ഒരേ അഭിപ്രായംത

നെയായിരുന്നുവെങ്കില്പം, കളവായി ചങ്ങാതിത്തംനടിച്ച് ആ സ്ത്രീ തന്റെ ഭാര്യയെ ചതിച്ചുവെന്നു ശ്രീപതിക്കു വിശ്വാസമുണ്ടായിരുന്നുവെങ്കില്പം,തന്റെ സ്നേഹിത കുലടയായ ഒരു വ്യഭിചാരിണിയാണെന്നു യോഗമായ തീരുമാനപ്പെടുത്തിയിരുന്നുവെങ്കിലും,തല്ക്കാലത്തെ വാദപ്രതിവാദത്തിൽ ആരും പരാജയത്തെ സമ്മതിച്ചില്ല. പറഞ്ഞു പറഞ്ഞ് അവരുടെ ഒച്ച വളരെ ഉച്ചത്തിലായി. അടുത്ത മുറിയിൽ കാദംബിനി കിടന്നുറങ്ങുന്നുണ്ടെന്നുള്ള കാര്യംതന്നെ അവർ വിസ്മരിച്ചു.

അവരിലൊരാൾ പറഞ്ഞു: 'ഏതായാലും നാം നല്ല കുടുക്കിൽപെട്ടു. സത്യമായിട്ടും, ഞാൻ പറഞ്ഞ സംഗതി ഞാൻ എന്റെ സ്വന്തം ചെവികൊണ്ടു കേട്ടതാണ്.' മറേറ ആൾ അതു കേട്ടു കോപിച്ച്, 'അതിന്നു ഞാനെന്തു വേണം? എനിക്ക് എന്റെ കണ്ണുകൊണ്ടു കാണരുതെ? നല്ല കാര്യം' എന്നു മറുപടി പറഞ്ഞു.

ഒടുവിൽ യോഗമായ അഭിപ്രായപ്പെട്ടു. 'ആട്ടെ, കേൾക്കട്ടെ കാദംബിനി എന്നാണുമരിച്ചത്?' കാദംബിനി മരിച്ചു എന്നു പറയുന്ന ദിവസവും അവളുടെ അടുക്കൽനിന്നു തനിക്കുകിട്ടീട്ടുള്ള എഴുത്തുകളിൽ ഏതെങ്കിലും ഒന്നിന്റെ തിയ്യതിയും തമ്മിൽ താരതമ്യപ്പെടുത്തി അതിലുണ്ടാകാവുന്ന തെററുകൊണ്ടു ശ്രീപതി പറയുന്നത് അബദ്ധമാണെന്നു ശ്രീപതിയെ ബോദ്ധ്യപ്പെടുത്താമെന്നു യോഗമായ വിചാരിച്ചു തിയ്യതി പറഞ്ഞപ്പോൾ, അതിഥി അവിടെ എത്തിയതിന്റെ തലേദിവസമാണ് കാദംബിനി മരിച്ചതെന്നു മനസ്സിലായി. യോഗമായയുടെ ഹൃദയം തുടിച്ചു. ശ്രീപതിയും അല്പം ഇളകിവശായി.

അപ്പോൾ വാതിൽ പെട്ടെന്നു തള്ളിത്തുറന്ന് ഒരു തണുത്തകാററു ശക്തിയോടുകൂടി അകത്തേയ്ക്കു അടിച്ചുകയറി.

അവിടെയുണ്ടായിരുന്ന വിളക്കുകെട്ടു. അതോടുകൂടി നിബിഡാന്ധകാരം അവിടെയെല്ലാം നിറഞ്ഞു. കാദംബിനി അകത്തു കടന്നുവന്നു. നേരം രാത്രി ഒരു മണിയായിരിക്കുന്നു. പുറത്തു മഴപെയ്തുകൊണ്ടിരുന്നു.

'ചങ്ങാതി! ഞാൻ നിന്റെ കാദംബിനിതന്നെയാണ്. എന്നാൽ, ഞാൻ ഇപ്പോൾ ജീവിച്ചിരിക്കുന്ന കാദംബിനിയല്ല. ഞാൻ മരിച്ചവളാണ്,' എന്നു കാദംബിനി സ്പഷ്ടമായിപ്പറഞ്ഞു.

യോഗമായ പേടിച്ചു നിലവിളിച്ചു. ശ്രീപതിക്ക് ഒരക്ഷരം മിണ്ടുവാൻ വയ്യാതായി.

കാദംബിനി തുടൎന്നു പറഞ്ഞു. 'മരിച്ചുപോയവളാണ് എന്നുള്ള സംഗതി ഒഴിച്ചു ഞാൻ നിങ്ങളോടു യാതൊരപരാധവും ചെയ്തിട്ടില്ല. എനിയ്ക്കു ജീവനുള്ളവരുടെകൂട്ടത്തിൽ കൂടുവാൻ വയ്യെങ്കിൽ മരിച്ചവരുടെ കൂട്ടത്തിലും ചേരുവാൻ വയ്യ. ഓ! ഈശ്വര! ഞാൻ ഇനി എവിടെ പോകും?' ധാര മുറിയാതെ മഴപെയ്യുന്ന കൂരിരുട്ടുള്ള ആ ഭയങ്കരരാത്രിയിൽ നിൎവ്വികാരനായി കിടന്നുറങ്ങുന്ന സൃഷ്ടികൎത്താവിനെ വിളിച്ചുണൎത്തുവാനോ എന്നു തോന്നുമാറു കാദംബിനി ഉറക്കെ നിലവിളിച്ചുംകൊണ്ടു 'ഈശ്വരാ! ഞാൻ ഇനി എവിടെപോകും' എന്നു് ഒരിക്കൽകൂടി ഗൎജ്ജിച്ചു.

മോഹാലസ്യപ്പെട്ടു നിലത്തുകിടക്കുന്ന തന്റെ ചങ്ങാതിയായ 'യോഗമായ'യെ തനിയെ വിട്ടുംകൊണ്ടു 'കാദംബിനി' അവളുടെ ശരിയായ സ്ഥാനത്തെ അന്വേഷിച്ചുംകൊണ്ടു വിസ്തൃതമായ ലോകരംഗത്തിൽ പ്രവേശിച്ചു.

V

കാദംബിനി റാണിഘട്ടത്തിൽ എത്തിയതു് എങ്ങിനെയാണെന്നു പറയുവാൻ സാധിക്കയില്ല. ആദ്യത്തിൽ അവൾ പുറത്തൊന്നുമിറങ്ങാതെ സമീപത്തുള്ള ഇടിഞ്ഞുപൊളിഞ്ഞ ഒരു അമ്പലത്തിൽ പട്ടിണികിടന്നു കഴിച്ചുകൂ

ട്ടി. ഉച്ചതിരിഞ്ഞശേഷം, മഴക്കാലമാകയാൽ, കാലേ ഇരുട്ടായി. ആസന്നമായിരുന്ന കൊടുങ്കാററിനെ പേടിച്ചു ജനങ്ങളെല്ലാം അവരവരുടെ ഗൃഹാന്തർഭാഗങ്ങളിൽ കടന്നുകൂടി. അപ്പോൾ കാദംബിനി പുറത്തുവന്നു. ശ്വശുരഗൃഹത്തിലെത്തിയപ്പോൾ അവളുടെ ഹൃദയം വല്ലാതെ അടിച്ചു. മുഖം മുഴുവനും ഒരു തടിച്ച മൂടുപടംകൊണ്ട് ആച്ഛാദനം ചെയ്തു് അവൾ അകത്തു പ്രവേശിച്ചു. വേലക്കാരാരുംവിരോധം പറഞ്ഞില്ല. അവർ അവളെ അവിടുത്തെ ഒരു വേലക്കാരിയാണെന്നു വിചാരിച്ചു. മഴപെയ്യുകയും കാററടിക്കുകയും ചെയ്തുകൊണ്ടിരുന്നു.

ഗൃഹനായികയായ ശാരദാശങ്കരൻെറ ഭാര്യ വിധവയായ അവളുടെ സഹോദരിയോടുകൂടി ശീട്ടുകളിക്കുകയായിരുന്നു. അടുക്കളയിൽ ഒരു വെപ്പുകാരൻ വേല നടത്തിയിരുന്നു. ശയനമുറിയിൽ ഒരു കിടയ്ക്കമേൽ അവിടുത്തെ ചെറിയകുട്ടി, കാദംബിനിയുടെ പ്രിയപ്പെട്ട ബാലൻ, ദീനമായി കിടന്നുറങ്ങിയിരുന്നു. ആരും കാണാതെ കാദംബിനി ആ മുറിയിൽ പ്രവേശിച്ചു. അവൾ ഭർതൃഗൃഹത്തിൽ വന്നതു് എന്തിനാണെന്ന് എനിക്കു മനസ്സിലാകുന്നില്ല, അവൾക്കു തന്നെ അതു വിവരമുണ്ടായിരുന്നില്ല. അവളുടെ ആ കുട്ടിയെ ഒരു കണ്ണുകൂടി കണ്ടാൽ കൊള്ളാമെന്നു മാത്രമേ അവൾക്കു തോന്നിയിരുന്നുള്ളു. പിന്നീട് എന്തുചെയ്യേണമെന്നോ, എവിടെ പോകേണമെന്നോ, അവൾക്കു യാതൊരാലോചനയും ഉണ്ടായിരുന്നില്ല. വിളക്കു കത്തിക്കൊണ്ടിരുന്ന ആ മുറിയിൽ പനിപിടിച്ചു ചടച്ച ശരീരത്തോടുകൂടി കൈകൾ മുറുക്കിപ്പിടിച്ചുംകൊണ്ട് അവളുടെ ഓമന കിടന്നുറങ്ങിയിരുന്നത് അവൾകണ്ടു. അതിനെ കണ്ടമാത്രയിൽ അവളുടെ ഹൃദയം വരണ്ടുപോയി. അവൾക്കു ദാഹം വർദ്ധിച്ചു. ആ പൈതലിൻെറ ശോഷിച്ച ശരീരത്തെ അവളു

ടെ മാറിടത്തിൽ അമർത്തിപ്പിടിക്കുവാൻ സാധിച്ചുവെങ്കിൽ എത്ര നന്നായിരുന്നു! പെട്ടെന്ന് ആ പഴയ വിചാരം അവൾക്കു വീണ്ടും വന്നു. അവൾ ഇപ്രകാരം ആലോചിച്ചു: 'ഞാൻ ജീവിക്കുന്നില്ല. അത് ആരുടെ കാരണം? അവന്റെ അമ്മ ചങ്ങാതിമാരേയും നേരംപോക്കിനേയും ശീട്ടുകളിയേയും ഇഷ്ടപ്പെട്ടുന്നു. ആ കുട്ടിയുടെ മുഴുവൻ അവൾ എന്നെ ഏല്പിച്ചിരുന്ന കാലത്തെല്ലാം അവൾക്ക് അവനെപ്പറ്റി എന്തെങ്കിലും ഒരു ആവലാതിയോ, മനസ്സമാധാനക്കേടോ ഉണ്ടായിരുന്നില്ല. ഞാൻ നോക്കിയപോലെ ഇപ്പോൾ അവനെ ആരുനോക്കുവാനാണ്?'

ഉറങ്ങിയിരുന്ന കുട്ടി ഒന്നു തിരിഞ്ഞുകിടന്നു. പാതി ഉറക്കത്തിൽ 'അമ്മായി! എനിക്ക് ഇത്തിരി വെള്ളം തരു' എന്നു പറഞ്ഞു. അവളുടെ പൊന്നോമന 'അമ്മായി'യെ അന്നും മറന്നിട്ടുണ്ടായിരുന്നില്ല. അവൾ പരിഭ്രമിച്ചു, വികാരസമ്പൂർണ്ണതയോടുകൂടി കുറച്ചു വെള്ളം വാരിയെടുത്ത് ആ കുട്ടിയെ അവളുടെ മാറിടത്തിൽ ചേർത്തുപിടിച്ച് അവനു വെള്ളംകൊടുത്തു.

ഉറക്കത്തിൽനിന്നുണരാതിരുന്നപ്പോൾ, പരിമിതമായിരുന്ന ആ കയ്യിൽനിന്നു വെള്ളംവാങ്ങി കുടിക്കുന്നതിലുള്ള അസാധാരണത്വത്തെപ്പറ്റി ആ കുട്ടിക്ക് ഒന്നും തോന്നിയില്ല. വളരെനാളായി അത്യന്തം ആഗ്രഹിച്ചിരുന്ന അവളുടെ മോഹം സാധിച്ചു. കുട്ടിയെ അവൾ, പലകുറി ചുംബിച്ചു വീണ്ടും താരാട്ടി ഉറക്കുവാൻ ഭാവിച്ചപ്പോൾ കുട്ടിഉണർന്ന് അവളെ കെട്ടിപ്പിടിച്ചു. 'അമ്മായി! അമ്മായി ചത്തുപോയോ?' എന്ന് ആ കുട്ടി അവളോടു ചോദിച്ചു.

"ഉവ്വ് ഓമനേ!"

"എന്നിട്ടു രണ്ടാമതും വന്നുവോ. ഇനി ചാവരുത്, കിട്ടോ."

അവൾക്കതിന്നു സമാധാനം പറയുവാൻ സാധിക്കുന്നതിന്നു മുമ്പു കാൎയ്യമെല്ലാം അപകടത്തിലായി. വേലക്കാരിൽ ഒരുവൾ ഒരു കപ്പു സാഗോഅരി കുറുക്കിയതും കൊണ്ടു് അകത്തേക്കു വന്നു. കപ്പു അവളുടെ കയ്യിൽനിന്നു താഴെ വീണു! അവൾ തന്നെ നിലത്തു പതിച്ചു. ഒച്ച കേട്ടു ഗൃഹനായിക കളി നിറുത്തി മുറിയിൽ പ്രവേശിച്ചു. അവളൊരു മരത്തൂണുപോലെ സ്തംഭിച്ചുനിന്നു. ഓടിപ്പോകുവാനോ വല്ലതും ശബ്ദിക്കുവാനോ അവൾക്കു സാധിച്ചില്ല. ഇതെല്ലാം കണ്ടു് ആ കുട്ടിയും വളരെ പരിഭ്രമിച്ചു. കുട്ടി ഉറക്കെ കരഞ്ഞുതുടങ്ങി. 'പൊക്കോളോ,' അമ്മായി എന്നു കുട്ടി പറഞ്ഞു. അമ്മായി ഒരു ഓട്ടുപാത്രമെടുത്തു് അവളുടെ തന്നെ തലയ്ക്കു് ആഞ്ഞു് ഒരടി അടിച്ചു. നെററി പൊട്ടി രക്തം പ്രവഹിച്ചു. "നോക്കു എനിയ്ക്കു ജീവനുണ്ടു്" എന്നു് അവൾ ഉച്ചത്തിൽ പറഞ്ഞു. ശാരദാശങ്കരൻ അവിടെ ഒരു പ്രതിമയെപ്പോലെ നിശ്ചേഷ്ടനായി നിന്നു. കുട്ടി ഭയപ്പെട്ടു് നിലവിളിച്ചു. മോഹാലസ്യപ്പെട്ടു വീണ സ്ത്രീകൾ അവിടെത്തന്നെ കിടന്നിരുന്നു.

"ഞാൻ മരിച്ചിട്ടില്ല, ഞാൻ മരിച്ചിട്ടില്ല" എന്നു് ഉച്ചത്തിൽ പറഞ്ഞുംകൊണ്ടു കാദംബിനി പടിയിറങ്ങി അന്തഃപുരത്തിനടുത്തുള്ള കിണററിൽ ചെന്നു ചാടി. വെള്ളത്തിൽ വീണ ഒച്ച മുകളിൽനിന്നിരുന്ന ശാരദാശങ്കരൻ കേട്ടു.

രാത്രി മുഴുവനും മഴപെയ്തു. പിറേറന്നു പ്രഭാതത്തിലും മഴപെയ്തിരുന്നു. ഉച്ചക്കും മഴപെയ്യുന്നുണ്ടായിരുന്നു. രണ്ടാമതും മരിച്ചതുകൊണ്ടു മുമ്പു മരിച്ചിട്ടുണ്ടായിരുന്നില്ലെന്നു കാദംബിനി തെളിയിച്ചുകൊടുത്തു.

---

# എജമാനൻെറ മകൻ

'രായിചരൻ' തൻെറ യജമാനൻെറ ഗൃഹത്തിൽ ആദ്യം ഭൃത്യനായിച്ചേൎന്ന കാലത്തു അയാൾക്കു പന്ത്രണ്ടു വയസ്സു പ്രായമായിരുന്നു. അയാളും യജമാനനും സജാതീയന്മാരായിരുന്നു. യജമാനൻെറ ചെറിയ കുട്ടിയെ പരിപാലിക്കലായിരുന്നു 'രായി'ക്കു ജോലി. കാലാന്തരത്തിൽ ആ ചെറിയ കുട്ടി വളൎന്നു 'രായിചര'നെ വിട്ടു സ്കൂളിലേക്കു പോയിത്തുടങ്ങി. സ്കൂളിൽനിന്നു കോളേജിലായി. കോളേജ് വിട്ട് അദ്ദേഹം ഉദ്യോഗസ്ഥനായി. അദ്ദേഹം ഒരു ന്യായാധിപതിയായിത്തീൎന്നു. ഇക്കാലത്തൊക്കെയും അദ്ദേഹത്തിൻെറ പ്രിയശിഷ്യനും അനുചരനും 'രായിചരൻ' മാത്രമായിരുന്നു. എന്തിന്! അദ്ദേഹത്തിൻെറ വിവാഹം കഴിയുന്നതുവരെ അദ്ദേഹത്തിന്ന് ഇയ്യാളല്ലാതെ വേറെ ഒരു കൂട്ടുകാരൻതന്നെ ഉണ്ടായിരുന്നില്ല.

എന്നാൽ ചെറിയ യജമാനൻ ഒരു എജമാനത്തിയെക്കൂടി കൊണ്ടുവന്നപ്പോൾ 'രായിചര'ന്നു രണ്ടാളുകളുടെ ഭാവം നോക്കേണ്ടതായി വന്നു. തൻെറ പഴയ 'സ്വാധീനവും ശക്തിയും' എല്ലാം തന്നെ വിട്ട് ഗൃഹനായികയെ ശരണം പ്രാപിച്ചു. അവൻെറ സ്ഥാനം അകന്നകന്നു വന്നുതുടങ്ങി. എങ്കിലും അതിന്നു പകരം ഒരു ഗുണം കിട്ടി. അതും ഒരു പുതിയ ആളുടെ ആവിൎഭാവംതന്നെയാണ്. 'അനുകല'ന്ന് (യജമാനന്ന്) ഒരു പുത്രൻ ജനിച്ചു. തൻെറ പ്രകൃതിസിദ്ധവും അസാധാരണവും ആയ ബാലശുശ്രൂഷാപരിചയത്താൽ 'രായിചര'നെ ആ കുട്ടിക്കു വളരെ വലിയ കാൎയ്യമായിത്തീൎന്നു. അവൻ കുട്ടിയെ എടുത്തു ചാടിക്കുകയും, ബാലഭാഷയിൽ കൊഞ്ചിപ്പറഞ്ഞു രസിപ്പിക്കുകയും, അവൻെറ പരുപരുത്ത മുഖത്തെ കുട്ടിയുടെ ഓമനമുഖ

ത്തോടു ചേൎത്തുവെക്കുകയും, അവന്റെ തേഞ്ഞു കുററിയായ പല്ലുകൾ 'ഇളിച്ചുകാട്ടുക'യും മററും ചെയ്യും. കുട്ടികൾ രായിചരനെ കാണാതെ കഴിച്ചുകൂട്ടുവാൻപോലും വയ്യാതായിത്തീൎന്നു.

ക്രമേണ കുട്ടി മുട്ടുകുത്തിയും ഉരുണ്ടുപിരണ്ടും ഉമ്മറപ്പടികൾ കടന്നുതുടങ്ങി; അവനെ എടുക്കുവാൻ രായിചരൻ കൈനീട്ടി എത്തിയാൽ അവൻ ചിരിച്ചുരസിച്ചു പിടികൊതിരിക്കുവാൻ ലഹള കൂട്ടിക്കൊണ്ടു ഓടിപ്പോകുവാൻ ശ്രമിക്കും. രായിചരൻ കുട്ടിയുടെ ബുദ്ധിശക്തിയും സ്വഭാവവിശേഷവും ആലോചനയും മററും കണ്ട് അതിശയപ്പെട്ടു. അയാൾ അത്ഭുതരസത്തോടും സന്തോഷത്തോടുംകൂടി ചിലപ്പോൾ കുട്ടിയുടെ അമ്മയോട് (യജമാനത്തിയോടു) 'കുട്ടി ഒരു കാലത്ത് ഒരു ജഡ്ജിയായിത്തീരും' എന്നു പറയാറുണ്ട്.

ബാലലീലകൾ ഉത്തരോത്തരം അത്ഭുതകരങ്ങളായിത്തീൎന്നു. കുട്ടി അല്പാല്പമായി പിടിച്ചുനടക്കുവാൻ തുടങ്ങി. അങ്ങിനെ ആദ്യമായി ചെയ്ത ദിവസം രായിചരന്നു ഒരു സുദിനമായിരുന്നു. മനുഷ്യചരിത്രത്തിൽ വളരെ സഗൌരവമായ ഒരു ഘട്ടമാണത്രെ കുട്ടി ആദ്യമായി നടന്നുതുടങ്ങുന്ന ദിവസം! കുട്ടി അച്ഛനെ 'ബാ ബാ' എന്നും അമ്മയെ 'മാ മാ' എന്നും അസ്പഷ്ടമായി തിരിച്ചുവിളിക്കുവാൻ തുടങ്ങി. രായിചരന്റെ സന്തോഷം അപരിമിതമായി. കുട്ടി രായിചരനെത്തന്നെ 'കാനാ, കാനാ' എന്നുപറഞ്ഞു വിളിക്കുവാൻ ആരംഭിച്ചപ്പോൾ ആ സാധുവിന്റെ സന്തോഷം കരകവിഞ്ഞൊഴുകി. അയാൾ അന്നു അങ്ങാടിക്കുപോയപ്പോൾ ആ 'സുവിശേഷ'ത്തെക്കുറിച്ചു കണ്ടവരോടൊക്കെ പ്രസംഗിച്ചു.

ക്രമേണ രായിചരന്റെ മനോധൎമ്മങ്ങളുടേയും പരീക്ഷാകാലം അടുത്തു. കുട്ടിയെ സന്തോഷിപ്പിക്കുന്നതിന്നു വ

തിയ പുതിയ പ്രയോഗചാതുരികൾ ആവശ്യമായി വന്നു. അതെല്ലാം രായിചരൻ നിഷ്പ്രയാസം നിർവ്വഹിച്ചു. അയാൾ 'കുതിരയായി' മുട്ടുകുത്തിനിന്നു കടിഞ്ഞാണിന്നു പകരം ഒരു വള്ളി കടിച്ചുപിടിച്ചുംകൊണ്ട് ഓടേണ്ടിവന്നു. കുട്ടി പിന്നാലെ എത്തി ചാട്ടവാറുകൊണ്ട് അടിച്ചു എന്നും വരാം. ചിലപ്പോൾ അയാളും കുട്ടിയുംകൂടി ഗുസ്തിപിടിക്കാറുണ്ട്. എപ്പോഴും അയാളാണ് തോൽക്കുക. അയാൾ, ഒടുവിൽ തോററില്ലെങ്കിൽ കുട്ടി നിലവിളിച്ചുതുടങ്ങും. ചിലപ്പോൾ 'ആനയായും' കളിക്കണം. കൊമ്പിന്നു പകരം രണ്ടുകോലു കടിച്ചുപിടിക്കണം. എന്തായാലും വേണ്ടില്ല, രായിചരന്നു ബഹുരസമാണ്. കുട്ടിയെ രസിപ്പിക്കണമെന്നല്ലാതെ ഒരു വിചാരമില്ല. കുട്ടിക്കും അയാളെ ബഹു താല്പര്യവുമായിരുന്നു.

ഇക്കാലത്ത്, 'അനുകൂലനെ' പത്മാനദീതീരത്തുള്ള ഒരു ദിക്കിലേക്കു സ്ഥലം മാററി. അങ്ങോട്ടു പോകുന്നവഴിക്കു കല്ക്കട്ടയിൽനിന്ന് അദ്ദേഹം കുട്ടിക്കുവേണ്ടി ഒരു ചെറിയ ഉന്തുവണ്ടിയും ഒരു വില്ലൂസ്സുകുപ്പായവും, കസവുതൊപ്പിയും കുറെ പൊന്നാഭരണങ്ങളും വാങ്ങിച്ചു. രായിചരൻ ആ വകയെല്ലാം അത്യന്തം ശ്രദ്ധയോടുകൂടി കുട്ടിയെ യഥാക്രമം അണിയിക്കുകയും അവനെ വണ്ടിയിൽ കയററിയോ, കയ്യുപിടിച്ചു നടത്തിയോ, പുറത്തു സവാരിക്കു കൊണ്ടുപോകയും ചെയ്യും. രായിചരൻ കുട്ടിയെ അലങ്കരിക്കുന്നതു ഒന്നു കാണേണ്ടതുതന്നെയാണ്. അതാണ് അയാളുടെ ജീവിതസർവ്വസ്വം എന്നു തോന്നും.

അങ്ങിനെ മഴക്കാലം വന്നു. ദിവസംപ്രതി കലശലായ മഴ പെയ്തു. ഭയങ്കരയായ പത്മാനദി അത്യുഗ്രമായ ഒരു പെരുമ്പാമ്പിനെപ്പോലെ, ഗൃഹങ്ങളേയും മരങ്ങളേയും വയലുകളേയും അടിച്ചുടച്ചു വിഴുങ്ങിക്കൊണ്ടും, പരിസരപ്ര

ദേശങ്ങളെല്ലാം ജലപ്രവാഹത്തിൽ നിമഗ്നമാക്കിക്കൊണ്ടും, ശക്തിയോടുകൂടി വളഞ്ഞുപുളഞ്ഞു പാഞ്ഞൊഴുകി. മ ണൽത്തിട്ടുകളും, പുല്ലുകളും, തോട്ടങ്ങളും എല്ലാം വെള്ളം കൊണ്ടു മൂടി. നദീതീരങ്ങൾ ചില പ്രദേശങ്ങളിൽ ഇടി ഞ്ഞു വീണുകൊണ്ടിരുന്നതിനാൽ ആ സ്ഥലങ്ങളിൽ വള രെ ശക്തിയോടുകൂടിയ ഒരു എരമ്പൽ ഉണ്ടായിരുന്നു. ന ദി ഒഴുകുമ്പോഴുള്ള ഗർജ്ജനസ്വരം വളരെ ദൂരെ കേൾക്കാമാ യിരുന്നു. അടിച്ചിറക്കിക്കൊണ്ടുപോകുന്ന നരയുടെ (പത യുടെ) ആധിക്യം നദിയുടെ ഒഴുക്കിൻെറ ശക്തിയെ എത്രാ ണ്ടു പ്രത്യക്ഷപ്പെടുത്തി.

ഒരുദിവസം ഉച്ചക്കു മഴ തീരെ നിന്നു. ആകാശത്തു മേഘപടലങ്ങൾ ഉണ്ടായിരുന്നു എങ്കിലും, നല്ല പ്രകാശ വും തെളിവും ഉണ്ടായിരുന്നു. വിശേഷവും മനോഹരവും ആയ അന്നത്തെ സായന്തനകാലം ഗൃഹാന്തർഭാഗത്തു കഴി ച്ചുകൂട്ടുന്നതിന്നു രായിചരൻെറ പൊന്നോമന അശേഷം ഇ ഷ്ടപ്പെട്ടില്ല. 'എജമാനൻകുട്ടി' അദ്ദേഹത്തിൻെറ ഉന്തുവ ണ്ടിയിൽ കയറി. രായിചരൻ 'അവിടത്തെ' ഉന്തിക്കൊ ണ്ടുപോയി. ഒടുവിൽ നദീതീരത്തുള്ള നെൽവയലുകളിൽ പ്രവേശിച്ചു. പാടത്ത് ആരും ഉണ്ടായിരുന്നില്ല. പുഴ യിൽ ഒരു വഞ്ചിപോലും കണ്ടില്ല. വെള്ളത്തിന്നപ്പുറത്തു പടിഞ്ഞാറുഭാഗത്ത് ആകാശത്തെങ്ങും മേഘാവലികൾ പലതരത്തിൽ പല വർണ്ണത്തിൽ കാണപ്പെട്ടു. ദിനനാഥ നായ സൂൎയ്യഭഗവാൻ അദ്ദേഹത്തിൻെറ പതിവനുസരിച്ചു ള്ള 'അസ്തമനക്രിയ' മനോഹരമാംവണ്ണവും നിശ്ശബ്ദമായും നിർവ്വഹിക്കുവാൻ തുടങ്ങി. ഹൃദയത്തെ ആകർഷിക്കുന്ന പരി പൂർണ്ണനിശ്ശബ്ദതയിൽ ആ 'പ്രഭുകുമാരൻ' ഉന്തുവണ്ടിയിൽ ഇരുന്നു മുൻവശത്തേക്ക് അവൻെറ മൃദുലമായ കൈ ചൂ ണ്ടിക്കാണിച്ചുംകൊണ്ട് അസ്പഷ്ടഭാഷയിൽ 'കാ–നാ–കറ– നാ–ച്ച്–താ–പൂ–' എന്നിങ്ങനെ മന്ദം മന്ദം ഉച്ചരിച്ചു.

രായിചരന്നു ഭാഷ മനസ്സിലായി. പുഴയിൽ അല്പം ദൂരെ വെള്ളത്തിൽ മണൽതിട്ടിന്മേൽ ഒരു കടമ്പുമരം നിന്നിരുന്നു. കുട്ടി ഇപ്രകാരം പറഞ്ഞസമയത്ത് അവന്റെ ദൃഷ്ടികൾ ആ കടമ്പുവൃക്ഷത്തിൽ അത്യാഗ്രഹത്തോടുകൂടി പതിഞ്ഞിരുന്നു. രായിചരൻ അതുകൊണ്ടു ശരിയായ അൎത്ഥം ധരിച്ചു. മുമ്പൊരിക്കൽ ആ കടമ്പുവൃക്ഷത്തിന്റെ പൂക്കൾതന്നെ പറിച്ചെടുത്ത് അതുകൊണ്ടു യജമാനൻ-കുട്ടിക്ക് കളിക്കുവാൻ ഒരു ചെറിയ ഉന്തുവണ്ടി ഉണ്ടാക്കിക്കൊടുത്തിട്ടുണ്ട്. കുട്ടി അന്ന് അത്യന്തം സന്തോഷിച്ചു തൃപ്തിപ്പെടുകയും പകൽസമയം മുഴുവനും ആ വണ്ടിയിൽ ഒരു ചരടുകെട്ടി വലിച്ചുകൊണ്ടു നടക്കുകയും ചെയ്തിട്ടുണ്ട്. എന്നുമാത്രമല്ല അന്നു മുഴുവനും രായിചരന്നു 'കുതിരയാകാതെയും' കടിഞ്ഞാണം കെട്ടാതെയുംകൂടി കഴിഞ്ഞു. അന്നാണ് രായിചരന്നു പണിക്ക് ഒരു കയററം കിട്ടിയത്. അതുവരെ അയാൾ കുതിരയായിരുന്നു. അന്ന് അയാൾ വണ്ടിക്കാരനായി! കുട്ടി ആ കടമ്പുമരത്തിലുള്ള പുഷ്പം വേണമെന്നാഗ്രഹിച്ചാണ് ചൂണ്ടിക്കാണിച്ചത്.

എങ്കിലും അപ്പോൾ, ആ സന്ധ്യക്കു, തണുപ്പത്തു, മുട്ടിലധികം വെള്ളത്തിലിറങ്ങി പൂപറിക്കേണ്ട കാൎയ്യം, രായിചരന്ന് അത്ര ഇഷ്ടമായിരുന്നില്ല. അതുകൊണ്ട് അയാൾ കുട്ടിയുടെ ശ്രദ്ധയെ തിരിക്കുന്നതിന്നു മറെറാരു ദിക്കിലേക്കു ചൂണ്ടിക്കാണിച്ചുംകൊണ്ടു കുട്ടിയോട് 'അപ്പൂ! നോക്കു, ഇതാ നോക്കു ഒരു പക്ഷി' എന്നു പറഞ്ഞ് അയാൾ പലതരത്തിലുള്ള നേരമ്പോക്കു ശബ്ദങ്ങൾ പുറപ്പെടുവിച്ചും കൊണ്ടു, കുട്ടി വീണ്ടും വീണ്ടും പറയുന്നതിനെ വകവെക്കാതെ, വണ്ടി മറെറാരുവഴിക്കു വേഗം ഉന്തിക്കൊണ്ടുപോകുവാൻ തുടങ്ങി.

മേലിൽ ഒരു ജഡ്ജിയായിത്തീരുവാനുള്ള ആ കുട്ടിയെ അത്രക്ഷണത്തിൽ പററിക്കുവാൻ സാധിക്കുമോ? അ-

തിന്നും പുറമെ, പോകുന്ന വഴിക്കൊന്നും അവൻെറ ശ്രദ്ധ യെ ആകർഷിക്കുന്നതിന്നു വേറെ ഒന്നും ഉണ്ടായിരുന്നതും ഇല്ല. വെറും സങ്കല്പനിർമ്മിതമായ 'ഒരുപക്ഷി' യുടെ കാര്യം പറഞ്ഞുകൊണ്ട് എത്രനേരം കഴിക്കാം?

'എജമാനൻ കുട്ടിക്കു' നല്ല ഉറപ്പുണ്ടായിരുന്നു. 'അദ്ദേഹം' വേണ്ടതൊക്കെ തീർച്ചപ്പെടുത്തിയിരുന്നു. പൂ കിട്ടാതെ കുട്ടി സമ്മതിക്കുകയില്ലന്നു തീർച്ചയായി. രായിചരൻ നന്നെ കുഴങ്ങിവശായി. 'ആട്ടെ അപ്പു വണ്ടിയിൽതന്നെ ഇരിക്കു. കാനപോയി പൂവുപൊട്ടിച്ചുകൊണ്ടു വരാം. അനങ്ങരുത്. ക്ഷണം വരാം. വണ്ടീന്ന് ഇറങ്ങരുത്. വെള്ളത്തിന്നടുത്തുപോകരുത്. കാന ഇപ്പോൾ വരാം' എന്ന് അയാൾ ഒടുവിൽ കുട്ടിയെ പറഞ്ഞേല്പിച്ച് പൂ പറിക്കുവാൻ പോയി.

അയാൾ മുണ്ടു പൊക്കിപ്പിടിച്ച് ചളിവെള്ളത്തിൽക്കൂടി മനമല്ലാ മനസ്സോടുകൂടി എറങ്ങി നടന്ന് ആ കടമ്പുവൃക്ഷത്തെ പ്രാപിച്ചു.

രായിചരൻ പോയ ഉടനെ തന്നെ എജമാനൻ കുട്ടി വണ്ടിയിൽനിന്നു പുറത്തു ചാടി; എവിടെ പോകരുതെന്നു പ്രത്യേകം വിലക്കീട്ടുണ്ടോ അവിടയ്ക്കു കഴിയുന്ന വേഗത്തിൽ ഓടിത്തുടങ്ങി. കുട്ടി പുഴവക്കത്തെത്തി. പല ശബ്ദങ്ങളും പുറപ്പെടുവിച്ചുംകൊണ്ടു, തങ്ങളെ കാക്കുവാൻ ഏല്പിച്ചിട്ടുള്ള ഏതോ മഹാനായ ഒരു രായിചരനെ തോല്പിച്ചുംകൊണ്ട്, ആ നദിയിലെ ബാലതിരമാലകൾ ആഹ്ലാദിച്ചു മദിച്ചു ചാഞ്ഞുപോകുകയാണൊ എന്നു തോന്നുമാറ് അനേകം കുട്ടികൾ ഒന്നിച്ചു ചിരിക്കുന്നപോലുള്ള ശബ്ദത്തോടുകൂടി പത്മാനദി ഒഴുകിക്കൊണ്ടിരുന്നു. ബാലകല്ലോലങ്ങളുടെ വികൃതിയും മിടുക്കും രസവും കണ്ടപ്പോൾ ആ ബാലനും തീരെ അസ്വസ്ഥനായിത്തീർന്നു. അവൻ നദീതീ

രത്തിലേക്കു പതുക്കെ പതുക്കെ എത്തിക്കൂടുവാൻ തുടങ്ങി. വഴിക്ക് അവന്ന് ഒരു ചെറിയ വടി കിട്ടി. അതുംകൊണ്ട് അവൻ പുഴവക്കത്തുചെന്ന് ആ വടിയെ ഒരു ചൂണ്ടലാക്കി സങ്കല്പിച്ചു പുഴയിൽനിന്ന് എത്തിച്ചു മത്സ്യംപിടിക്കുവാൻ ആരംഭിച്ചു. നദിയിലെ വികൃതികളായ 'യക്ഷികൾ' 'അവരുടെ, ഇന്നതെന്നു വിവക്ഷിക്കുവാൻ കഴിയാത്ത ശബ്ദമാഹാത്മ്യത്തോടുകൂടി ആ കുട്ടിയെ അവരുടെ മദ്ധ്യത്തിലേക്കുകളിക്കുവാൻക്ഷണിക്കുന്നതുപോലെ തോന്നി.

രായിചരൻ കടമ്പുമരത്തിൽനിന്നു കൈനിറയെ പുഷ്പങ്ങൾ പറിച്ചു. അയാൾ അതെല്ലാം മടിക്കുത്തിൽ സൂക്ഷിച്ചുംകൊണ്ടു സന്തോഷത്താൽ ഉണ്ടായ പുഞ്ചിരിയോടുകൂടി തിരിച്ചുവന്നു. വണ്ടിനിന്നിരുന്ന സ്ഥലത്തു ചെന്നപ്പോൾ അവിടെ ആരുമില്ല. അയാൾ അവിടെയെല്ലാം തിരഞ്ഞു. ആരേയും കണ്ടില്ല. വണ്ടി കിടക്കുന്നസ്ഥലത്തേക്കു വീണ്ടും തിരിഞ്ഞുനോക്കി അവിടമെല്ലാം വിജനമായിരുന്നു.

അയാൾ വല്ലാതെപരിഭ്രമിച്ചു. 'നാഡികളിൽ രക്തം ഉറച്ചുപോയതുപോലെ തോന്നി. വെറും ഒരു 'ഇരുട്ടുഗോളം' പോലെ ലോകംമുഴുവനും—പ്രപഞ്ചം മുഴുവനുംതന്നെ—അയാളുടെ മുമ്പിൽ ചുററിത്തിരിയുന്നതായി തോന്നി. ഇടിഞ്ഞുതകൎന്ന അയാളുടെ ഹൃദയത്തിൻെറ അന്തർഭാഗത്തുനിന്ന് 'എജമാനനേ! എജമാനനേ!! കുട്ടി അപ്പൂ' എന്ന ഒരു ഗജ്ജനം പുറപ്പെട്ടു.

പക്ഷെ 'കാനാ' എന്നുള്ള മറുപടിശ്ശബ്ദം ഒരിടത്തുനിന്നും പൊന്തിയില്ല. ഒരു കുട്ടിയുടേയും കള്ളച്ചിരിയുടെ ശബ്ദം പിന്നിൽനിന്നു അയാൾ കേട്ടില്ല. യാതൊരു ബാലൻെറയും കുമാരലീലയോടുകൂടിയ സ്വാഗതം അയാൾ അനുഭവിച്ചില്ല. പുഴ മാത്രം പണ്ടത്തെപ്പോലെ എരമ്പിയും

കൊണ്ടും ഓളങ്ങൾ അടിച്ചുകൊണ്ടും ഒഴുകിയിരുന്നു. അതു കണ്ടാൽ, നദി യാതൊന്നുംതന്നെ അറിഞ്ഞിട്ടില്ലാത്തതു പോലെയും അറിഞ്ഞാൽ തന്നെ ഒരു മനുഷ്യക്കുട്ടിയുടെ അകാലമരണംപോലെ അത്ര നിസ്സാരമായ ഒരു കാര്യത്തെക്കുറിച്ചാലോചിച്ചു സമയം കളയുവാൻ തരമില്ലെന്ന് വിചാരമുള്ളതുപോലെയും തോന്നും.

നേരം സന്ധ്യ മയങ്ങിയതോടുകൂടി രായിചരന്റെ യജമാനത്തി പരിഭ്രമിച്ചുതുടങ്ങി. അവർ പുത്രനെ തിരയുവാൻ നാലുഭാഗത്തേക്കും ആളുകളെവിട്ടു. റാന്തൽ വിളക്കുകളും കൊണ്ടു ജനങ്ങൾ പലവഴിക്കും പുറപ്പെട്ടു. ഒടുവിൽ അവർ പത്മാനദിയുടെ തീരത്തെത്തി. അവിടെ 'രായിചരൻ' ഒരു കൊടുങ്കാററുപോലെ അത്യവസ്ഥിതനും ഭയങ്കരനുമായി വയലുകളിലെല്ലാം ഓടി നടന്ന് നിരാശയോടുകൂടി 'എജമാനനേ, അപ്പൂ! കുട്ടി, മേ പൂവ്വ്' എന്നു നിലവിളിച്ചുംകൊണ്ട് ഓടി നടക്കുന്നത് അവർ കണ്ടു. 'രായി' കേവലം ഭ്രാന്തനെപ്പോലെ കാണപ്പെട്ടു.

അവർ രായിചരനെ ഒരുവിധത്തിൽ വലിച്ചിഴച്ചു വീട്ടിൽ എത്തിച്ചു. അയാൾ ഗൃഹനായികയുടെ പാദങ്ങളിൽ 'സാഷ്ടാംഗം നമസ്കരിച്ചു.' അവിടെ കൂടിയിരുന്നവർ എല്ലാം അയാളോടു കുട്ടി എവിടെ എന്നു പല മട്ടിലും പല പ്രകാരത്തിലും ചോദിച്ചു. അയാൾക്ക് ഒന്നും നിശ്ചയമില്ലെന്നല്ലാതെ വിശേഷിച്ച് ഒരറിവും അവർക്ക് അയാളിൽനിന്നു ലഭിച്ചില്ല.

കുട്ടി പത്മാനദിയിൽ വീണുപോയിട്ടുണ്ടായിരിക്കണമെന്ന് എല്ലാവരും അഭിപ്രായപ്പെട്ടു; എങ്കിലും മനസ്സിൽ ഏതോ ഒരു മൂലക്കൽ എന്തോ ഒരു സംശയം പിന്നേയും കിടപ്പുണ്ടായിരുന്നു. അന്ന് ഉച്ചയ്ക്ക് ആ പ്രദേശത്ത് ഒരു കൂട്ടം കാക്കാലന്മാരെ കണ്ടിട്ടുണ്ട് അവരുടെ പേരിൽ

കുറച്ചൊരു ശങ്കയുണ്ടായി. അമ്മ അവരുടെ വ്യസനാധി ക്യത്താൽ കുട്ടിയെ രായിചരൻതന്നെ കട്ടുവെച്ചിട്ടുണ്ടായിരിക്കണമെന്നു പറഞ്ഞു. അവർ അയാളെ തനിച്ചു വിളിച്ചു ദയനീയമായവിധത്തിൽ ഇപ്രകാരം ചോദിച്ചു. 'രായീ—നീ എന്റെ കുട്ടിയെ താ; അയ്യോ! എന്റെ കുട്ടി എവിടെ; അവനെ തിരികെ തരൂ. നിനക്ക് എത്ര പണം വേണമെങ്കിലും തരാം. എനിക്കുള്ളതൊക്കെത്തരാം. എന്റെ കുട്ടിയെ കിട്ടിയാൽ മതി.' മറുപടിയായി രായിചരൻ നെഞ്ഞത്തും തലയ്ക്കും തന്നൊത്താൻ അടിച്ചു നിലവിളിക്കുകയാണു ചെയ്തത്. എജമാനത്തി അയാളോടു കടന്നു പുറത്തുപോകുവാൻ പറഞ്ഞു. 'നിന്റെ മുഖം കാണണ്ടാ', എന്നു കല്പിച്ചു.

അനുകൂലൻ അവരെ കഴിയുന്നതും സമാധാനിപ്പിക്കുവാൻ ശ്രമിച്ചു. രായിചരനെക്കുറിച്ചു സംശയം തോന്നിയതു കേവലം തെററിദ്ധാരണയാണെന്നു 'അനുകൂലൻ' തന്റെ പ്രിയതമയെ മനസ്സിലാക്കുവാൻ ഉത്സാഹിച്ചു. 'അങ്ങിനെ ഒരു മഹാപാപം ചെയ്തിട്ട് അയാൾക്ക് എന്തൊരാവശ്യമാണുള്ളത്' എന്ന് അനുകൂലൻ ചോദിച്ചു. അമ്മ പറഞ്ഞു 'കുട്ടി വളരെ പൊന്നാഭരണങ്ങൾ അണിഞ്ഞിരുന്നു. ആർക്കറിയാം—'

അവരോട് ആ സംഗതിയെപ്പററി വാഗ്വാദം ചെയ്തിട്ടു ഫലമില്ലെന്നു കരുതി അനുകൂലൻ മിണ്ടാതിരുന്നു.

## II

'രായിചരൻ' അയാളുടെ സ്വന്തം ഗ്രാമത്തിലേക്കു മടങ്ങി സ്വഗൃഹത്തിൽ താമസമാക്കി. ഇതുവരെ അയാൾക്കു കുട്ടികൾ ഒന്നും ജനിച്ചിട്ടുണ്ടായിരുന്നില്ല. സന്തതിയുണ്ടാകുമെന്ന് ആശിക്കുവാനും അധികം വഴിയില്ലായിരുന്നു. പക്ഷെ, സംഗതിവശാൽ ആ വർഷാവസാനത്തോടു

കൂടി അയാളുടെ ഭാര്യ ഒരു കുട്ടിയെ പ്രസവിക്കുകയും, അവൾ അതോടുകൂടിത്തന്നെ മരിച്ചുപോകുകയും ചെയ്തു.

യാദൃച്ഛികമായ ആ സന്താനലബ്ധിയിൽ അച്ഛൻ ആദ്യം അശേഷം രസിച്ചില്ല. കുട്ടിയെ കണ്ടമാത്രയിൽ അയാൾക്കുണ്ടായ വികാരം കഠിനമായ കോപമാണ്. ആ ശിശു, മരിച്ചുപോയ തന്റെ 'കുട്ടി യജമാന'ന്റെ സ്ഥാനത്തെ അർഹതയില്ലാതെ കവർന്നെടുക്കുവാൻ പുറപ്പെട്ടിരിക്കുന്നവനാണെന്നുള്ള ഒരു സംശയം രായിചരന്റെ ചേലകളുള്ളിൽ ഒരു മൂലക്കൽ കടന്നുകൂടി. തന്റെ യജമാനൻ പുത്രദുഃഖം അനുഭവിച്ചു കഴിച്ചുകൂട്ടുമ്പോൾ താൻ തന്റെ സ്വന്തം പുത്രനുമൊരുമിച്ചിരുന്ന് ആഹ്ലാദിക്കുന്നത് അനുചിതമാണെന്നു മാത്രമല്ല മഹാപാതകംകൂടിയാണെന്നുള്ള ഒരു ബോധം അയാൾക്കു സ്ഥായിയായുണ്ടായിരുന്നു. വാസ്തവത്തിൽ, വിധവയായിരുന്ന ഒരു സഹോദരിയുടെ പുത്രനിർവ്വിശേഷമായ പരിപാലനയില്ലായിരുന്നു എങ്കിൽ അമ്മയില്ലാത്ത ആ കുട്ടിയുടെ ആയുസ്സുതന്നെ എത്രയും ക്ഷണഭംഗുരമായിരുന്നേനേ.

എന്നാൽ ക്രമേണ രായിചരന്റെ മനോഭാവത്തിനു മാററം വന്നു. വളരെ അത്ഭുതകരമായ ഒരു സംഭവമുണ്ടായി. ഈ ചെറിയ കുട്ടിയും യഥാക്രമം മുട്ടുകുത്തി നടക്കുവാനും ഉമ്മറപ്പടികൾ കയറിക്കടക്കുവാനും തുടങ്ങി. മുഖത്തു നോക്കിയാൽ ഒരു 'വികൃതി'യുടെ ലക്ഷണവും ഉണ്ടായിരുന്നു. എടുക്കുവാൻചെല്ലുമ്പോൾ ഓടി രക്ഷപ്പെടുന്നതും മററും കണ്ടാൽ അതിശയംതോന്നും. ഈ കുട്ടിയുടെ ശബ്ദവും ചിരിയുടേയും കരച്ചിലിന്റേയും ഒച്ചയും രീതിയും ചേഷ്ടകളും എല്ലാം അനുകൂലന്റെ ആ മരിച്ച കുട്ടിയുടെപോലെതന്നെ; ചില ദിവസങ്ങളിൽ, തന്റെ കുട്ടിയുടെ കരച്ചിൽ കേട്ടുകൊണ്ടിരിക്കുമ്പോൾ രായിചരന്റെ

പ്പോഴും പെട്ടെന്നു വല്ലാതെ ഇടിക്കാറുണ്ട്. ആ അവസര ങ്ങളിൽ തൻെറ യജമാനൻെറ ആ ഓമനകുമാരൻ, തനി ക്കെത്രയും, വാത്സല്യമുണ്ടായിരുന്ന ആ കൊച്ചുമിടുക്കൻ അവൻെറ 'കാ. ന'യെക്കാണാതെ മൃത്യുലോകത്തിൽ എ വിടെയോ കിടന്നു നിലവിളിക്കുന്നതുപോലെ അയാൾക്കു തോന്നാറുണ്ട്.

'ബാലൻ' ക്രമേണ ഒട്ടോട്ട് സംസാരിക്കുവാൻ തുട ങ്ങി. സാധാരണ കുട്ടികളുടെ രീതിയിൽതന്നെ അവൻ 'ബാ. ബാ' 'മാ. മാ' എന്നെല്ലാം പറയുവാൻ പഠിച്ചു. ചിരപരിചിതങ്ങളായ ആ ശബ്ദങ്ങൾ കേട്ടപ്പോൾ രായ ചരൻെറ സംശയങ്ങൾ എല്ലാം തീരെ തീർന്നു. കൺകെട്ടു പ്രത്യക്ഷമായി. തന്നോടു വളരെ പ്രതിപത്തിയുണ്ടായിരു ന്ന തൻെറ 'യജമാനൻകുട്ടിക്ക്' അവൻെറ 'കാ. നാ'യെ കാണാതെ നിവൃത്തിയില്ലാതായതുകൊണ്ട് അവൻ തന്നെ തൻെറ വീട്ടിൽ രണ്ടാമതും ജനിച്ചിരിക്കുകയാണെന്നു തീ ർച്ചയായി

ഈ അഭിപ്രായത്തിന്ന് അനുകൂലമായ കാരണങ്ങൾ രായിചരനെ സംബന്ധിച്ചേടത്തോളം തീരെ തക്കമററവ യായിരുന്നു. ഒന്നാമതായി ആ ശിശു ജനിച്ചതു മററെ കു ട്ടി മരിച്ചു് അധികകാലം കഴിയുന്നതിന്നു മുമ്പാണ് രണ്ടാ മത് അന്ത്യഘട്ടത്തിൽ ഇങ്ങിനെ ഒരു കുട്ടിയെ പ്രസവിക്കു വാൻ തക്ക സുകൃതങ്ങൾ ഒന്നും അയാളുടെ ഭാര്യ ഒരിക്ക ലും ചെയ്തിട്ടില്ലാ. പിന്നെ ഈ ശിശുവും 'പിച്ചപിച്ച നട ക്കുകയും' 'ബാ. ബാ' 'മാ. മാ' എന്നു കൊഞ്ചി കൊഞ്ചി പറയുകയും ചെയ്യുന്നു. കൂടാതെ ഭാവിയിൽ ഒരു ജഡ്ജി യായിത്തീരുമെന്ന് സൂചിപ്പിക്കുന്ന ലക്ഷണങ്ങൾക്ക് ഇവി ടേയും കുറവുണ്ടായിരുന്നില്ല.

അങ്ങിനെ ഇരിക്കുമ്പോൾ തൻെറ യജമാനത്തി—മ രിച്ച കുട്ടിയുടെ മാതാവു—തൻെറ പേരിൽ ആരോപിച്ച

തായ കുററത്തെക്കുറിച്ചു രായിചരനു് ഓർമ്മവന്നു. 'അമ്മ പറഞ്ഞതു് ശരിയാണു്. മാതൃഹൃദയം നേരറിയും. കുട്ടിയെ ഞാൻ കട്ടതാണെന്നു് അവർ സത്യംപോലെ അറിഞ്ഞു.' എന്നിങ്ങിനെ രായിചരൻ തന്നെത്താൻ ആലോചിച്ചു്. ഈ ബോധം അയാളുടെ മനസ്സിൽ ഉറച്ചതോടുകൂടി താൻ ചെയ്ത അപരാധത്തെ ഓർത്തുള്ള പശ്ചാത്താപവും വ്യസനവും അയാളുടെ ഹൃദയത്തിൽ നിറഞ്ഞു. അയാൾ തന്റെ ത്രിവിധകരണങ്ങളേയും ആ കുട്ടിയിൽ സമർപ്പിച്ചു. ആ കുട്ടിയെ യജമാനനായി സ്വീകരിച്ചു. താൻ അവന്റെ ദാസനാണെന്നു തീർച്ചപ്പെടുത്തി. ആ കുട്ടി മരിച്ചുപോയ 'യജമാനൻ കുട്ടിയും' രായിചരൻ അവന്റെ പണ്ടത്തെ 'കാ. നാ'യും ആയിത്തീർന്നു. ഒരു പ്രഭുകുമാരനെപ്പോലെതന്നെ ആ കുട്ടിയെ അയാൾ വളർത്തിത്തുടങ്ങി. അയാൾ ആ കുട്ടിക്കുവേണ്ടി ഒരു ഉന്തുവണ്ടിയും, വില്ലസ്സുകുപ്പായവും കസവുതൊപ്പിയും വാങ്ങിച്ചു. മരിച്ച തന്റെ ഭാര്യയുടെ ആഭരണങ്ങളെല്ലാം ഉരുക്കി തളകളും വളകളും തീർപ്പിച്ചു. കുട്ടിയെ സാധാരണന്മാരായ അയൽപക്കത്തെ കുട്ടികളൊന്നിച്ചു കളിക്കുവാൻ അനുവദിച്ചില്ല. അയാൾ കുട്ടിയെ ഒരിക്കലും വിട്ടുപിരിഞ്ഞില്ല. കുട്ടിവളർന്നുവന്നു. അതിലാളനകൊണ്ടുണ്ടായ ഭാവവ്യത്യാസവും അവന്റെ അസാധാരണങ്ങളായ ഉടുപ്പുകളും മററും കണ്ടു കൂട്ടുകാരെല്ലാം അവനെ 'യജമാനൻ, യജമാനൻ' എന്നു വിളിക്കുവാനും പരിഹസിക്കുവാനും തുടങ്ങി. ആ പ്രദേശത്തുള്ളവരെല്ലാം 'ആ കുട്ടിയുടെ കാര്യത്തിൽ രായിചരനു തലക്കു ഭ്രാന്താണ്'' എന്നുതന്നെ തീർച്ചപ്പെടുത്തി.

കുട്ടിക്കു സ്കൂളിൽ ചേരേണ്ടകാലമായി രായിചരൻ തന്റെ വകയായി സ്വല്പം ഭൂസ്വത്തുണ്ടായിരുന്നതു വിററു കിട്ടിയ പണവുംകൊണ്ടു കല്ക്കത്തക്കുപോന്നു. അവിടെ എ

വിടെയോ അയാൾക്കു നന്നേ പ്രയാസപ്പെട്ട് ഒരു പരിചാരകന്റെ വേല കിട്ടി. ബാലനെ അയാൾ സ്കൂളിലേക്കയച്ചു. അയാൾ ആ കുട്ടിക്കു മേത്തരമായ വിദ്യാഭ്യാസവും ഉത്തമമായ ഉടുപ്പുകളും, സുഖപ്രദമായ ഭക്ഷണവും കൊടുക്കേണ്ട കാര്യത്തിൽ തന്നാൽ കഴിയുന്നതിലും അധികം പ്രയത്നിച്ചു. അയാൾ വല്ലതും 'ഒരു പിടിചോറു'ണ്ടുംകൊണ്ടാണ് കഴിച്ചുകൂട്ടിയത്. അയാൾക്കൊന്നും വേണ്ട. കുട്ടി സുഖിച്ചു തൃപ്തിപ്പെടുന്നതുമാത്രം കണ്ടാൽ മതി. 'ഹാ' എന്റെ ഓമനെ, യജമാനനെ, നീ ഈ 'കാ. നാ'യെ എത്ര സ്നേഹിച്ചു അതല്ലെ രണ്ടാമതും എന്റെ അടുക്കലേക്കുതന്നെ വന്നത്. എന്റെ ഉപേക്ഷകൊണ്ട് ഒരണുവും അസൌകര്യം എന്റെ യജമാനനു ഞാൻ വരുത്തില്ല.' എന്നൊക്കെ അയാൾ പലപ്പോഴും തന്നെത്താൻ പറയാറുണ്ട്.

പന്ത്രണ്ടു സംവത്സരങ്ങൾ ഇങ്ങിനെ കഴിഞ്ഞുകൂടി. കുട്ടിക്ക് എഴുത്തും വായനയും നല്ലപോലെ പഠിഞ്ഞു. അവൻ കണ്ടാൽ നല്ല സുന്ദരനും, ചൊടിയും ആരോഗ്യവും തികഞ്ഞവനും ആയിരുന്നു. ശരീരമോടിയിൽ അവനു ബഹുനിഷ്കൃഷ്യായിരുന്നു. തലമുടി ചീകി പകുത്തിടുന്ന കാര്യത്തിൽ പ്രത്യേകിച്ചും വളരെ മനസ്സുവെച്ചു. ആഡംബരഭ്രമവും അമിതവ്യയശീലവും ഒരു മാതിരിയുണ്ടായിരുന്നു. പണം വെള്ളംപോലെ ചിലവഴിച്ചിരുന്നു. രായിചരനെ തന്റെ പിതാവിനെപ്പോലെ ഗണിക്കുന്നതിന്നു കുട്ടിക്ക് ഒരിക്കലും സാധിച്ചിട്ടില്ല. അയാളുടെ സ്നേഹം അച്ഛന്റെ സ്നേഹമാണെങ്കിലും ഭാവം വെറും വേലക്കാരന്റെ ഭാവമായിരുന്നു. പിന്നെ ഒരു കാര്യമുണ്ട്, ആ കുട്ടിയുടെ പിതാവു താനാണെന്നുള്ള സംഗതി രായിചരൻ ഒരാളോടെങ്കിലും പുറത്തു പറഞ്ഞിട്ടില്ല. കൽക്കട്ടയിൽ ആരും അതു ധരിച്ചിട്ടുമില്ല.

കുട്ടി താമസിച്ചിരുന്നത് ഒരു വിദ്യാർത്ഥി സത്രത്തിലാണ്. രായിചരൻ അവിടെ കൂടക്കൂടെ പോകാറുണ്ട്. അയാളുടെ 'മൃത്തനാടത്വം' കാണുന്നതു സത്രത്തിലെ കുട്ടികൾക്കു വളരെ നേരമ്പോക്കായിരുന്നു. അയാൾ പോയാൽ മററു കുട്ടികളോടൊപ്പം അയാളെ പരിഹസിക്കുന്നതിന്നു മകനും കൂടാറില്ലെന്നില്ല—എങ്കിലും ആ കുട്ടികൾക്കെല്ലാവക്കും ആന്തരമായി, സാധുവായ ആ വൃദ്ധനെ വളരെ താല്പര്യമായിരുന്നു. കുട്ടിയും അയാളെ സ്നേഹിക്കുന്നതിന്ന് ഒരിക്കലും മടികാണിച്ചിട്ടില്ല.

രായിചരന്നു പ്രായാധിക്യമായിത്തുടങ്ങി. അയാൾ താമസിക്കുന്ന സ്ഥലത്തിന്റെ ഉടമസ്ഥൻ അയാൾ പണി വീഴ്ചവരുത്തുന്നതുകൊണ്ട് എപ്പോഴും ആക്ഷേപിച്ചുതുടങ്ങി. അയാൾ ജോലിക്ക് അപ്രാപ്തനും അശക്തനും ആയി. അയാൾ കഷ്ടപ്പെട്ടിരുന്നതെല്ലാം ആ കുട്ടിക്കുവേണ്ടി മാത്രമായിരുന്നു; ദേഹം വളരെ ക്ഷീണിച്ചു. ഓർമ്മശക്തി ഇല്ലാതായി; മനസ്സിന്റെ ബലം ക്ഷയിച്ച് അയാൾ മന്ദനായിത്തീന്നു. പണി മുഴുവനും നല്ലപോലെ എടുത്തുതീക്കാതെ ഉടമസ്ഥൻ ശമ്പളം കൊടുക്കുകയില്ല. ഉപേക്ഷയും ഒഴികഴിവും അവിടെ തീരെ സമ്മതിക്കയില്ല. വീടു വിററുകൊണ്ടുവന്ന പണം മുഴുവനും തീന്നു. കുട്ടി ദിവസം പ്രതി അവന്റെ ഉടുപ്പുകളെപ്പററിയും മററും ആവലാതി പറഞ്ഞുതുടങ്ങി. അവന്റെ ആവശ്യങ്ങൾക്കു പണം കൊടുക്കുവാൻ നിവൃത്തിയില്ലാതായി. എന്തുവേണമെന്നറിയാതെ രായിചരൻ കുറെ കുഴങ്ങി.

## III

രായിചരൻ ഒടുവിൽ ഒന്നു തീച്ചപ്പെടുത്തി. അയാൾ താമസിച്ചിരുന്ന സ്ഥലം വിട്ടു. കുറെ പണം കൈവശമുണ്ടായിരുന്നതു കുട്ടിക്കു കൊണ്ടുകൊടുത്ത് അവനോടു 'എനിക്കു

സ്വന്തം നാട്ടിൽ ചെന്നിട്ടു കുറച്ചു കാര്യമുണ്ട്. താമസിയാതെ വരാം' എന്നു പറഞ്ഞുപോയി.

അയാൾപോയതു 'ബാരസത്തി'ലേക്കാണ്. 'അനുകൂലൻ' അവിടത്തെ മജിസ്ട്രേട്ടായിരുന്നു. അദ്ദേഹത്തിന്റെ ഭാര്യയുടെ പുത്രദുഃഖം ഇനിയും ശമിച്ചിട്ടുണ്ടായിരുന്നില്ല. അവൎക്കു വേറെ സന്താനവുമുണ്ടായിരുന്നില്ല.

ഒരു ദിവസം 'അനുകൂലൻ'കോടതിയിലെ പണിത്തിരക്കും ബുദ്ധിമുട്ടും കഴിച്ചു മടങ്ങിയെത്തി വിശ്രമിക്കുകയായിരുന്നു. അദ്ദേഹത്തിന്റെ ഭാര്യ, അപ്പോൾ അവിടെ വന്നുകൂടിയ ഒരു സന്യാസിയോടു സന്താനലബ്ധിക്കുതകുന്ന എന്തോ ഒരു ഒററമരുന്നു് അന്യായവില കൊടുത്തു വാങ്ങിക്കുവാൻ തീൎച്ചയാക്കി പെശങ്ങിക്കൊണ്ട് അടുത്തു നിൽക്കുന്നുണ്ടായിരുന്നു. പുറത്തു മിററത്തുനിന്നു പരിചയമുള്ള ഒരു ശബ്ദം കേട്ട് ആരാണെന്നറിയുവാൻ 'അനുകൂലൻ' പുറത്തേക്കുവന്നു. ആ വന്നിരുന്നതു 'രായിചരൻ' ആയിരുന്നു.' തന്റെ പഴയ ആശ്രിതനെക്കണ്ടപ്പോൾ 'അനുകൂല'ന്നു് അതിയായ അനുകമ്പ തോന്നി, അദ്ദേഹം അയാളോടു പലകാൎയ്യങ്ങളെ കുറിച്ചു ചോദിച്ചു. വിരോധമില്ലെങ്കിൽ അവിടെത്തന്നെ ഇനിയും താമസിക്കാമെന്നും അദ്ദേഹം പറഞ്ഞു.

അല്പമായി മന്ദഹാസംചെയ്തുകൊണ്ടു 'രായിചരൻ" ഞാൻ അകത്തുപോയി അമ്മയോട് എന്റെ സ്നേഹബഹുമാനങ്ങളെ അറിയിക്കട്ടെ, എന്നു മാത്രം മറുപടി പറഞ്ഞു.

അനുകൂലനും രായിചരൻ ഒന്നിച്ച് അകത്തേക്കുപോയി. ഗൃഹനായിക അയാളെ അത്ര ഹാൎദ്ദമായി സ്വീകരിച്ചില്ല. രായിചരൻ അതു മനസ്സിലാക്കിയതായി നടിച്ചില്ല. അയാൾ തൊഴുതുംകൊണ്ടു 'പത്മാനദിയല്ല അവിടത്തെ

പുത്രനെ കട്ടുകൊണ്ടുപോയത്. അതു ചെയ്തത് ഞാൻ തന്നെ ആണ്" എന്നു അവരോടുപറഞ്ഞു.

അനുകൂലൻ അത്ഭുതപരവശനായി. "എന്ത്! ഈശ്വര, അതെയോ, എന്നിട്ട് കുട്ടിയെവിടെ" എന്നു അദ്ദേഹം ചോദിച്ചു. "അവൻ എൻെറകൂടെ ഉണ്ട്. ഞാൻ അവനെ മററന്നാൾ കൊണ്ടുവരാം" എന്നായിരുന്നു രായിചരൻെറ മറുവടി.

അന്ന് ഒരു ഞായറാഴ്ചയായിരുന്നു. കോടതി ഒഴിവായിരുന്നു. അനുകൂലനും ഭാര്യയും പ്രഭാതംമുതല്ക്കുതന്നെ കുട്ടിയുടെ ആഗമനത്തെ പ്രതീക്ഷിച്ചുംകൊണ്ടിരുന്നു. അവർ രണ്ടുപേരും വെട്ടുവഴിയിലേക്കു കണ്ണെടുക്കാതെ നോക്കിക്കൊണ്ടിരുന്നു. പത്തുമണിക്കു രായിചരൻ കുട്ടിയുടെ കയ്യുംപിടിച്ചുംകൊണ്ട് പടികടന്നു.

അനുകൂലൻെറ ഭാര്യ അശേഷം സംശയംകൂടാതെ കുട്ടിയെ വാരിയെടുത്ത് മടിയിൽവെച്ചു. സന്തോഷത്താൽ അവൾക്കുണ്ടായ പരിഭ്രമം അപരിമിതമായിരിന്നു. കുട്ടിയെ അവർ എന്തെല്ലാമൊക്കെചെയ്തു എന്നതിന്നു കണക്കില്ല; നിറുകയിലും നെററിത്തടത്തിലും ചുംബിക്കുകയും, അത്യാഗ്രഹത്തോടുകൂടി അവൻെറ മുഖത്തു പലവുരു സൂക്ഷിച്ചുനോക്കുകയും, താലോലിക്കുകയും മററും ചെയ്തു. ആ സ്ത്രീ അതിന്നിടയ്ക്കു ചിലപ്പോൾ ചിരിക്കുകയും ചിലപ്പോൾ കരയുകയും ചെയ്തു. അവരുടെ വികാരങ്ങൾ വിവിധങ്ങളും പരസ്പരവിരുദ്ധങ്ങളും ആയിരുന്നു. കുട്ടി കണ്ടാൽ നല്ല സുന്ദരനായിരുന്നു. വളരെ ഭേദക്കാരനായ ഒരുവൻെറ പുത്രനെപ്പോലെ അവൻ വസ്ത്രധാരണം ചെയ്തിരുന്നു. അനുകൂലൻെറ ഹൃദയത്തിൽ പെട്ടെന്നു സ്നേഹശക്തിയുടെ ഒരു പ്രവാഹമുണ്ടായി; മനസ്സു കവിഞ്ഞൊഴുകി. എങ്കിലും നിയമജ്ഞനായ അദ്ദേഹം "താൻ പറയു

ന്നതിന്നു വല്ല തെളിവും ഉണ്ടോ” എന്ന് രായിചരണനോടു ചോദിച്ചു. തക്ക തെളിവുകൂടാതെ “മജിസ്ട്രേട്ട്” എങ്ങിനെ വിശ്വസിക്കും!.

രായിചരൻ പറഞ്ഞു—“ഈ മാതിരിയുള്ള ഒരു കാര്യത്തിൽ എങ്ങിനെ തെളിവുണ്ടാകും. ഞാൻ അവിടത്തെ പുത്രനെ കട്ടെടുത്ത വിവരം ഈശ്വരന്നു മാത്രമേ അറിവുള്ളു. ഈ ലോകത്തിൽ വേറെ ആൎക്കും നിശ്ചയമില്ല”.

തൻെറ ഭാര്യ, ആ കുട്ടിയെ ഓമനിക്കുന്നതും മററും കണ്ടപ്പോൾ തെളിവിൻെറ കാര്യം വീണ്ടും നിർബ്ബന്ധിച്ച് ചോദിക്കുന്നത് നിഷ്ഫലമാണെന്ന് അനുകൂലനുതന്നെ തോന്നി! വിശ്വാസമാണ് ഇങ്ങിനെയുള്ള ഘട്ടത്തിൽ ഉത്തമം. പിന്നെ ഒരു കാൎയ്യം—രായിചരണനെപ്പോലുള്ള ഒരു ത്തന്നു ഈ തരത്തിൽ ഒരു കുട്ടിയെ എവിടെനിന്ന്, എങ്ങിനെകിട്ടും? കൂടാതെ, വളരെകാലംതന്നെ സേവിച്ചുവന്ന വിശ്വസ്ഥഭൃത്യന്ന് ഇക്കാൎയ്യത്തിൽ തന്നെ വഞ്ചിച്ചിട്ടെന്തൊരാവശ്യമാണുള്ളത്?

“ആട്ടെ—താൻ ഏതായാലും ഇവിടെ താമസിക്കേണ്ട” എന്ന് അനുകൂലൻ രായിചരണനോടു ഒടുവിൽ ഖണ്ഡിതമായിപറഞ്ഞു.

ആ പഴയ ഭൃത്യൻ നെഞ്ഞു തിരുമ്മിക്കൊണ്ടു “അല്ലാതെ ഞാൻ എങ്ങോട്ടു പോകുന്നു. എജമാനനെ—ഞാൻ പടുവൃദ്ധനായി. ഈ തന്തയെ ആരെങ്കിലും വേലക്കാരനായെടുക്കുമോ” എന്ന് തൊണ്ടയിടറിക്കൊണ്ടു മറുവടി പറഞ്ഞു.

“വേണ്ടാ. അയാൾ ഇവിടെത്തന്നെ താമസിച്ചുകൊള്ളട്ടെ. അതു നമ്മുടെ കുട്ടിക്ക് വളരെ സന്തോഷമായിരിക്കും. ഞാൻ അയാൾക്ക് ഒക്കെ മാപ്പുകൊടുത്തു” എന്നിപ്രകാരം അനുകൂലൻെറ ഭാൎയ്യ തടുത്തുപറഞ്ഞു.

എന്നാൽ അനുകൂലന്റെ, ആ ന്യായാധിപതിക്കുചിതമായ മനസ്സാക്ഷി ഒരിക്കലും അതിന്നു വഴിപ്പെട്ടില്ല. "അതു പാടില്ല. അയാൾ ചെയ്തിട്ടുള്ള കുററം അങ്ങിനെ ക്ഷമിക്കപ്പെടാവുന്നതല്ല", എന്ന് അദ്ദേഹം തീർച്ചപ്പെടുത്തി.

രായിചരൻ യജമാനന്റെ മുമ്പിൽ ദണ്ഡനമസ്കാരം ചെയ്ത് അദ്ദേഹത്തിന്റെ കാലുപിടിച്ചപേക്ഷിച്ചു. "എജമാനനേ! അങ്ങിനെ കല്പിക്കരുതേ. ഞാനല്ല കുട്ടിയെ കട്ടത്. സത്യമായിട്ടുമല്ല. ഈശ്വരനാണ്".

അനുകൂലന്റെ മനസ്സാക്ഷിയുടെ മൂർച്ച ഒന്നുകൂടി വർദ്ധിച്ചു. ആ അപരാധത്തെ അയാൾ ഈശ്വരങ്കൽ സമർപ്പിച്ചതു കേട്ടപ്പോൾ അദ്ദേഹത്തിന്റെ മനസ്സു വല്ലാതെ ക്ഷോഭിച്ചു.

"ഇല്ല. എനിക്കതശേഷം സമ്മതമല്ല. തന്നെ ഇനിമേലിൽ വിശ്വസിക്കുവാൻ എനിക്കു നിവൃത്തിയില്ല. താൻ ചെയ്തിട്ടുള്ളതു വളരെ വലിയ ചതിയാണ്."

രായിചരൻ എഴുന്നീററുനിന്ന് "ഞാനല്ല അതു ചെയ്തത്" എന്നു വീണ്ടും പറഞ്ഞു.

"പിന്നെ ആരാണ്" എന്നു അനുകൂലൻ എതിർത്തു ചോദിച്ചു.

"എന്റെ വിധിയാണ്" എന്നു ആ സാധു സമാധാനവും പറഞ്ഞു.

കുറെ വിദ്യാഭ്യാസമുള്ളവരാരും ആ കാരണം കൈക്കൊള്ളുകയില്ല. അനുകൂലനും ചാഞ്ചല്യമുണ്ടായില്ല

കുട്ടിക്കു താൻ ധനികനായ മജിസ്ട്രേട്ടിന്റെ പുത്രനാണെന്നും രായിചരന്റെ മകനല്ലെന്നും അറിഞ്ഞപ്പോൾ ആദ്യമുണ്ടായ വികാരം തന്റെ ജന്മാവകാശം ശരിയായി അനുഭവിക്കുവാൻ അനുവദിക്കാതെ ചതിയായി തന്നെ അകററിനിർത്തിയ ആ കിഴവന്റെ നേരെ കലശലായ കോ

പമാണ്. എങ്കിലും അയാളുടെ കഷ്ടാവസ്ഥ കണ്ടപ്പോൾ അവന്നു സഹതാപം തോന്നി. കുട്ടി അച്ഛനോടു (അനുകൂലനോടു) 'അച്ഛാ! അയാൾക്കു മാപ്പുകൊടുക്കണം. അയാളെ നമ്മുടെകൂടെ താമസിപ്പിക്കുന്നതു അച്ഛന്നു സമ്മതമില്ലെങ്കിൽ അയാളുടെ സുഖജീവിതത്തിന്നു മാസംതോറും വല്ലതും അടിത്തൂൺ കൊടുക്കുവാൻ ഏർപ്പാടുചെയ്യണം' എന്നു ശുപാർശിചെയ്തു.

ഇതുകേട്ടശേഷം രായിചരൻ ഒരക്ഷരം പോലും ഉരിയാടിയില്ല. അയാൾ തൻെറ ഓമനപുത്രൻെറ മുഖത്തു നല്ലവണ്ണം ഒന്നു നോക്കി. അത് അയാളുടെ അവസാനത്തെ നോട്ടമായിരുന്നു. ഒരിക്കൽകൂടി അയാൾ തൻെറ എജമാനനേയും എജമാനത്തിയേയും വന്ദിച്ചു താമസിയാതെ ആ സ്ഥലം വിട്ടു പുറത്തിറങ്ങി. അയാൾ ലോകരംഗത്തിലെ അസംഖ്യം നടന്മാരിൽ ഒരാൾ മാത്രമായി ആൾതിരക്കിൽ പെട്ടു മറഞ്ഞു.

ആ മാസാവസാനത്തിൽ അനുകൂലൻ രായിചരൻെറ പേക്കു അയാളുടെ സ്വന്തം ഗ്രാമത്തിലേക്കു കുറെ പണം അയച്ചുകൊടുത്തു. പക്ഷേ പണം മടങ്ങിവന്നു. 'രായിചരൻ' എന്ന പേരോടുകൂടി ആ ഗ്രാമത്തിൽ ആരും ഉണ്ടായിരുന്നില്ല.

---

# കചനും ദേവയാനിയും.

---

കചൻ— ദേവയാനി! എനിക്കു ഭവതിയോടു യാത്ര പറയുവാനുള്ള സമയം ആസന്നമായിരിക്കുന്നു. ഞാൻ വളരെക്കാലം ഭവതിയുടെ പിതാവിൻെറ കാല്ക്കൽ ഇരുന്നു വിദ്യാഭ്യാസം ചെയ്തു; എന്നാൽ ഇന്നോളംകൂടി എ

ന്റെ അഭ്യാസം പരിപൂർണ്ണമായിരിക്കുന്നു. എന്റെ സ്വ രാജ്യമായ ദേവലോകത്തേക്കുതന്നെ മടങ്ങിപ്പോകുന്നതിനു ഭവതി എനിക്കു സദയം അനുവാദം തരണം.

ദേവയാനി— ഈശ്വരന്മാരാൽ ആഗ്രഹിക്കപ്പെട്ടതും ഏററവും ദുർല്ലഭമായതും അനർഘവുമായ ആ വിദ്യ അങ്ങ് ഇച്ഛിച്ചതുപോലെ സമ്പാദിച്ചുകഴിഞ്ഞു:—എന്നാൽ ഒന്നു കൂടി ഓർത്തുനോക്കു, അങ്ങക്ക് ഇനിയും വല്ലതിലും ആശ കിടപ്പുണ്ടോ?

കചൻ—ഒന്നിലുമില്ല.

ദേവയാനി—യാതൊന്നിലുമില്ലേ? ഹൃദയത്തിന്റെ അഗാധത്തിലേക്ക് ഒന്നു മുങ്ങിനോക്കു; വെളിച്ചത്തുവന്നാൽ കരിഞ്ഞുപോയാലോ എന്നുള്ള ഭയാശങ്കകളോടുകൂടി ചഞ്ചലമായ എന്തോ ഒരു ആഗ്രഹം അവിടെ ഒളിഞ്ഞുകിടക്കുന്നില്ലേ?

കചൻ—എന്റെ എല്ലാ ആഗ്രഹങ്ങളുടേയും 'അനുഭവസൂര്യൻ' ഉദിച്ചുയൎന്നുകഴിഞ്ഞു; ആ ദിവാകരന്റെ പ്രഭാപടലത്തിൽ നക്ഷത്രങ്ങളുടെ തേജസ്സെല്ലാം തീരെ മങ്ങിപ്പോയിരിക്കുന്നു. ജീവനെ പ്രദാനംചെയ്യുന്ന ആ ദിവ്യമന്ത്രത്തെ ഞാൻ ഹൃദസ്ഥമാക്കിയിരിക്കുന്നു.

ദേവയാനി—എന്നാൽ അങ്ങുതന്നെയായിരിക്കും ഈ പ്രപഞ്ചത്തിലെ ഏകഭാഗ്യവാൻ. കഷ്ടം! ഞങ്ങൾ ഞങ്ങൾക്കുള്ള സൎവ്വസ്വവും ഭവാന്റെ അധീനത്തിൽ വെക്കയും ഞങ്ങൾ അങ്ങയെ നിർവ്യാജം സല്ക്കരിക്കയും ചെയ്തിരുന്നുവെങ്കിലും ഇത്രനാളത്തേയുംഇവിടത്തെവിദേശവാസം അങ്ങക്ക് എത്ര ദുസ്സഹമായിത്തോന്നീട്ടുണ്ടായിരിക്കുമെന്ന് എനിക്ക് ഇതാ ഇന്ന് ആദ്യമായി അനുഭവപ്പെട്ടിരിക്കുന്നു.

കചൻ— ഭവതി അത്ര പരിഭവപ്പെടരുത്, പുഞ്ചിരിയോടുകൂടി എന്നെ യാത്രയയച്ചാലും.

ദേവയാനി— പുഞ്ചിരി! തോഴരേ! ഇതു ഭവാന്റെ സ്വദേശമായ ദേവലോകമല്ലല്ലൊ. ഈ രാജ്യത്തു പുഞ്ചിരികൾ അത്ര സുലഭങ്ങളല്ല; ഇവിടെ പുഷ്പത്തിനകത്തിരിക്കുന്ന പുഴുവിനെപ്പോലെ തൃഷ്ണ ഹൃദയാന്തർഭാഗങ്ങളെ നശിപ്പിച്ചുകളയുന്നു; ആഗ്രഹിക്കപ്പെട്ട വസ്തുവിന്റെ നാലുപുറവും വിഫലങ്ങളായിത്തീർന്ന ആശകൾ വിടാതെ ചുററിത്തിരിയുന്നു; അപ്രാപ്യമായി നശിച്ചുപോയ സുഖാനുഭവങ്ങൾ ഓർമ്മയിൽനിന്നു മാഞ്ഞുപോകാത്ത വിസ്ഥിയായ മനസ്സു വീണ്ടുംവീണ്ടും അതിനെത്തന്നെ ഓർത്തോർത്തു ദീർഘമായി നിശ്വസിക്കുന്നു!

കചൻ— ദേവയാനി! ഞാൻ ഭവതിയുടെ മുമ്പാകെ ഒരു അപരാധിയായിത്തീർന്നത് എങ്ങിനെയാണെന്നു പറഞ്ഞാലും.

ദേവയാനി!— ഭവാന് ഈ വനാന്തരങ്ങളെ വിട്ടുപിരിയുന്നത് ഇത്ര സുസാദ്ധ്യമായത് എങ്ങിനെയാണ്; ഈ കാട് വളരെക്കാലം അതിലെ നിബിഡച്ഛായയാലും സംഗീതമാധുരിയാലും അങ്ങയെ സാദരം സല്ക്കരിച്ചതല്ലെ? ഇളകിത്തിളങ്ങിക്കൊണ്ടിരിക്കുന്ന ഈ നിഴലുകളിൽക്കൂടി മന്ദമാരുതന്റെ രോദനം അങ്ങ് ശ്രവിക്കുന്നില്ലെ; അനുഭവാതീതങ്ങളായിത്തീർന്ന ആഗ്രഹങ്ങളുടെ പ്രേതങ്ങളെപ്പോലെ ശുഷ്കപത്രങ്ങൾ കാററത്തു വിലപിക്കുന്നതും അങ്ങ് ശ്രദ്ധിക്കുന്നില്ലെ; ഹാ! അങ്ങയുടെ മുഖത്തുമാത്രം — ഞങ്ങളെ നിഷ്കാരുണ്യം വിട്ടുപിരിയുവാൻ സന്നദ്ധനായിരിക്കുന്ന അങ്ങയുടെ മുഖത്തുമാത്രം— ഒരു പുഞ്ചിരി വിളയാടുന്നു!

കചൻ— ഈ വനം യഥാർത്ഥത്തിൽ എന്റെ രണ്ടാമത്തെ മാതാവാണ്; ഇവിടെ നിന്നാണ് എനിക്കു പുനർജ്ജന്മം സിദ്ധിച്ചത്. എനിക്കു ലഭിച്ച നൂതനവിദ്യയാൽ ഞാൻ ഒരു പുതിയ ആളായിത്തീർന്നിരിക്കുന്നു: എനിക്ക്

ഈ വനാന്തരത്തോടുള്ള സ്നേഹാദരങ്ങൾ അക്ഷയങ്ങളായിരിക്കും.

ദേവയാനി— ഭവാൻ മൈതാനത്തിൽ ഗോവൃന്ദങ്ങളെ മേച്ചിരുന്നപ്പോൾ, നീണ്ടുപന്തലിച്ച ശാഖോപശാഖകളെക്കൊണ്ടു മദ്ധ്യാഹ്നത്തിലെ ആതപത്തിൽനിന്ന് അങ്ങയെ സസ്നേഹം ത്രാണനം ചെയ്തിരുന്ന ഉദാരനായ വടവൃക്ഷമാണ് ഇതാ അവിടെക്കാണുന്നത്.

കചൻ— വടവൃക്ഷമേ! വനചക്രവൎത്തിയായ അങ്ങയെ ഇതാ ഞാൻ നമസ്കരിക്കുന്നു. എന്നെപ്പോലെ മററു വിദ്യാൎത്ഥികൾ അങ്ങയുടെ തണലത്തിരുന്ന്, പത്രാവലികളുടെ മൎമ്മരശബ്ദത്തിനും, തേനീച്ചകളുടെ സംഗീതരവത്തിനും അനുസരിച്ച്, അവരുടെ പാഠങ്ങൾ ഉരുവിടുമ്പോഴൊന്നും അങ്ങ് എന്നെ മറന്നുകളയരുതേ.

ദേവയാനി— അനുരാഗഗാനങ്ങളെ അശ്രാന്തം ഉതിൎത്തുംകൊണ്ടു ദ്രുതഗതിയിൽ ചരിക്കുന്ന നമ്മുടെ "വേണുമതി" യാററിനെ അങ്ങയും ഒരിക്കലും വിസ്മരിക്കരുതേ!

കചൻ—ഇവിടെ എന്റെ ഏകാന്തജീവിതത്തിൽ എന്റെ ഏകബന്ധുവായിരുന്ന 'വേണുമതി'യെ ഞാൻ സൎവ്വദാ സ്മരിക്കുന്നതാണ്; സന്ദേശവാഹിനിയായ അവൾ ജോലിത്തിരക്കുള്ള ഒരു ഗ്രാമീണകന്യകയെപ്പോലെ അലംഘ്യമായ അവളുടെ യാത്രയിൽ പുഞ്ചിരിതൂകുകയും ചില ചില്ലറ രാഗങ്ങൾ മൂളുകയും ചെയ്യുന്നു.

ദേവയാനി— എന്നാൽ ഹേ! സ്നേഹിതാ! ഭവാന്റെ ജീവിതത്തിലെ ഏകാന്തതയെ— ശൂന്യതയെ— ഭവാൻ ഓൎക്കാതെ കഴിക്കുന്നതിന്നു സൎവ്വപ്രകാരേണയും സദാ ജാഗരൂകയായിരുന്ന ഒരു ചങ്ങാതിയുംകൂടെ ഇവിടെ അങ്ങക്കുണ്ടായിരുന്നു എന്ന സംഗതിയും ഞാൻ ഭവാനെ ഓൎമ്മപ്പെടുത്തട്ടയോ?

കചൻ— അവളെക്കുറിച്ചുള്ള സ്മരണ എൻെറ ജീവ ൻെറതന്നെ ഒരംശമായിത്തീൎന്നിരിക്കുന്നു.

ദേവയാനി— കേവലം ഒരു ബാലനായി അങ്ങ് ഈ ദിക്കിൽ ആദ്യമായി വന്നുചേൎന്ന ശുഭദിവസത്തെ ഞാൻ ഇപ്പോഴും അനുസ്മരിക്കുന്നു. അങ്ങ് അന്ന്, ഇതാ അവിടെ ആ തോട്ടത്തിൻെറ വക്കത്താണ് മന്ദസ്മിതാനചിതം നിന്നിരുന്നത്. അങ്ങയുടെ നയനങ്ങൾ അന്നു സന്തോഷത്താൽ ദീപ്തിമത്തുക്കളായിരുന്നു.

കചൻ—ശുഭ്രാംബരങ്ങൾ ധരിച്ച ഭവതി അപ്പോൾ തേജസ്സിൽമുങ്ങിയ ഉഷസ്സിനെപ്പോലെ, വനപുഷ്പങ്ങൾ പറിക്കുകയായിരുന്നു; എനിക്ക് ഓൎമ്മയുണ്ട്. "പൂവറുക്കുന്നതിൽ സഹായിക്കുന്നതിന്ന് എനിക്കുംകൂടി അനുവാദം തരണം. എനിക്ക് അതിൽ വലിയ അഭിമാനം തോന്നുന്നു!" എന്ന് ഞാൻ അന്നു ഭവതിയോടു പറഞ്ഞില്ലേ.

ദേവയാനി—ഞാൻ ആശ്ചൎയ്യഭാവത്തിൽ "അങ്ങ് ആരാണ്?" എന്നു ചോദിക്കുകയും, "ഞാൻ ഇന്ദ്രസദസ്സിലെ ദേവാചാൎയ്യനായ ബൃഹസ്പതിയുടെ പുത്രനാണു; ഭവതിയുടെ പിതാവിൻെറ അടുക്കൽനിന്നു 'മൃതസഞ്ജീവിനി'മന്ത്രം പഠിക്കുവാൻ ആഗ്രഹിച്ച് ഇവിടെവന്നതാണ്" എന്ന് അങ്ങ് മറുപടി പറയുകയും ചെയ്തില്ലെ.

കചൻ— ദേവന്മാരുടെ വിരോധികളായ അസുരന്മാരുടെ ആചാൎയ്യനായ ആ ഗുരുശ്രേഷ്ഠൻ എന്നെ ഒരു ശിഷ്യനായി സ്വീകരിച്ചില്ലെങ്കിലൊ എന്ന് എനിക്ക് അന്നു വളരെ ഭയമുണ്ടായിരുന്നു.

ദേവയാനി— പക്ഷെ, അങ്ങയുടെ ഭാഗം പിടിച്ചു വാദിച്ച എന്നെ അദ്ദേഹത്തിന്നു നിരസിക്കുവാൻ നിൎവ്വാഹമില്ലാതായി. അവിടുക്കു പുത്രിയായ എന്നോട് അത്ര അഗാധമായ സ്നേഹമുണ്ട്.

കചൻ— മൂന്നുതവണ അസൂയാകലുഷികളായ അസുരന്മാർ എന്റെ ജീവനാശം വരുത്തി; മൂന്നുതവണയും കരുണാമൂർത്തിയായ ഭവതി എന്നെ പുനരുജ്ജീവിപ്പിക്കുന്നതിന്നു ഭവതിയുടെ പിതാവിനെ പ്രേരിപ്പിച്ചു. ഭവതിയോടുള്ള എന്റെ കൃതജ്ഞത അവർണ്ണ്യവും അനശ്വരവും ആകുന്നു.

ദേവയാനി—കൃതജ്ഞത! എല്ലാം വിസ്മരിച്ചുകളയാം. ഞാൻ അശേഷം വിഷാദപ്പെടുന്നതല്ല. അങ്ങ് ഉപകാരങ്ങളെ മാത്രമേ സ്മരിക്കുന്നുള്ളു എന്നുണ്ടോ? അവയെല്ലാം നാശം ഭവിക്കട്ടെ. അന്നന്നത്തെ പാഠങ്ങൾ എല്ലാം തീർന്ന് ഏകനായ അങ്ങു സന്ധ്യാസമയത്ത് ചിന്താമഗ്നനായിരിക്കുമ്പോൾ അന്യമായ വല്ല ചേതോവികാരവും—മുമ്പു പരിചയമില്ലാത്ത വല്ല ആഹ്ലാദവും—അങ്ങയുടെ ഹൃദയഭാഗത്തെ സ്പർശിച്ചിട്ടുണ്ടോ?—അതിനെ ഓർമ്മിച്ചാലും—കൃതജ്ഞതയെല്ലാം പോകട്ടെ. അങ്ങയുടെ സമീപത്തുകൂടി കടന്നുപോയ വല്ലവരുടെയും ചുണ്ടത്തുനിന്നു പുറപ്പെട്ടതായ വല്ല സംഗീതശകലങ്ങളും അങ്ങു ഉരുവിട്ടുപഠിച്ചിരുന്ന പാഠങ്ങളിൽ കൂടികലരുവാൻ പോകുകയോ, വല്ലവരുടെയും വസ്ത്രാന്തങ്ങളുടെ ചലനമോ വീശലോ പഠിപ്പിൽനിന്ന് അങ്ങയുടെ ശ്രദ്ധയെ അന്യത്ര ആകർഷിക്കുകയോ മറ്റോ ഉണ്ടായിട്ടുണ്ടെങ്കിൽ അതിനെപ്പറ്റി അങ്ങു ദേവലോകത്തുള്ള നന്ദനോദ്യാനത്തിൽ വിശ്രമസുഖം അനുഭവിക്കുന്ന അവസരങ്ങളിൽ ഓർമ്മവെച്ചാൽ കൊള്ളാം. ഉപകാരങ്ങളും ഉപചാരങ്ങളും മാത്രം,! സൌന്ദര്യവുമില്ല, സ്നേഹവുമില്ല......?

കചൻ—ചിലതെല്ലാം വാചാമഗോചരങ്ങൾ ആണ്.

ദേവയാനി—അതെ. അതെ. എനിക്കറിയാം. എന്റെ അനുരാഗം അങ്ങയുടെ ഹൃദയത്തിന്റെ അടിത്തട്ടിനെ സ്പർശിക്കുന്നു. അതുകൊണ്ടാണ് അങ്ങയുടെ ഈ മൌ

നവ്രതത്തെ നിസ്സാരമാക്കിച്ചെയ്തു നേരിട്ടു സംഭാഷണം ചെയ്യുന്നതിന്ന ഞാൻ ഇന്ന ധൈയ്യപ്പെടുന്നത്. ഒരിക്കലും എന്നെ വിട്ടുപോകുവാൻ പാടില്ല. ഇവിടെത്തന്നെ ഇരിക്കണം! കീർത്തി, ഭാഗ്യപ്രദായിനിയല്ല. അങ്ങയുടെ സ്വകായ്യങ്ങൾ എല്ലാം എൻെറയും സ്വകായ്യങ്ങളാണ്. തോഴരേ! അങ്ങയ്ക്കു് എന്നിൽനിന്ന രക്ഷപ്പെടുവാൻ സാധിക്കുന്നതല്ല.

കചൻ—അല്ലാ. അല്ലാ. ദേവയാനി!

ദേവയാനി—എന്ത് 'അല്ലാ!' എന്നോട് അസത്യം കഥിക്കരുതേ. അനുരാഗത്തിൻെറ ആന്തരചക്ഷുസ്സ് ദിവ്യശക്തിയുള്ളതാണ്. ഹാ! സാഗരം തിരമാലകളിൽക്കൂടി എന്നപോലെ, അങ്ങയുടെശിരസ്സിൻെറ സമുന്നതാവസ്ഥയിൽക്കൂടിയും, അങ്ങയുടെ ബാഹുക്കളുടെ ചലനങ്ങളിൽക്കൂടിയും, അങ്ങയുടെ കടാക്ഷങ്ങളിൽക്കൂടിയും ദൈനന്ദിനം അങ്ങയുടെ അനുരാഗം എന്നോട് ഉരിയാടിക്കൊണ്ടിരുന്നു. എൻെറ ശബ്ദം പെട്ടന്ന കേൾക്കുന്നതായാൽ അതുനിമിത്തം ചഞ്ചലമായിത്തീൎന്ന അങ്ങയുടെ ഹൃദയം ആ പരിഭ്രമത്തെ അങ്ങയുടെ സൎവ്വാംഗങ്ങളിലും തൽക്ഷണം വ്യാപിപ്പിക്കാറില്ലെ. അതൊന്നും ഞാൻ ഒരിക്കലും കണ്ടിട്ടില്ലെന്നുണ്ടൊ? എനിക്ക് അങ്ങയെ പൂൎണ്ണമായി മനസ്സിലായിരിക്കുന്നു; അങ്ങ് എന്നന്നേക്കും എനിക്ക് അധീനനാകുന്നു. അങ്ങയുടെ ദേവലോകത്തിലെ സാക്ഷാൽ ചക്രവൎത്തിക്കുപോലും നാം തമ്മിലുള്ള അലംഘ്യമായ ഈ ബന്ധത്തെ വേർപെടുത്തുവാൻ സാധിക്കുന്നതല്ല.

കചൻ—ദേവയാനി! ഇതിന്നുവേണ്ടിയാണോ ഞാൻ എൻെറ ഭവനത്തേയും ബന്ധുക്കളേയും വിട്ട് ഈ കാലമെല്ലാം ഇവിടെ ഈ കാനനത്തിൽ പ്രയത്നപ്പെട്ടത്?

ദേവയാനി—അതിനെന്താണ്! ജ്ഞാനം ഒന്നുമാത്ര

മെ ഈ ലോകത്തിൽ അമൂല്യമായിട്ടുള്ളു എന്നുണ്ടോ? അനുരാഗം വിലയില്ലാത്തതാണോ? ഈ നിമിഷത്തെ ദൃഢമായി അംഗീകരിച്ചുകൊള്ളുക. അധികാരശക്തിക്കുവേണ്ടിയോ, ജ്ഞാനസമ്പാദനത്തെ ഉദ്ദേശിച്ചോ, സൽക്കീർത്തിപ്രചാരത്തെ ആഗ്രഹിച്ചോ മനുഷ്യർ പ്രായേണ അനുഭവിക്കുന്ന കഷ്ടാരിഷ്ടങ്ങൾ എല്ലാം അനുഭവിച്ചും സമ്പാദിക്കപ്പെടേണ്ടതാണ് ഒരു സ്ത്രീയുടെ ഹൃദയം എന്നുള്ള വാസ്തവത്തെ തുറന്നു സമ്മതിക്കുന്നതിന് അങ്ങു ധൈര്യപ്പെടാത്തതെന്താണ്?

കചൻ—മൃത്യുവിഹീനമായ ജീവിതത്തിൻെറ സൂക്ഷ്മതത്വങ്ങൾ പഠിച്ചറിഞ്ഞുവരാമെന്ന് ഞാൻ ദേവകളോടു ദൃഢമായ പ്രതിജ്ഞ ചെയ്തിട്ടുണ്ട്.

ദേവയാനി—എന്നാൽ, ഭവാനു ഗ്രന്ഥങ്ങളെയല്ലാതെ മററൊന്നിനേയും കാണുന്നതിനുള്ള കണ്ണുകൾ ഉണ്ടായിരുന്നില്ലെന്നുള്ളതു ശരിയാണോ? എന്നെ വിവിധപുഷ്പങ്ങളെക്കൊണ്ടു സൽക്കരിക്കുന്നതിന്നുവേണ്ടി അങ്ങ് ഒരിക്കലെങ്കിലും അങ്ങയുടെ പഠിപ്പിന്നു വിഘ്നം വരുത്തീട്ടില്ലേ; സായന്തനവേളയിൽ പൂച്ചെടികളെ നനയ്ക്കുന്നതിൽ എന്നെ സഹായിക്കുന്നതിന്ന് അവസരം ലഭിപ്പാൻവേണ്ടി അങ്ങു ഒരിക്കലും ഉദ്യാനഭാഗങ്ങളിൽ മനഃപൂർവ്വം കാത്തുനിന്നിട്ടില്ലേ? അനുരാഗം അതിൻെറതന്നെ സന്താപകരമായ നിശ്ശബ്ദതയിൽ പതിക്കുന്നതുപോലെ നദീതീരങ്ങളിൽ അന്ധകാരം പരക്കുന്ന സന്ദർഭങ്ങളിൽ, ദേവലോകത്തു നക്ഷത്രപംക്തികളുടെ മദ്ധ്യത്തിൽവെച്ച് അങ്ങു പരിശീലിച്ചിട്ടുള്ളവയായ മധുരഗീതങ്ങളെ ശാദ്വലസ്ഥലത്ത് എൻെറ സമീപത്തിരുന്നു സോല്ലാസം പാടുന്നതിന്ന് അങ്ങയെ പ്രേരിപ്പിച്ചിരുന്ന ശക്തി എന്താണ്? ഇതെല്ലാം അങ്ങയുടെ സുരലോകത്തുവെച്ച് ആലോചിച്ചുറച്ചതായ ഏതെങ്കിലും ചതിപ്രവൃത്തിയുടെ അംശങ്ങളായിരിക്കുമൊ? എല്ലാം

എന്റെ പിതാവിന്റെ ഹൃദയത്തിൽ സ്ഥലംപിടിക്കുന്നതിനുവേണ്ടിമാത്രം ചെയ്യപ്പെട്ട ഉപായങ്ങളാണോ? പരിഭ്രമിച്ചു പകച്ചുനില്ക്കുന്ന ദ്വാരപാലകന്മാർ നല്കപ്പെടുന്ന ചില്ലറനാണ്യങ്ങൾ എന്നപോലെ വിജയലബ്ധിക്കുശേഷം തിരിച്ചുപോകുന്ന അങ്ങ് തടസ്സം പറയുന്ന എന്നെ വിലപോരാത്ത 'കൃതജ്ഞത'കൊണ്ടു തൃപ്തിപ്പെടുത്തുവാൻ ശ്രമിക്കുന്നുവോ?

കചൻ—പ്രൗഢയായ സ്ത്രീരത്നമേ! 'സത്യ'ത്തെ അറിയുന്നതിൽ എന്തുലാഭമാണുണ്ടായിരുന്നത്? ഞാൻ ഗൂഢമായി വളർത്തിക്കൊണ്ടുവന്ന ഹൃദയപൂർവ്വകമായ നിർമ്മല ഭക്തിയോടുകൂടി പരിചരിച്ചിരുന്നതിൽ ഞാൻ തെററുകാരനാണെങ്കിൽ ആ അപരാധത്തിനു ഞാൻ ധാരാളം ശിക്ഷ അനുഭവിച്ചുകഴിഞ്ഞു. എന്റെ സ്നേഹം യഥാർത്ഥമോ അയഥാർത്ഥമോ എന്നു വാദിച്ചു തീർച്ചപ്പെടുത്തുന്നതിനുള്ള സന്ദർഭം ഇതല്ല. എന്റെ ജീവിതത്തിലെ ഏകകർത്തവ്യം എന്നെ ക്ഷണിച്ചുംകൊണ്ടു കാത്തുനില്ക്കുന്നു. ആളിക്കത്തുവാൻ നിഷ്ഫലമായി ആഗ്രഹിക്കുന്ന ഒരു തീവ്രാഗ്നിയെ ഞാൻ ഇന്ധനമില്ലാത്ത എന്റെ ശൂന്യഹൃദയത്തിൽ ഇനിമേൽ മൂടിവെക്കേണ്ടിവന്നാലും, എനിക്കു ദേവലോകത്തിലേക്കു മടങ്ങിപ്പോകാതെ നിർവ്വാഹമില്ല; ആ ദേവലോകം ഇനിമേലിൽ എനിക്കു സ്വർഗ്ഗലോകമല്ല; നരകലോകംതന്നെ ആയിരിക്കും. ഞാൻ എന്റെ സ്വാതന്ത്ര്യത്തെക്കുറിച്ചു വിചാരപ്പെടുന്നതിനുമുമ്പു ശ്രമസാദ്ധ്യമായ എന്റെ പഠിപ്പുകൊണ്ടു ഞാൻ സമ്പാദിച്ചതായ നൂതനമായ 'ദൈവതപത്തെ' ഞാൻ സുരന്മാർക്കു നല്കേണ്ടതായിട്ടുണ്ട്. ദേവയാനി! ഭവതി എനിക്കു ദയാപൂർവ്വം മാപ്പുതരണം. ഞാൻ മനഃപൂർവ്വമായി ഭവതിയിൽ അർപ്പിക്കുന്നതായ ഈ ദുഃഖം എന്റെ സങ്കടത്തെത്തന്നെ ഇരട്ടിയാക്കുന്നുണ്ടെന്നു ഭവതി അറിയേണ്ടതാണ്.

ദേവയാനി--ക്ഷമായാചനം! എന്നും ദഹിപ്പിക്കുന്ന ഇടിമിന്നൽപോലെ എന്റെ ഹൃദയം ഭവിക്കത്തക്കവണ്ണം അങ്ങ് എന്നെ കോപിഷ്ഠയാക്കിക്കഴിഞ്ഞു. പ്രശസ്തനായ അങ്ങേയ്ക്കു കർത്തവ്യാനുഷ്ഠാനത്തിന്നു തിരിച്ചുപോകാം. ശ്ലാഘ്യനായിത്തീരാം. എന്നാൽ ഞാനോ? എനിക്കെന്താണ് ശേഷിച്ചിട്ടുള്ളത്? എന്റെ മനസ്സ് ഒരു മുറപ്പെട്ടപ്പായിത്തീർന്നു; ഗൂഢമായ ലജ്ജ എന്റെ ജീവിതച്ചെടിയുടെ ഓരോ വേരുകളെയും ഇനി നശിപ്പിച്ചുതുടങ്ങും. അങ്ങ് ഒരുവഴിയാത്രക്കാരനെപ്പോലെ ഇവിടെവന്നുചേർന്നു; വെയിലുള്ളപ്പോൾ എന്റെ ഉദ്യാനത്തിൽ തണലത്തുചെന്നിരുന്നു; സമയം കളയുവാൻവേണ്ടി അങ്ങു തോട്ടത്തിലെ പുഷ്പങ്ങളെക്കൊണ്ട് ഒരു മാല്യവും കോർത്തുണ്ടാക്കി. ഇപ്പോൾ ഇതാ അങ്ങു തിരികെ യാത്രയായി; മാലകെട്ടിയിരുന്ന വള്ളിയുടെ ഒരുതല പിടിച്ചുവലിച്ചു; വള്ളിപൊട്ടി പൂക്കളെല്ലാം കെട്ടഴിഞ്ഞു താഴെ മണ്ണിൽ പതിച്ചിരിക്കുന്നു! അങ്ങ് അതിപ്രയത്നംചെയ്തു സമ്പാദിച്ചതായ ആ വലിയ വിജ്ഞാനം ശപിക്കപ്പെട്ടതാകട്ടെ; മററുള്ളവരാൽ ശരിവീതം ഭാഗിച്ചു ഭരിക്കപ്പെടുന്നതാണെങ്കിലുംകൂടി അങ്ങയുടെ ആ ഭാരം ഒരിക്കലും ലാഘവപ്പെടാത്തതായിരിക്കട്ടെ. കാമിക്കപ്പെടാത്ത നിശീഥിനിയിൽ രാഗതീവ്രതയില്ലാത്ത നക്ഷത്രങ്ങൾ എന്നപോലെ അത് എന്നും അങ്ങയോടു സംയോജിക്കാത്ത ഒരന്യവസ്തുവായി ഭവിക്കട്ടെ.

കചൻ--ദേവീ! ഭവതി സൌഖ്യമായിരുന്നാലും. ഭവതിക്കു അനല്പമായ മഹിമയുണ്ടായിത്തീരും. അപ്പോൾ സർവ്വദുഃഖവും മറക്കും.

——

# പിതാവും പുത്രിയും.

പുത്രി:—പിതാവേ!

പിതാവ്:—നാണമില്ലാത്തനീചേ! നീ എന്നെ പിതാവെന്ന വിളിക്കുന്നുവോ? മുഹമ്മദീയനായ ഒരു ഭർത്താവിനോടു കൂടിച്ചേരുവാൻ സങ്കോചമില്ലാത്ത മൂഢേ!

പുത്രി:—അങ്ങ് എന്റെ ഭർത്താവിനെ ചതിയാൽ മൃതപ്പെടുത്തിയ ഘാതകനാണെങ്കിലും, എന്റെ പിതാവാണല്ലൊ; ഈശ്വരശാപം അങ്ങയുടെ ശിരസ്സിൽ പതിക്കാതിരിക്കുന്നതിന് ഞാൻ എന്റെ 'വൈധവ്യാശ്രുക്കളെ' ഇപ്പോൾ പിടിച്ചുനിർത്തിയിരിക്കുന്നു. വളരെക്കാലത്തെ വേർപാടിന്നു ശേഷം നാം ഇപ്പോൾ ഈ രണാങ്കണത്തിൽ കണ്ടുമുട്ടിയിരിക്കുന്നു! അങ്ങയുടെ പാദങ്ങളിൽ നമസ്കരിച്ച് എന്റെ അവസാനയാത്രപറയുന്നതിന് എനിക്ക് അനുവാദം തന്നാലും.

പിതാവ്:—നീ എവിടെ പോകുന്നു? നീ നിന്റെ അശ്ലീലമായക്കൂടുകെട്ടിയുണ്ടാക്കിയിരുന്ന ആ വൃക്ഷത്തെ ഞാൻ വെട്ടിമുറിച്ചിട്ടിരിക്കുന്നു. നീ ഇനി എവിടെ അഭയം പ്രാപിക്കും?

പുത്രി:—എനിക്ക് എന്റെ പുത്രൻ ഉണ്ടു.

പിതാവ്:—അവനെ ത്യജിക്കുക! രക്തബലികൊണ്ടു പ്രായശ്ചിത്തം ചെയ്യപ്പെട്ടതായ ഒരു മഹാപാപത്തിൽ നിന്നുണ്ടായ സന്താനത്തിന്റെ നേക്ക് ഒരിക്കലും സ്നേഹപൂർവം പിന്തിരിഞ്ഞുനോക്കരുത്. അഭയസ്ഥാനം ആലോചിച്ചുറയ്ക്കുക.

പുത്രി:—മൃത്യുവിന്റെ പടിവാതലുകൾ ഒരു പിതാവിന്റെ സ്നേഹത്തെക്കാൾ വിസ്തൃതങ്ങളാകുന്നു.

പിതാവ്:—സമുദ്രം നദികളിലെ അഴുക്കുകളെ എന്നാ

പോലെ മൃത്യു, ജീവിതത്തിലെ പാപങ്ങളെയെല്ലാം ഗ്രസി ച്ചുകളയുന്നു. എന്നാൽ, നീ ഇന്നു രാത്രിയൊ, ഇവിടെ വ ച്ചോ മരിക്കുവാനുള്ളവളല്ല. നിന്നാൽ അപമാനിക്കപ്പെട്ട ബന്ധുജനങ്ങളേയും നിൻെറ എല്ലാ അയൽവക്കക്കാരേയും വിട്ട് ദൂരത്തെങ്ങാനുമുള്ള ഏകാന്തമായ ഒരു ശിവക്ഷേത്രത്തെ കണ്ടുപിടിയ്ക്കുക. ദിവസവും മൂന്നുനേരം വീതം പരിശുദ്ധമായ ഗംഗാജലത്തിൽ സ്നാനം ചെയ്യുക. അത്താഴപ്പൂജയുടെ അവസാനത്തെമണിനാദം ശ്രവിച്ചുംകൊണ്ട് നിത്യവും ഈശ്വരനാമങ്ങൾ ജപിയ്ക്കുക. അശ്രുധാരയിലുണ്ടായ നനവുമുഴുവനും മാറാതെ ഉറങ്ങിക്കിടക്കുന്ന തൻെറ ഓമനപ്പൈതലിൻെറ നേത്രങ്ങളെ അതിൻെറ പ്രിയമാതാവു സസ്നേഹം വീക്ഷിക്കുന്നതുപോലെ, മൃത്യു, നിൻെറ നേരെ കരുണയോടുകൂടി നോക്കുന്നതിന് സംഗതിവരട്ടെ! ഗംഗാനദിയിൽ പതിക്കുന്ന പുഷ്പങ്ങളെ കഴുകി ശുദ്ധിവരുത്തി സമുദ്രപൂജക്കു യോജിക്കുന്നവയാക്കിത്തീർത്തു ആ വാരിപ്രവാഹം അവയെ സാവധാനത്തിൽ സാഗരമദ്ധ്യത്തിലേക്കു എത്തിക്കുന്നതുപോലെ, മൃത്യു, നിന്നെ ദയാപുരസ്സരം ഗംഭീരമായ ആ അവസാനശാന്തതയിലേക്കു നയിക്കട്ടെ!

പുത്രി:—എന്നാൽ എൻെറ പുത്രൻ—

പിതാവ്:—അവനെക്കുറിച്ചൊന്നും സംസാരിക്കരുതെന്നു ഞാൻ വീണ്ടും നിന്നോട് ആജ്ഞാപിക്കുന്നു. മകളേ! നിൻെറ രണ്ടാം മാതാവായ 'അപാരവിസ്മൃതി'യുടെ ഗർഭത്തിൽനിന്നു പുതിയതയി പുറത്തുവന്ന ഒരു നിർമ്മലശിശുവിനെപ്പോലെ, നീ ഒരിക്കൽകൂടി നിൻെറ പ്രിയപിതാവിൻെറ കൈകളിൽ ചേൎന്നു വിശ്രമിക്കൂ.

പുത്രി:—ലോകം എനിക്കു വെറുംനിഴൽ മാത്രമായിത്തീൎന്നിരിക്കുന്നു. അങ്ങയുടെ വാക്കുകളെ ഞാൻകേൾക്കുന്നുണ്ട്. എന്നാൽ അവയൊന്നും എൻെറ ഹൃദയത്തിൽ

പതിയുന്നില്ല. പിതാവേ എന്നെ പിരിഞ്ഞുപോയാലും! എന്നെ തനിയേവിട്ടാലും! എന്നെ അമ്മയുടെ സ്നേഹത്തോടുകൂടി സംഘടിപ്പിക്കുന്നതിന്നു ശ്രമിക്കരുതു്. ആ സ്നേഹപാശങ്ങൾ എല്ലാം എന്റെ ഭർത്താവിന്റെ ജീവരക്തംകൊണ്ടു നിറം മാറീട്ടുള്ളവയാണു്.

പിതാവു്:—ഹാ! കഷ്ടം! ഒരു പുഷ്പവും അല്ലി താഴെ പതിച്ചതിനുശേഷം അതിന്റെ ജനനസ്ഥാനത്തേക്കു മടങ്ങിച്ചെല്ലുന്നില്ല. പരിശുദ്ധമായ വിവാഹത്താൽ നീ ബന്ധിക്കപ്പെട്ടിരുന്ന "ജീവാജി"യുടെ അധീനത്തിൽനിന്നു നിന്നെ ബലമായി വലിച്ചിഴച്ചു കൊണ്ടുപോയ ആ നീചാത്മാവിനെ എങ്ങിനെ "ഭർത്താവു്" എന്നു് അഭിസംബോധനം ചെയ്യുന്നു! ഞാൻ ആ ഭയങ്കരരാത്രിയെ ഒരിക്കലും മറക്കുന്നതല്ല. ശുഭമുഹൂർത്തം അവസാനിച്ചു തുടങ്ങിയതിനാൽ വിവാഹമണ്ഡപത്തിൽ ഞങ്ങൾ ആ വരന്റെ വരവിനെ ഔത്സുക്യത്തോടുകൂടി പ്രതീക്ഷിച്ചുംകൊണ്ടു പരിഭ്രമിച്ചുകൊണ്ടിരുന്നു. അപ്പോൾ ദൂരത്തുനിന്നു തീവെട്ടികളുടെ പ്രഭാപൂരം പരക്കുന്നതുകണ്ടു. അവസരോചിതങ്ങളായ മംഗളഗാനങ്ങൾ വായുമണ്ഡലത്തിൽ വ്യാപിച്ചുതുടങ്ങി; ഞങ്ങൾ സന്തോഷാധിക്യത്താൽ ആർപ്പുവിളിച്ചു; സ്ത്രീകളുടെ വായ്കുരവയും ശംഖനാദങ്ങളും മുഴങ്ങി. തുടരെത്തുടരെ മേനാവുകളും പല്ലക്കുകളും ഘോഷയാത്രയായി ഗൃഹാങ്കണത്തിൽ എത്തിച്ചേർന്നു. എന്നാൽ "ജീവാജി" എവിടെ എന്നു ഞങ്ങൾ ഓരോരുത്തരും അന്വേഷിക്കുന്നതിനിടയ്ക്കു്, പെട്ടെന്നു വീശുന്നകൊടുങ്കാററുപോലെ ആയുധപാണികളായ ഏതാനും ഭടന്മാർ ആ പല്ലക്കുകളിൽനിന്നു പുറത്തുചാടി; സംഭവിച്ചതെന്താണെന്നുള്ള ജ്ഞാനം ഞങ്ങളിൽ ഉദിക്കുന്നതിന്നു മുമ്പായിത്തന്നെ നിന്നെ ആ ഭടന്മാർ എടുത്തുകൊണ്ടുപൊയ്ക്കഴിഞ്ഞു. അനന്തരക്ഷണത്തിൽ, വഴിക്കുവെച്ചു്

"ബീജപുരം" കൊട്ടാരത്തിലെ കുലീനനായ ഒരു മഹമ്മദീയപ്രഭു തന്നെമാർഗ്ഗനിരോധംചെയ്തകഥയും പറഞ്ഞുംകൊണ്ടു "ജീവാജി"യുംവന്നുചേൎന്നു. അന്നുരാത്രിതന്നെ ജീവാജിയും ഞാനുംകൂടി, വിവാഹസാക്ഷിയാകേണ്ടിയിരുന്ന അഗ്നിയെതൊട്ടുംകൊണ്ടു നിന്നെഅപഹരിച്ചുകൊണ്ടുപോയ ആ കശ്മലനെ വധിക്കുന്നതാണെന്നു പ്രതിജ്ഞയും ചെയ്തു. വളരെക്കാലം കാത്തിരിക്കേണ്ടിവന്നെങ്കിലും ഇന്നുരാത്രി ഞങ്ങൾ ഞങ്ങളുടെ പ്രതിജ്ഞയെ നിറവേററി സ്വതന്ത്രന്മാരായിത്തീൎന്നിരിക്കുന്നു. ഇന്നത്തെ ഈ ധൎമ്മയുദ്ധത്തിൽ മൃതനായിത്തീൎന്ന "ജീവാജി" യുടെ ആത്മാവു നിന്നെ ന്യായപ്രകാരം ഭാൎയ്യയായി അവകാശപ്പെടുന്നു.

പുത്രി:—അച്ഛാ! ഞാൻ അങ്ങയുടെ കുടുംബത്തിലെ നടപടികളെ മലിനപ്പെടുത്തീട്ടുണ്ടായിരിക്കാം;അവിടുത്തെ മതാചാരങ്ങളെഅപമാനിച്ചിട്ടുമുണ്ടായിരിക്കാം. എന്നാൽ, ഇന്നും എന്റെ മാന്യത നിൎമ്മലവും എന്റെ പാതിവ്രത്യം പരിശുദ്ധവും ആയിത്തന്നെ ഇരിക്കുന്നു. എനിക്കു ജനിച്ചിട്ടുള്ള ഓമനയുടെ ഉല്പാദകനെ ഞാൻ നിൎവ്വ്യാജം സ്നേഹിക്കുന്നു. അങ്ങയുടെ അടുക്കൽനിന്നും എന്റെ ജനയിത്രിയുടെ അടുക്കൽനിന്നും, എനിക്കുരണ്ടു ഗൂഢസന്ദേശങ്ങൾ ലഭിച്ച ആ ഘോരരാത്രിയെ ഞാൻ സ്മരിക്കുന്നുണ്ടു്. "ഞാനിതാ ഒരു കത്തി കൊടുത്തയക്കുന്നു; അതുകൊണ്ടു് അവന്റെ കഥ കഴിയ്ക്കു്" എന്നായിരുന്നുവല്ലോ അങ്ങയുടെ സന്ദേശം; എന്റെഅമ്മയോ, 'ഞാനിതാ കുറെവിഷം അങ്ങോട്ടയക്കുന്നു. അതുകൊണ്ടു നിന്റെ ജീവിതത്തെഅവസാനിപ്പിച്ചാലും' എന്നാണുപറഞ്ഞയച്ചതു്. അശുദ്ധശക്തികളുടെ സ്പൎശനത്താൽ ഞാൻ അന്നു് അപമാനിക്കപ്പെട്ടവളായിരുന്നു എങ്കിൽ നിങ്ങളുടെകല്പനകൾരണ്ടും അപ്പോൾതന്നെ സഫലങ്ങളായേനേ. എന്നാൽ എന്റെ ശരീരംകീഴടങ്ങിയ

ത്ത്, ഉൽക്കൃഷ്ടമായ അനുരാഗം എന്റെ ആത്മാവിനെ ജയിച്ചതിന്നുശേഷം മാത്രമാണ്. ഒരു മഹമ്മദിയനോട് അല്പമെങ്കിലും അടുത്തുനിൽക്കുന്നതിന്നു പരമ്പരയായി നമുക്കുള്ള സ്വതസ്സിദ്ധമായ സങ്കോചത്തെ ജയിച്ചടക്കിയ ആ അനുരാഗവായ്പ് എത്ര ശക്തിയുക്തവും നിർമ്മലവും ആയിരിക്കണം!

(മാതാവു പ്രവേശിക്കുന്നു)

പുത്രി:—എന്റെ അമ്മേ! ഞാൻ അമ്മയെ വീണ്ടും കാണുമെന്നു വിചാരിച്ചിരുന്നില്ല. മാതൃപാദങ്ങളിൽ നമസ്കരിക്കുന്നതിന്ന് എന്നെ അനുവദിച്ചാലും!

മാതാവ്:—മ്ലേച്ഛന്മാരായിത്തീർന്ന കൈകൾകൊണ്ടു നീ എന്നെ തൊടരുത്.

പുത്രി:—ഞാൻ അമ്മയെപ്പോലെ തന്നെ പരിശുദ്ധയാണ്.

മാതാവ്:—നീ ആർക്കാണ് നിന്റെ മാനത്തെ വിററുകളഞ്ഞത്?

പുത്രി:—എന്റെ ഭർത്താവിന്നു്

മാതാവ്:—ഭർത്താവ്? ഒരു തുലുക്കനാണ് ഒരു ബ്രാഹ്മണസ്ത്രീയുടെ ഭർത്താവ്!

പുത്രി:—ഞാൻ ഈ പുഷ്പത്തെ അശേഷം അർഹിക്കുന്നില്ല. എന്റെ ഭർത്താവു തുലുക്കനായിരുന്നിട്ടും ഞാൻ അദ്ദേഹത്തെ ഒരിക്കലും നിന്ദിച്ചിട്ടില്ലെന്നു പറയുന്നതിൽ എനിക്കു വലുതായ അഭിമാനംതോന്നുന്നുണ്ടു. അമ്മയുടെ ഭർത്തൃഭക്തി സ്വർഗ്ഗസുഖത്തിന്ന് അമ്മയെ അർഹയാക്കിത്തീർക്കുമെങ്കിൽ ആ സ്വർഗ്ഗസുഖംതന്നെ, അമ്മയെപ്പോലെ ഒരു ഉത്തമഭാര്യയായ മകൾക്കും, അവകാശപ്പെട്ടതായിരിക്കാം.

മാതാവ്—നീ വാസ്തവത്തിൽ ശരിയായ ഒരു 'ഭാര്യ'

തന്നെയാണോ?

പുത്രി:—അതേ. സംശയമില്ല.

മാതാവ്:—യാതൊരു സങ്കോചവുംകൂടാതെ മനസ്സാലെ മരിക്കുന്നതു് എങ്ങിനെയാണെന്ന് നിനക്ക് അറിയാമോ?

പുത്രി:—ഉവ്വ്. എനിക്കറിയാം.

മാതാവ്:—എന്നാൽ നിനക്കുവേണ്ടി വേഗത്തിൽ ഒരു ചിതാഗ്നികൂട്ടുകതന്നെ. നോക്ക് ഇതാ, അവിടെനിൻെറ ഭർത്താവിൻെറ മൃതശരീരം കിടക്കുന്നു.

പുത്രി:—ജിവാജിയൊ?

മാതാവ്:—അതേ ജിവാജിതന്നെ. അദ്ദേഹം വേദനിശ്ചയങ്ങൾപ്രകാരം നിൻെറ ഭർത്താവായിരുന്നു. സംതൃപ്തയാകുവാൻ തരമാകാതെ പരിഭവപ്പെട്ട് അണഞ്ഞുപോയ വിവാഹമുഹൂർത്തത്തിലെ ഹുതാഗ്നി, ബുഭുക്ഷയോടുകൂടി ക്രീഡിച്ചതായ ചിതാഗ്നിയായിത്തീർന്നിരിക്കുന്നു. പൂർണ്ണമാകാതെ തടസ്സപ്പെട്ടുപോയ വിവാഹക്രിയ ഇപ്പോൾ മുഴുവനാക്കാം.

പിതാവ്:—എൻെറ കുട്ടീ നീ അതൊന്നും ശ്രദ്ധിക്കേണ്ടാ. നീ നിൻെറ പുത്രൻെറ അടുക്കലേക്ക്, സന്താപത്താൽ ഇരുട്ടടഞ്ഞതായ നിൻെറപാഴ്കുടിലിലേക്ക്, തിരിച്ചുപോയാലും! ഞാൻ എൻെറ കർത്തവ്യത്തെ അതിൻെറ ക്രൂരമായ പരമാവസാനംവരെ നിർവ്വഹിച്ചുകഴിഞ്ഞു. നീ ചെയ്യേണ്ടതായിട്ട് ഇനി യാതൊന്നുമില്ല—പ്രിയേ!ദുഃഖം നിഷ്ഫലമാകുന്നു. നമ്മുടെ വൃക്ഷത്തിൽനിന്ന് ഒടിച്ചെടുക്കപ്പെട്ട ശാഖ ഉണങ്ങിയതായിരുന്നുവെങ്കിൽ ഞാൻ തച്ചയായും അതിനെ അഗ്നിയിൽ അർപ്പിക്കുമായിരുന്നു. എന്നാൽ അതു് ഒരുപുതിയമണ്ണിൽ ചൈതന്യമുള്ള പച്ചവേരുകൾ ഓടിക്കയും അതു ഫലപുഷ്പങ്ങളെ വഹിക്കുകയുമാണ.

സ്ഥിരിക്കുന്നു. അവൾ എവിടെ ആരാൽ സ്നേഹിക്കപ്പെട്ടുവോ അവിടെ അവരുടെ നടപടിക്രമങ്ങളെ ആചരിക്കുന്നതിന്ന് സന്താപലേശംകൂടാതെ അവളെ വിട്ടയച്ചേക്കൂ. വരൂ; പ്രിയേ!നമുക്കുതിരിച്ചുപോകാം. നമുക്ക് ഈ ലോകബന്ധങ്ങളെല്ലാം മുറിച്ചുനീക്കി ഇനിയുള്ള നമ്മുടെ ജീവിതശേഷത്തെ വിശുദ്ധമായ വല്ലപുണ്യക്ഷേത്രത്തിലെയും പ്രശാന്തമായ ഏകാന്തത്തിൽ കഴിച്ചുകൂട്ടുന്നതാണുനല്ലതു്.

മാതാവ്:—ഞാൻ അതിന്നു സന്നദ്ധയാണ്. എന്നാൽ,അതിന്നുമുമ്പായി നമ്മുടെ ജീവിതമാകുന്ന മണ്ണിൽനിന്നു മുളച്ചുണ്ടായതായ എല്ലാപാപബീജങ്ങളേയും എല്ലാ അപകഷ്ത്തേയും ആ മണ്ണിൽത്തന്നെ ചവുട്ടിത്തേച്ചു നശിപ്പിച്ചുകളയണം. ഒരു പുത്രിയുടെ അപകീത്തി അവളുടെ മാതാവിൻെറ മാന്യതയെ കെടുക്കുന്നതാണ്. നീചമായ ആ ദുഷ്കീത്തി എരിഞ്ഞാളുന്ന അഗ്നിക്കു ഇന്നുതന്നെ ഇരയാകണം: അവിടെ, എൻെറ മകളുടെ ശവഭസ്മത്തിൽ, ആ ചിതയിൽ ,ഉത്തമമായ യഥാത്ഥ 'ഭായ്യാത്വ'ത്തിന്നു് നമുക്കു് ഒരു സ്മാരകത്തെ നിമ്മിക്കണം.

പുത്രി:—അമ്മേ!എൻെറ ഭത്താവല്ലാത്ത ഒരാളോടുകൂടി എൻെറഅമ്മ എന്നെ മരണ ശൃംഖലകളെക്കൊണ്ടു ബലാൽക്കാരമായി ബന്ധിക്കരുതേ! അങ്ങിനെയായാൽ, ആദ്യന്തമില്ലാത്തവനായ മൃത്യുദേവൻെറ വിശുദ്ധാലയത്തെ കല്പിച്ചുകൂട്ടി അശുദ്ധപ്പെടുത്തിയതിന്നുള്ള മഹാപാപം അമ്മ അനുഭവിക്കേണ്ടിവരുന്നതാണ്.

മാതാവു:—ഭടന്മാരെ!തീവെട്ടികൾ കൊളുത്തുവിൻ, ആ സ്ത്രീയെ വളയുവിൻ!

പുത്രി:—പിതാവേ!

പിതാവ്:—ഭയപ്പെടേണ്ടാ. കഷ്ടമേ! എൻെറമകളേ! നിനക്കു നിൻെറ അമ്മയുടെ കൈകളിൽനിന്നു രക്ഷ

പ്പെട്ടതിന്നും നിൻെറ പിതാവിനെത്തന്നെ വിളിച്ചുനി ലവിളിക്കേണ്ടിവന്നുവല്ലോ! ഈശ്വരാ!

പുത്രി:—അച്ഛാ!

പിതാവ്:—എൻെറഓമനെ!—പുത്രീ എൻെറ അ ട്ടുത്തുവരിക. മനുഷ്യനിർമ്മിതങ്ങളായ നിയമപരമ്പരകളെ ല്ലാം കേവലം അഹങ്കാരപ്രദർശനങ്ങൾ മാത്രമാകുന്നു; പാ റക്കൂട്ടങ്ങളിൽ അടിഞ്ഞുകൂടുന്ന നീർപതകൾപോലെ, വി ധിബലത്തോട് എതൃത്തുനോക്കുകയോ! നീ നിൻെറ പുത്ര നെ കൂട്ടിക്കൊണ്ടു വരിക. മകളെ! നമുക്കെല്ലാവക്കും സുഖ മായി ഒന്നിച്ചുതന്നെ താമസിക്കാം. ഒരു പിതാവിൻെറസ്നേ ഹം ഈശ്വരദത്തമായ കാലവർഷംപോലെയാണ്; അതി ളക്കപ്പെടാവുന്നതല്ല. അതു് അപരിമിതമായ ആകാശത്തു നിന്ന് അനർഗ്ഗളമായി പ്രവഹിക്കുന്നതാണ്.

മാതാവ്:—നിങ്ങൾ എങ്ങോട്ടുപോകുവാൻതുടങ്ങു ന്നു. പിന്തിരിയുകയോ! ഭടന്മാരെ!നിങ്ങളുടെ യജമാനനാ യ "ജീവാജി"യിലുള്ള സ്വാമിഭക്തിയോടുകൂടി നിങ്ങൾ സ്വസ്ഥാനങ്ങൾവിടാതെ ഉറപ്പിച്ചുനില്ക്കുവിൻ! അദ്ദേഹ ത്തിന്നുവേണ്ടി നിങ്ങളാൽ കർത്തവ്യമായ അന്ത്യകർമ്മങ്ങൾ ചെയ്തവസാനിപ്പിക്കുവിൻ!

പുത്രി:—പിതാവേ!

പിതാവ്:—ഭടന്മാരേ!നിങ്ങൾ അവളെ വിട്ടയക്കു വിൻ! അവൾ എൻെറ പുത്രിയാണ്.

ഭടന്മാർ:—അവർ ഞങ്ങളുടെ യജമാനൻെറ വിധവ യാണ്.

പിതാവ്:—അവളുടെഭർത്താവ്, ഒരു മുസൽമാൻ ആയിരുന്നാലും അദ്ദേഹം സ്വമതത്തിൽ സുദൃഢചിത്തനാ യിരുന്നു.

മാതാവ്:—ഭടന്മാരേ! നിങ്ങൾ ഈ വൃദ്ധനെ ബന്ധ

വസ്സിൽ വയ്ക്കുവിൻ.

പുത്രി:—അമ്മേ! ഞാൻ നിങ്ങളുടെ ആജ്ഞകളെതീരെ നിരസിക്കുന്നു. ഹേ! പട്ടാളക്കാരെ! ഞാൻ നിങ്ങളുടെ ബലവീര്യങ്ങളെ നിശ്ശേഷം നിഷേധിക്കുന്നു. മരണത്തിൽ കൂടിയും, സ്നേഹത്തിൽകൂടിയും, ഞാൻ സ്വാതന്ത്ര്യത്തെ തന്നെ സമ്പാദിക്കുന്നതാണ്. കണ്ടുകൊൾവിൻ! സ്വാതന്ത്ര്യത്തെക്കാൾ വലുതായിട്ട് ഒന്നും തന്നെ ഇല്ല.

## "ഹിപ്-ഹിപ്-ഹുറേ"

'നവേന്ദുശേഖരൻ' അരുണലേഖയെ വിവാഹം ചെയ്ത അവസരത്തിൽ വിവാഹാദിദേവത ഹോമാഗ്നികുണ്ഡത്തിന്റെ പിന്നിൽനിന്നു ഒന്നു മന്ദഹസിച്ചു. ഈശ്വരന്മാർക്ക് ലീലകളായി തോന്നുന്നതു്, നിർഭാഗ്യതയാൽ നശ്വരജീവികളായ നമുക്ക് എപ്പോഴും അങ്ങിനെയല്ല അനുഭവപ്പെടുന്നത്.

നവേന്ദുവിന്റെ പിതാവായ പൂർണ്ണേന്ദുശേഖരൻ ഇംഗ്ലീഷുകാരായ സർക്കാരുദ്യോഗസ്ഥന്മാരുടെ ഇടയിൽ സുപരിചിതനായിരുന്നു. അവരെ കാണുമ്പോൾ യഥാവസരം താൻ ചെയ്യാറുള്ള അഭിവാദ്യങ്ങളാകുന്ന പങ്കായങ്ങളുടെ സഹായത്താൽ തന്റെ ജീവിതമാകുന്ന തോണിയെ അദ്ദേഹം "റായിബഹദൂർ" എന്ന ശൂന്യമായ ഒരു സ്ഥാനത്തെത്തിച്ചിരുന്നു. അതിലും വലിയ സ്ഥാനങ്ങളിൽ എത്തുവാനുള്ള വഴികളും അദ്ദേഹം കണ്ടുവെച്ചിരുന്നു. എന്നാൽ അസ്പഷ്ടദൃഷ്ടമായ "രാജാ" എന്ന സ്ഥാനമാകുന്ന ഉന്നതശിഖരത്തെ ലക്ഷീകരിച്ചുകൊണ്ടിരിക്കുമ്പോൾ, തന്റെ അമ്പത്തഞ്ചാമത്തെ വയസ്സിൽ, ലൌകികങ്ങളായ സ്ഥാനമാന

ങ്ങൾക്കും, അലങ്കാരാഡംബരങ്ങൾക്കും തീരെ പ്രസക്തിയില്ലാത്ത ഒരു ലോകാന്തരത്തിലേയ്ക്ക് അദ്ദേഹം പെട്ടന്നു ബഹിഷ്കരിക്കപ്പെട്ടു. അനവരതമായ അഭിവന്ദനങ്ങളാൽ അത്യന്തം അശക്തമായിരുന്ന അദ്ദേഹത്തിന്റെ ശിരസ്സ് അപരിഹാര്യമായ ചിതാഗ്നിശയനത്തിൽ എന്നന്നേക്കുമായി ശാന്തതയെ പ്രാപിച്ചു.

ആധുനികശാസ്ത്രസിദ്ധാന്തപ്രകാരം "ശക്തി" എന്നത് അനശ്വരമാകുന്നു. അതിന്നുപരിണാമഭേദമോ, പ്രയോഗവ്യത്യാസമോ, അല്ലാതെകേവലം നാശം ഒരിക്കലും സംഭവിക്കുന്നില്ല. തന്നിമിത്തം ചഞ്ചലയായ ലക്ഷ്മീദേവിയുടെ പരിചാരികയായിരുന്ന പൂർണ്ണേന്ദുവിന്റെ 'അഭിവന്ദനശക്തി' പരേതനായ പിതാവിൽനിന്ന് അനുരൂപനായ പുത്രനിലേയ്ക്കു സംക്രമിച്ചു. യുവാവായ നവേന്ദുശേഖരൻ കാററത്താടിയുലയുന്ന കുശ്മാണ്ഡംപോലെ, വലിയസ്ഥാനങ്ങളിലിരിക്കുന്ന ദൊരമാരുടെ ഗൃഹദ്വാരങ്ങളിൽ, അഭിവന്ദനപ്രയോഗങ്ങൾ ആരംഭിച്ചു.

അദ്ദേഹംവിവാഹംചെയ്തിട്ടുള്ള കുടുംബത്തിലെ പരമ്പരയായുള്ള നടവടികൾ ഇതിൽനിന്നു തീരെ വ്യത്യസ്തങ്ങളായിരുന്നു. ആ കുടുംബത്തിന്റെ അധിപതിയായ "പ്രമഥനാഥൻ" സ്വജനങ്ങളുടെ സ്നേഹവും,പരിചിതന്മാരായ സകലരുടെയും പ്രീതിയും സ്വയമേവ സമ്പാദിച്ചവനായിരുന്നു. അദ്ദേഹത്തിന്റെ സ്വജനങ്ങളും അയൽവാസികളും സകലത്തിലും അദ്ദേഹത്തെ ഒരു മാതൃകയായി ഗണിച്ചുപോന്നു.

'പ്രമഥനാഥൻ' ഒരു ബിയെക്കാരനും അതിന്നുപുറമെ, നല്ല വിശേഷബുദ്ധിയാൽ അനുഗൃഹീതനുമായിരുന്നു. എന്നാൽ അദ്ദേഹത്തിന്നു ഉദ്യോഗവലിപ്പം ഒന്നും ഉണ്ടായിരുന്നില്ല. പറയത്തക്ക സ്ഥിരസമ്പാദ്യവുമുണ്ടായിരുന്നി

ല്ല. അദ്ദേഹം പ്രസിദ്ധനായ ഒരു എഴുത്തുകാരൻമായിരുന്നി ല്ല. അദ്ദേഹത്തിൽനിന്ന് എത്രയധികം അകന്നു നില്ക്കേ ണമെന്നു ദൊരമാർ ആഗ്രഹിച്ചിരുന്നുവോ; അത്രയധികം അദ്ദേഹവും ആ കൂട്ടരെ അകററി നിർത്തിക്കൊണ്ടിരുന്നു. അ തുകാരണം 'പ്രമഥനാഥനെ' സഹായിക്കുന്നതിന്നു 'യോഗ്യ ന്മാർ'ആരും സന്നദ്ധരായിരുന്നില്ല. തന്നിമിത്തംഅദ്ദേഹം തന്റെ കുടുംബക്കാരുടെയും സ്നേഹിതന്മാരുടെയും വാരി ധിയിൽമാത്രമേ അറിയപ്പെട്ടിരുന്നുള്ളൂ. അതിൽകവിഞ്ഞ തായ ഒരു മാന്യതയോ ബഹുമാനമോഅദ്ദേഹത്തിന്നുണ്ടാ യിരുന്നില്ല.

എന്നാൽ, ഈ പ്രമഥനാഥനും ഉദ്ദേശം മൂന്നുകൊല്ല ത്തോളം ഇംഗ്ലണ്ടിൽ താമസിച്ചിട്ടുള്ള ആളാണ്. അക്കാ ലത്ത് ഇംഗ്ലീഷുകാർ തന്നോടു പ്രദർശിപ്പിച്ചിട്ടുള്ള ദയാപൂ ർവ്വകമായ ഔദാര്യം, അദ്ദേഹത്തിൽ, സ്വരാജ്യത്തിന്റെ ശോച്യാവസ്ഥയെക്കുറിച്ചും അധഃപതനത്തെക്കുറിച്ചും വി സ്മൃതിയുണ്ടാക്കി. അദ്ദേഹം ഒരു യൂറോപ്യവേഷധാരി യായിട്ടാണ് ഇന്ത്യയിലേക്ക് മടങ്ങിവന്നത്. ആദ്യത്തിൽ ഈ വേഷം അദ്ദേഹത്തിന്റെ സഹോദരീസഹോദരന്മാ രെ കണക്കിലധികംവ്യസനിപ്പിച്ചു എങ്കിലും, ക്രമേണ പാ ശ്ചാത്യവസ്ത്രധാരണം ഇതിലുമധികം യോജിക്കുന്നവരാ യി മററാരുമില്ലെന്ന് അവക്ക് തോന്നിത്തുടങ്ങുകയും കാലാ ന്തരത്തിൽ അദ്ദേഹത്തിന്റെ അവസ്ഥയിലും അഭിമാന ത്തിലും അവരും പങ്കുകൊണ്ടുതുടങ്ങുകയും ചെയ്തു.

'ആംഗ്ലോ ഇന്ത്യക്കാരോ'ടു സമനിലയിൽ പെരുമാ റേണ്ടത് എങ്ങിനെയാണെന്നു താൻ ബഹുജനങ്ങൾക്കു ഉ ദാഹരിച്ചുകാണിക്കുമെന്നു അദ്ദേഹം ഇംഗ്ലണ്ടിൽനിന്നു മട ങ്ങിവന്നപ്പോൾ വിചാരിച്ചിരുന്നു. അവരുടെ അടുക്കൽ മുട്ടുകുനിച്ചു വിനീതരായി നില്ക്കുന്നതല്ലാതെ അവരുമായിസ

മനിലയിൽ പെരുമാറുവാൻ ഇന്ത്യക്കാർക്ക് സാധിക്കുന്നത ല്ലെന്നുള്ള സിദ്ധാന്തം ശരിയല്ലെന്നും, അങ്ങിനെ പറയുന്ന നാളു സ്വാഭിമാനത്തിൻെറ അഭാവത്തെ പ്രദശിപ്പിക്കുന്ന തുകൂടാതെ ഇംഗ്ലീഷുകാരോട് കാണിക്കുന്ന ഒരനീതികൂടിയാ ണെന്നും ആയിരുന്നു പ്രമഥനാഥൻെറ അഭിപ്രായം.

ഇംഗ്ലണ്ടിലുള്ള സുപ്രസിദ്ധന്മാരായ അനവധി ഇംഗ്ലീ ഷുകാരുടെ പരിചയക്കത്തുകൾ അദ്ദേഹം കൊണ്ടുവന്നിട്ടു ണ്ടായിരുന്നതുകൊണ്ട്, ആംഗ്ലോഇന്ത്യൻസമുദായത്തിൽ അ ദ്ദേഹത്തിന് ആദ്യംതന്നെ കുറച്ചൊരു പ്രവേശം ലഭിച്ചു. അദ്ദേഹം സ്വഭാഗ്യനായി, പലപ്പോഴും ചായവിരുന്ന, സ ദ്യ, കായികാഭ്യാസങ്ങൾ, മററു വിനോദങ്ങൾ മുതലായവ യിൽ പങ്കുകൊണ്ട്, ആതിഥേയരായ ഇംഗ്ലീഷുകാരുടെ ഔ ദാര്യത്തെ അനുഭവിച്ചു. അപ്രകാരമുള്ള ഭാഗ്യാനുഭവ ങ്ങൾ അദ്ദേഹത്തെ മത്തനാക്കിത്തീക്കുകയും, അദ്ദേഹ ത്തിൻെറ ശരീരത്തിലുള്ള ഓരോ രക്തനാഡികളിലും ഒരു "കിക്കിളി" ഉണ്ടാക്കിത്തീക്കുകയും ചെയ്തു.

ഏതാണ്ട് ഇക്കാലത്ത് ഒരു പുതിയ തീവണ്ടിപ്പാത യുടെ ഉൽഘാടനാവസരത്തിൽ, ഒന്നാമതായി ഓടിക്കുന്ന വണ്ടിയിൽ കയറി യാത്രചെയ്യുന്നതിന്ന് ഉദ്യോഗസ്ഥ ന്മാരുടെ സേവക്കാരായി ആ ദിക്കിലുള്ള പലരേയും ഗവ ണർ ക്ഷണിക്കുകയുണ്ടായി. ക്ഷണിക്കപ്പെട്ടവരുടെ കൂട്ട ത്തിൽ പ്രമഥനാഥനുമുണ്ടായിരുന്നു. മടക്കത്തിൽ തീവ ണ്ടിയുടെ ഒരു മുറിയിൽനിന്നു യാത്രക്കാരായ ചില ഇന്ത്യ ക്കാരെ അതിയായ ധിക്കാരത്തോടുകൂടി യൂറോപ്യനായ ഒ രു പൊല്ലീസ്സുദ്യോഗസ്ഥൻ പിടിച്ചു വലിച്ചുപുറത്താക്കി. യൂറോപ്യവേഷധാരിയായ പ്രമഥനാഥനും ആ മുറിയി ലുണ്ടായിരുന്നു. മററുള്ളവരുടെ കൂട്ടത്തിൽ അദ്ദേഹവും പുറത്തിറങ്ങുവാൻ ഭാവിച്ചപ്പോൾ ആ ഉദ്യോഗസ്ഥൻ "സർ, നിങ്ങൾ ഇറങ്ങണമെന്നില്ല. അവിടെത്തന്നെ ഇ

 രിപ്പാനപേക്ഷ" എന്നു സബഹുമാനം പറഞ്ഞു.

തന്നോടു പ്രത്യേകമായി കാണിച്ച ആ ആദരവു നിമിത്തം ആദ്യത്തിൽ അദ്ദേഹം അഭിമാനംകൊണ്ടു തന്നെത്താൻ ഒന്നു ഞെളിഞ്ഞു. കുറച്ചു കഴിഞ്ഞു, വണ്ടി ഓടിത്തുടങ്ങിയപ്പോൾ, പശ്ചിമഭാഗത്തു പുതുതായി ഉഴുതു പച്ചവിട്ടിരിക്കുന്ന വയലുകളിൽ പ്രതിഫലിക്കുന്ന അസ്തമയസൂര്യന്റെ മന്ദകിരണങ്ങൾ ഇന്ത്യാരാജ്യത്തെ മുഴുവൻ ബാധിച്ചിരിക്കുന്ന ലജ്ജാവഹമായ അവസ്ഥാഭേദത്തിന്റെ ഒരു നിഴലാട്ടംപോലെ, അദ്ദേഹം നോക്കിക്കണ്ടു. ആ തീവണ്ടിയിലെ ഏകാന്തമുറിയിൽ ജാലകത്തിന്നടുത്തു ചിന്താമഗ്നനായി നോക്കിക്കൊണ്ടിരിക്കുമ്പോൾ വൃക്ഷച്ഛായയുടെ മറവിലൂടെ ശോച്യാവസ്ഥയിലെത്തിയിരിക്കുന്ന ഇന്ത്യാമാതാവിന്റെ നഗ്നനയനങ്ങൾ കാണപ്പെട്ടതായി പ്രമഥനാഥന്നു തോന്നി. മനോരാജ്യത്തിൽ മുഴുകിയ പ്രമഥനാഥന്റെ കണ്ണുകളിൽനിന്നു ചുടുബാഷ്പകണങ്ങൾ പുറപ്പെട്ടു കവിൾത്തടങ്ങളിലൂടെ അനർഗ്ഗളമായി പ്രവഹിക്കുകയും, ഹൃദയം കോപാവേശത്താൽ ഭിന്നമായിത്തീരുകയുംചെയ്തു.

രഥോത്സവാവസരത്തിൽ ഈശ്വരപ്രതിമയെ വഹിച്ചുകൊണ്ടു തെരുവീഥിയിലൂടെ പോയ്ക്കൊണ്ടിരുന്ന ഒരു കഴുതയുടെ കഥ അപ്പോൾ അദ്ദേഹത്തിന്ന് ഓർമ്മവന്നു. പാന്ഥന്മാർ ദേവപ്രതിമയെ താണുകുമ്പുകയും അതിന്റെ മുമ്പിൽ പൊടി നിറഞ്ഞ വഴിയിൽ വീണു നമസ്കരിക്കുകയും ചെയ്തിരുന്നു. വിഡ്ഢിയായ ആ കഴുത, ജനങ്ങളുടെ ഭക്തിബഹുമാനപ്രദർശനം തന്നെ ഉദ്ദേശിച്ചാണെന്നു തെററിദ്ധരിച്ചു. "ഞാനും ആ കഴുതയുംതമ്മിൽ ഇത്രമാത്രമേ വ്യത്യാസമുള്ളു. ഇന്ന് എനിക്കു സിദ്ധിച്ചതായ ഈ ബഹുമതി എന്നെ ഉദ്ദേശിച്ചല്ലാ. എന്റെ വേഷത്തെ ഉദ്ദേശിച്ചാണ് ചെയ്തിട്ടുള്ളത് എന്ന ബോധം എനി

കണ്ടു"എന്നിങ്ങനെ പ്രമഥനാഥൻ തന്നെത്താൻ പറഞ്ഞു.

സ്വഗൃഹത്തിൽ തിരിച്ചെത്തിയ ഉടനെ, പ്രമഥനാഥൻ വീട്ടിലുള്ള കുട്ടികളെ എല്ലാവരേയും വിളിച്ചുവരുത്തി, പരസ്യമായി ഒരു വലിയ അഗ്നികുണ്ഡം ജ്വലിപ്പിച്ചു തന്റെ യൂറോപ്യവസ്ത്രങ്ങളൊക്കെ ഓരോന്നോരോന്നായി അതിലേയ്ക്കു എറിഞ്ഞുകളഞ്ഞു. കുട്ടികൾ അഗ്നികുണ്ഡത്തിന്നു ചുററും വലംവെച്ചു രസിച്ചു തുള്ളിക്കളിച്ചു. എത്ര അധികമുയരത്തിൽ അഗ്നി ആളിക്കത്തിയോ അത്ര അധികം അവരുടെ സന്തോഷോത്സാഹങ്ങളും വർദ്ധിച്ചു. പ്രമഥനാഥൻ ചായവിരുന്നിന്നും മററും സാധാരണമായി പോകാറുള്ള ആംഗ്ലോഇന്ത്യരുടെ ബംഗളാവുകളിൽ തീരെ കടക്കാതായി. സ്വഗൃഹമാകുന്ന കോട്ടക്കകത്ത് അദ്ദേഹം മററുള്ളവക്ക് അപ്രാപ്യനായി കഴിച്ചുകൂട്ടി. എന്നാൽ, തീവണ്ടിയിൽവെച്ച് അന്നു പ്രത്യക്ഷത്തിൽ അധിക്ഷേപിക്കപ്പെട്ടവരായ അദ്ദേഹത്തിന്റെ സ്നേഹിതന്മാർ കസവുതലപ്പാവുകളണിഞ്ഞിട്ടുള്ള അവരുടെ ഉത്തമാംഗങ്ങളെ യഥാവിധി ചഞ്ചാടിച്ചുകൊണ്ടു മുമ്പത്തെപ്പോലെ തന്നെ ദൊരമാരുടെ ഗൃഹദ്വാരങ്ങളിൽ കയറിയിറങ്ങിപ്പോന്നു.

വിധിവൈപരീത്യത്താൽ നവേന്ദുശേഖരൻ ഈ ഭവനത്തിലെ ഒരു സ്ത്രീയെയാണ് വിവാഹംചെയ്തത്. അദ്ദേഹത്തിന്റെ ഭാര്യയുടെ സഹോദരിമാരും നല്ല വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവരും രൂപവതികളും ആയിരുന്നു. ഈ വിവാഹബന്ധം തന്റെ ഭാഗ്യാതിരേകത്താൽ സാധിച്ചതാണെന്നു നാവേന്ദു വിചാരിച്ചു. എന്നാൽ തന്നെപ്പോലുള്ള ഒരുവന്റെ ബന്ധുത്വം സിദ്ധിച്ചത് അവക്ക് എററവും അഭിമാനകരമായ ഒരു സംഗതിയാണെന്നു

വധുവിൻെറ കുടുംബക്കാരെ ധരിപ്പിക്കുന്നതിൽ അദ്ദേഹം ഒരിക്കലും അജാഗ്രത കാണിച്ചിരുന്നില്ല. നവേന്ദുശേഖരൻ പലപ്പോഴും, പരേതനായതൻെറ പിതാവിനു ഓരോരോദൊരമാരയച്ചിട്ടുള്ള കത്തുകളെ മനഃപൂർവ്വമായിട്ടാണെങ്കിലും യാദൃശ്ചികമായിട്ടെന്നപോലെ അനുജത്തിമാർക്കു കാണിച്ചുകൊടുക്കും. തദവസരങ്ങളിൽ രക്തവർണ്ണമായ ഒരു പട്ടുറയുടെ ഉള്ളിലൂടെ അല്പമായി പുറത്തു തെളിഞ്ഞുകാണുന്ന അരവാളിൻെറ മിന്നിച്ചപോലെയുള്ള ഒരു പരിഹാസപരമായ കള്ളപ്പുഞ്ചിരി അവരുടെ പാടലാധരങ്ങളെ വിടർത്തുമ്പോൾ ആ സാധു തൻെറ വിസ്ഥിതപത്തൊത്ത് ആന്തരമായി ലജ്ജിക്കുകയും, പശ്ചാത്തപിക്കുകയും ചെയ്യും.

ജ്യേഷ്ഠസഹോദരിയായ "ലാവണ്യലേഖ" സൌന്ദര്യത്തിലും സാമർത്ഥ്യത്തിലും മററുള്ളവരെ അതിശയിച്ചിരുന്നു. അവൾ ഒരു ശുഭാവസരത്തിൽ പുതിയ ഒരു ജോടി "ഇംഗ്ലീഷ്ബൂട്ട്സ്" എടുത്തു നല്ല കുങ്കുമചാറണിയിച്ചു നവേന്ദുവിൻെറ ശയനമുറിയിലുള്ള ചുമരലമാരിയിൽ പ്രതിഷ്ഠിക്കുകയുംഈശ്വരപൂജയ്ക്ക് ഒരുക്കുന്നതുപോലെ സുഗന്ധദ്രവ്യങ്ങൾ, പുഷ്പമാല്യങ്ങൾ, ചന്ദനം, ധൂപക്കററി മുതലായവയെല്ലാം സമീപത്തു സംഭരിക്കുകയും, ബൂട്ട്സിൻെറ മുമ്പിൽ രണ്ടു വിളക്കു കൊളുത്തിവെയ്ക്കുകയും ചെയ്തു. നവേന്ദു അകത്തേക്കു വന്നപ്പോൾ സഹോദരിമാർ ഇരുവരും ഓരോവശത്തുനിന്നു പരിഹാസഗർഭമായ ഗൌരവഭാവത്തിൽ "അവിടുത്തെ ഈശ്വരന്മാരെ നമസ്കരിച്ചാലും! അവരുടെ അനുഗ്രഹത്താൽ അങ്ങു വിജയിയായിത്തീരട്ടെ!" എന്ന് അദ്ദേഹത്തോടു പറഞ്ഞു.

സഹോദരികളിൽ മൂന്നാമത്തവളായ "കിരണലേഖ വളരെദിവസം മഷിഞ്ഞിരുന്നു, "ജോൺ, സ്മിത്ത്, ബ്രൌൺ, തോമ്സൺ" എന്നുതുടങ്ങി ഇംഗ്ലീഷുകാരുടെ ഇട

യിൽ സാധാരണങ്ങളായ പുരുഷസംജ്ഞകളെ ഒരു വസ്ത്രത്തിൽ രക്തവർണ്ണങ്ങളായ ഒന്നാന്തരം പട്ടുനൂലുകൾകൊണ്ടു വിചിത്രമായി തുന്നിയുണ്ടാക്കി, അത്യന്തം ആദരവോടുകൂടി, ആ "നാമാവലി" യെ നവേന്ദുവിന്നു സമ്മാനിച്ചു.

നാലാമത്തവളും ബാലയും തന്നിമിത്തം അഗണ്യയും ആയ "ശശാങ്കലേഖ" നവേന്ദുശേഖരനോട് ഇപ്രകാരം പറഞ്ഞു:—"ജ്യേഷ്ഠന്റെ ഈശ്വരന്മാരായ ദൊരമാരുടെ പേരുകൾ ഉരുവിട്ടുജപിക്കുന്നതിന്നു ഞാൻ ഒരു തുളസിമാല ഉണ്ടാക്കിത്തരാം." അതുകേട്ടപ്പോൾ "പോടീ, അധികപ്രസംഗി!" എന്ന് അവളുടെ സഹോദരിമാർ അവളെ ശാസിച്ചു.

നവേന്ദുശേഖരൻ ലജ്ജയ്ക്കും കോപത്തിന്നും മാറിമാറി അടിമയായിത്തീർന്നു. എന്നാലും നവേന്ദു ആ സഹോദരികളുടെ സാഹചര്യത്തെ, പ്രത്യേകിച്ചും രൂപവതിയായിരുന്ന ലാവണ്യലേഖയുടെ സന്നിധാനത്തെ, ഉപേക്ഷിക്കുന്നതിന്നു ശക്തനായില്ല. അവളുടെ സൌന്ദര്യം മകരന്ദം പോലെ മധുരവും, വാക്കും പ്രവൃത്തിയും നവേന്ദുവിനെ സംബന്ധിച്ചേടത്തോളം, കാഞ്ഞിരപ്പഴംപോലെ കായ്പുള്ളതുമായിരുന്നു. നവേന്ദു, ഒന്നിന്റെ തൃപ്തിവരാത്ത മാധുര്യത്തേയും, മറേറതിന്റെ ദുസ്സഹമായ കയ്പിനേയും, ഒരേ സമയത്തുതന്നെ അനുഭവിച്ചു. കൂർത്തുമൂർത്ത മുള്ളുകൾകൊണ്ട് ചിറകുകീറിയ ചിത്രശലഭം, മധുവിലുള്ള ആസക്തി നിമിത്തം, കോപം സഹിച്ചു വിട്ടൊഴിയുവാൻ മനസ്സുവരാതെ പുഷ്പത്തിന്നു ചുററും തന്നെ വീണ്ടും പറക്കുന്നതു സാധാരണമാണല്ലോ.

ആ സഹോദരികളുടെ ഉപദ്രവം സഹിക്കവയ്യാതെ തനിക്കു ദൊരമാരെയോ അവരിൽനിന്ന് ഇച്ഛിക്കാവുന്ന

സഹായങ്ങളേയോ ഭ്രമമില്ലെന്നു നരേന്ദ്ര കുറേശ്ശ ഭാവി ക്കുവാൻ തുടങ്ങി. കലക്കടരുടെ സേവയ്ക്കു് അദ്ദേഹത്തി ന്റെ ബങ്കാളാവിലേയ്ക്കു പോകുമ്പോൾ, സുരേന്ദ്രനാഥ ബാനർജ്ജിയുടെ പ്രസംഗം കേൾക്കുവാനാണ് പോകുന്ന തെന്നു പറയും. ഡാർജീലിംഗ് എന്ന സ്ഥലത്തുനിന്നു മട ങ്ങിയെത്തുന്ന ഗവർണ്ണർസാഹിബിനെ എതിരേല്ക്കുവാൻ തീവ ണ്ടി ആപ്പീസ്സിലേയ്ക്കു പോകുമ്പോൾ, നരേന്ദ്ര അവരോട അന്നത്തെ വണ്ടിക്കു വരുവാൻ നിശ്ചയിച്ചിട്ടുള്ള തന്റെ ചെറിയമ്മാമനെ കാണുവാൻ പോകയാണെന്നു പറയും.

തനിക്ക് വിട്ടൊഴിയുവാൻ മനസ്സില്ലാത്ത മൊരമാരു ടേയും, ഉപേക്ഷിക്കുവാൻ നിവാഹമില്ലാത്ത തന്റെ സ ഹോദരിമാരുടേയും മദ്ധ്യത്തിൽ നിർഭാഗ്യനായ നരേന്ദ്രശേ ഖരൻ രണ്ടഗ്നികുണ്ഡങ്ങൾക്കിടയിൽ അകപ്പെട്ടവനെപ്പോ ലെ വളരെ വളരെ കഷ്ടപ്പെട്ടു. മൊരമാരെ തോല്പിച്ചോ ടിച്ചല്ലാതെ തങ്ങൾ അടങ്ങുകയില്ലെന്നു് ആ സഹോദരി മാർ തമ്മിൽ തമ്മിൽ നിഗൂഢമായി തീർച്ചപ്പെടുത്തീട്ടുണ്ടാ യിരുന്നു.

ചക്രവത്തിയുടെ തിരുനാൾ പ്രമാണിച്ച് അടുത്തു പ്രസിദ്ധപ്പെടുത്തുവാനിരിക്കുന്ന ബഹുമതിദാനവിവരപ്പട്ടി കയിൽ (Birthday honours list) നരേന്ദ്രശേഖരന്റെ പേ ർക്കൂടി ഉൾപ്പെട്ടിട്ടുണ്ടെന്നും "മുക്തിപദ" ത്തിലേയ്ക്കു ക യറുവാനുള്ള കോണിയുടെ ആദ്യത്തെ പടിയായ "റായി ബഹദ്ദൂർ" സ്ഥാനത്തിൽ അദ്ദേഹം ഉടനെ കയറുമെന്നും ഒരു കിംവദന്തി ഇക്കാലത്തു രാജ്യമെങ്ങും പ്രചരിച്ചു. ത നിയ്ക്കു് അത്യന്തം സന്തോഷകരമായ ആ "ശുഭോദന്ത" ത്തെക്കുറിച്ച് അവരോടു പറയുന്നതിന്ന് ആ സാധുവിനു ധൈര്യമുണ്ടായില്ല. ശരൽകാലത്ത് ഒരു രാത്രി, പൂർണ്ണച ന്ദ്രൻ, കാമുകന്മാരിൽ ചപലതയെ വർദ്ധിപ്പിക്കുന്ന തന്റെ ശീതകിരണങ്ങളെ സൈപരമായി പരത്തിക്കൊണ്ടിരുന്ന

പ്പോൾ, അടക്കിയാൽ അടങ്ങാതെയും ഒളിപ്പിച്ചാൽ ഒളിയാതെയും തന്റെ ഹൃദയത്തിൽ തിങ്ങിവിങ്ങിയിരുന്ന ആ സംഗതിയെക്കുറിച്ചു സമീപസ്ഥയായ തന്റെ പ്രിയതമയോടു നവേന്ദുശേഖരൻ ഗൂഢമായി പറഞ്ഞു. പിറേറന്നു രാവിലെ "മിസ്സിസ്സ് നവേന്ദു" ഒരു പല്ലക്കിൽ കയറി ജ്യേഷ്ഠസഹോദരിയായ ലാവണ്യലേഖയുടെ ഗൃഹത്തിൽച്ചെന്നു തനിക്കു സംഭവിക്കുവാനിരിക്കുന്നതായിക്കേട്ട ആപത്തിനെക്കുറിച്ചു വളരെ സങ്കടപ്പെട്ടു കണ്ണുനീർ പൊഴിച്ചുംകൊണ്ട് ആവലാതി പറഞ്ഞു.

"എന്താ? നവേന്ദു ഇനിത്തൊട്ട് ഒരു വാലു വളർത്താൻ തീർച്ചയാക്കീട്ടുണ്ടോ? 'റായിബഹദൂർ'രായാൽ അതൊന്നും വേണ്ടല്ലോ. വേണോ? നിനക്കെന്തൊണിത്ര സങ്കടപ്പെടുവാനോ നാണിക്കുവാനോ ഉള്ളത്?" എന്ന് ജ്യേഷ്ഠത്തി അനുജത്തിയെ സമാധാനപ്പെടുത്തി.

"അയ്യോ! എന്റെ ചേട്ടത്തീ, അങ്ങിനെ പറയരുത്. എനിക്കെന്തായാലും വേണ്ടില്ല. 'റായിബഹദൂരിണി' ആവാതെ കഴിഞ്ഞാൽ മതി." എന്നിപ്രകാരം അരുണലേഖ വീണ്ടും വിലപിച്ചു. അവരുടെ പരിചയത്തിൽ "ബുധനാഥബാബു" എന്നൊരാൾക്കു മാത്രമേ റായിബഹദൂർ സ്ഥാനമുണ്ടായിരുന്നുള്ളു. അതാണ് ആ സ്ഥാനലബ്ധിയിൽ അവൾക്കുണ്ടായ അസാമാന്യമായ വിഷാദത്തിനു കാരണം!

"ആട്ടെ, നീ പരിഭ്രമിക്കേണ്ടാ. എന്നെക്കൊണ്ടു കഴിയുന്നതും ഞാൻ ശ്രമിച്ച് ഈ ആപത്തു നിവൃത്തിയുണ്ടെങ്കിൽ ഒഴിപ്പിക്കാം." എന്നുപറഞ്ഞ് ലാവണ്യലേഖ കിരണലേഖയെ ആശ്വസിപ്പിച്ചു.

ലാവണ്യത്തിന്റെ ഭർത്താവായ "ബാബുനീലരത്നൻ" "ബക്സാറി"ൽ ഒരു വക്കീലായിരുന്നു. ശരൽകാലംകഴിഞ്ഞപ്പോൾ ബക്സാറിലേയ്ക്കു ചെല്ലുവാൻ ലാവണ്യം നവേന്ദുവി

നെ ക്ഷണിച്ചു. ആ ക്ഷണനം നവേന്ദുവിനെ അത്യന്തം സ ന്തോഷിപ്പിച്ചു, അദ്ദേഹം അതനുസരിച്ച് ഉടനെ ബക്കാറി ലേയ്ക്കു പോകുകയുംചെയ്തു.

പശ്ചിമജില്ലകളിൽ ഒന്നായ ബക്കാറിലെ ഹേമന്തം ലാവണ്യലേഖയ്ക്ക് എത്രയും പററിയതായിരുന്നു. അനുരൂ പമായ കാലാവസ്ഥ അവളുടെ രൂപലാവണ്യത്തെ ഒന്നുകൂ ടി വർദ്ധിപ്പിക്കുകയും അവളുടെ ഗ്ലാനമായിരുന്ന കവിൾത്ത ടം 'പാടലവേലവകോമള'മായി പൂർവ്വാധികം പ്രകാശിക്കു കയുംചെയ്തു. ഒരു ചെറുപുഴയുടെ ഏകാന്തമായ തീരത്തു പൂത്തുതളിർത്തുനില്ക്കുന്ന കാശാവിനെപ്പോലെ അവൾ മ നോഹരയായിത്തീർന്നു. പ്രഭാതത്തിൽ സൂര്യരശ്മികൾ പ്രതി ഫലിച്ച തേജഃപുഞ്ജങ്ങളായ മഞ്ഞുനീർത്തുള്ളികളെ വിക രണംചെയ്യുന്ന പുഷ്പിണിയായ മാലതീലതയെ എന്നപോ ലെ സ്വയം ആകർഷിക്കപ്പെട്ടവനായ നവേന്ദുശേഖരൻ, ലാവണ്യലേഖയെ കണ്ണുനിറയെക്കണ്ടു.

അന്നത്തെക്കാൾ അധികമായ ഒരു സുഖാനുഭൂതി ത ന്റെ ജീവകാലത്തൊന്നും നവേന്ദുവിനുണ്ടായിട്ടില്ല. ത ന്റെ ശരീരസ്ഥിതിയുടെ പൂർണ്ണസുഖാവസ്ഥയും, സുന്ദരഗാ ത്രിയായ ലാവണ്യലേഖയുടെ ഉന്മേഷജനകമായ സന്നിധാ നവും കൂടിച്ചേർന്നപ്പോൾ നവേന്ദു എന്തെന്നില്ലാത്ത ഒരാ ഹ്ലാദത്താൽ തന്നെത്താൻ വിസ്മരിച്ചുപോയി. അവിടെ തോട്ടത്തിന്നരികിലൂടെ ഒഴുകുന്ന ഗംഗാനദി അനിശ്ചിതവും അജ്ഞാതവും ആയ ഏതോ ഒരു സ്ഥാനത്തെയ്ക്കു പോകു ന്നതായും, തന്റെ മനസ്സിൽ വളർന്നുകൊണ്ടിരുന്ന അസം ബന്ധങ്ങളായ വിചാരപരമ്പരകൾക്ക് അതിൽനിന്ന് എ ന്തോ ചിലരൂപങ്ങൾ ഉണ്ടായിത്തീരുന്നതായും മററും ന വേന്ദുവിന്നുതോന്നി.

പ്രഭാതത്തിൽ അദ്ദേഹം ഗംഗാനദീതീരത്ത് ഉലാത്തുവാൻ പോയി മടങ്ങിവരുമ്പോൾ, ഹേമന്തസൂര്യൻെറ മൃദുലകരസ്പർശത്താൽ കാമിനീകാമുകന്മാൎക്ക് പരസ്പരാലിംഗനത്തിൽ തോന്നാറുള്ളതും അനുപമവുമായ, ഒരു അനുഭവവിശേഷം അദ്ദേഹത്തിനുണ്ടാവുകയും, ശരീരമാസകലം ആ സുഖാവസ്ഥയിൽ കുറഞ്ഞൊന്നു തപ്തമായിത്തീരുകയും ചെയ്യാറുണ്ട്. വാസസ്ഥലത്തു മടങ്ങിയെത്തുമ്പോൾ ലാവണ്യലേഖ ഏതെങ്കിലും വീട്ടുവേലകളിൽ ഏൎപ്പെട്ടു തനൊത്താൻ ആഹ്ളാദിച്ചുകൊണ്ടിരിക്കുന്നതു കാണാം. അപ്പോഴെല്ലാം അവരെ സഹായിക്കുവാൻ ശ്രമിക്കുകയും തൻെറ അപടുത്വത്തേയും അജ്ഞതയേയും പ്രത്യക്ഷപ്പെടുത്തുകയും ചെയ്യും. എന്നാൽ ആ വക വേലകളിൽ പരിജ്ഞാനമോ പരിചയമോ സമ്പാദിക്കുവാൻ നരേന്ദ്ര തീരെ ശ്രദ്ധിച്ചില്ല. താൻചെയ്യുന്ന തെററുകൾക്കു ലാവണ്യലേഖയിൽനിന്നു ക്ഷാമംകൂടാതെ കിട്ടിവരാറുള്ള ശാസനകളേയും ശകാരങ്ങളേയും സസന്തോഷം സ്വീകരിച്ചുവന്നു. കറിക്കൂട്ടുകൾ യഥാക്രമംകൂട്ടുന്നതിലും, വറക്കുന്നതിലും പൊരിക്കുന്നതിലും, അഗ്നിയെ ശരിപ്പെടുത്തുന്നതിലും എല്ലാം താൻ ഒരു കുട്ടിയെക്കാൾ അപടുവും നിസ്സഹായനുമാണെന്നു വളരെ പ്രയാസപ്പെട്ടു നരേന്ദ്ര ദിനംപ്രതി ഉദാഹരിച്ചുകൊണ്ടിരുന്നു. പ്രതിഫലമായി, ലാവണ്യലേഖയിൽനിന്നു സുലഭമായി ലഭിക്കാറുള്ള ശകാരങ്ങളെയും ഹാസ്യസൂചകമായ പുഞ്ചിരിയേയും സമ്മാനംപോലെ സ്വീകരിച്ചുകൊണ്ടും ഇരുന്നു.

സഹോദരിയുടെ കൊള്ളിവാക്കുകളും, കള്ളസ്തുതികളും കേട്ടു നരേന്ദ്ര ഉച്ചയ്ക്കു് സുഖമായി രസിച്ചുംകൊണ്ടു ഭക്ഷണംകഴിക്കും. പിന്നീട് കുറെ നേരം ശീട്ടുകളിക്കും. കളിയിലും അദ്ദേഹത്തിൻെറ കാൎയ്യം നന്നെ പരുങ്ങലാണ്.

കള്ളക്കളി കളിക്കുക, എതിരാളിയുടെ കയ്യ് നോക്കുക, തക്കിച്ച ലഹളകൂട്ടുക മുതലായതിനെല്ലാം ബഹു സമത്ഥനായിരുന്നു എങ്കിലും, ഒരു കയ്യെങ്കിലും വിളിച്ചു ജയിക്കാറില്ല. എന്നുമാത്രമല്ല, തോററാൽ തോൽവി ഒരിക്കലും സമ്മതിക്കയുമില്ല. തന്നിമിത്തം, കൂട്ടുകാർ അദ്ദേഹത്തെ എപ്പോഴും ശകാരിച്ചു. എന്നിട്ടും ഒരു ഭേദവും ഉണ്ടായില്ല; അന്നാകുവാനുള്ള മാൎഗ്ഗം തീരെ ഇല്ലായിരുന്നു.

ഒരു കാൎയ്യത്തിൽ മാത്രം അവിടത്തെ താമസത്താൽ നരേന്ദ്രശേഖരനിൽ പൂൎണ്ണമായി പരിഷ്കാരം കാണപ്പെട്ടു. ദൊരമാരുടെ പ്രീതി സമ്പാദിക്കലാണ് തന്റെ ജീവിതത്തിലെ ഏകോദ്ദേശമെന്നുള്ള അഭിപ്രായത്തെ തൽക്കാലത്തേയ്ക്കുമാത്രമാണെങ്കിലും അദ്ദേഹം തീരെ വിസ്മരിച്ചു. നമുക്ക് അത്യന്തം പ്രിയപ്പെട്ടവരും, അടുത്തവരും, ആയവരുടെ സ്നേഹാദരങ്ങൾ സമ്പാദിക്കുന്നത് എത്ര അത്യാവശ്യവും സുഖപ്രദവും ആണെന്ന് അദ്ദേഹം അനുഭവംകൊണ്ട് അറിയുവാൻതുടങ്ങി.

വിശേഷിച്ചു, നരേന്ദ്രവിന്റെ ഇപ്പോഴത്തെ താമസസ്ഥലവും അവിടത്തെ ജീവിതസമ്പ്രദായവും മുമ്പത്തേതിൽനിന്നു വളരെ വ്യത്യാസപ്പെട്ടതാണ്. 'ലാവണ്യലേഖ'യുടെ ഭത്താവായ "നീലരത്നൻ"—ബക്സാറിലുള്ള വക്കീലന്മാരിൽ പ്രഥമഗണനീയനായിരുന്നു. അദ്ദേഹം "സായ്പുപൂജ"ക്കാരനല്ലാ. ദൊരമാരുടെ നേരെ അദ്ദേഹം പ്രദശിപ്പിച്ചിരുന്ന മനഃപൂൎവ്വമായ അലക്ഷ്യഭാവം ആവശ്യത്തിൽ കവിഞ്ഞതാണെന്ന് അദ്ദേഹത്തിന്റെ സ്നേഹിതന്മാർ അദ്ദേഹത്തെ ശാസിക്കാറുണ്ട്. അവരോട് അദ്ദേഹം പറയാറുള്ള മറുവടി, ഇപ്രകാരമായിരുന്നു: "ആട്ടെ—തരക്കേടില്ല— ഞാൻ സന്ദശിച്ചതിന്നു ശേഷംകൂടി എന്നെ വന്നുകാണുവാൻ മനസ്സില്ലാത്തവരെ അങ്ങോട്ടു ചെന്നു

കാണുന്നതു വിലപിടിച്ച നമ്മുടെ മര്യാദയെ ദുർവ്യയംചെയ്യുയാണ്. കടൽതീരത്തിലെ മണൽ നല്ല ശുഭ്രവർണ്ണവും പ്രകാശവും ഉള്ളതാണെന്നതിന്നു സംശയമില്ല. എന്നാൽ ഞാൻ എൻെറ വിത്തുകളെ കറുത്തു ചളിനിറഞ്ഞ വയലുകളിൽ വിതക്കുവാനാണ് ഇഷ്ടപ്പെടുന്നത്. അവിടെയല്ലാതെ വിളവുണ്ടാവുകയില്ല." ഭാവിയെക്കുറിച്ച് അശേഷം ആലോചിക്കാതെ, നവേന്ദുവും ഈ ദൃശങ്ങളായ നൂതനാശയങ്ങളെ ക്രമേണ അല്പാല്പമായി അനുകരിക്കുവാൻ തുടങ്ങി. കഴിഞ്ഞ കാലങ്ങളിൽ, പരേതനായ സ്വപിതാവിൻെറയും, തൻെറയും അശ്രാന്തശുശ്രൂഷകളാൽ ഫലപ്രദമായിതീൎന്നിട്ടുള്ള വയലിൽ, നവേന്ദു ആശിച്ചുകൊണ്ടിരുന്ന "റായിബഹദൂർ" സ്ഥാനലബ്ധിയുടെ ബീജം ക്രമേണ വളൎന്നുകൊണ്ടുവന്നു. ഇനി അതിന്നു നനയ്ക്കുകയോ വളം ചേർക്കുകയോ ചെയ്യേണ്ട ആവശ്യമില്ല. അദ്ദേഹം അനവധി ദ്രവ്യം വ്യയംചെയ്തു പട്ടണമദ്ധ്യത്തിൽ യൂറോപ്യൻദൊരമാരുടെ പ്രത്യേകാവശ്യത്തിലേയ്ക്കു ഒരു കളിസ്ഥലവും കെട്ടിടവും ഏൎപ്പാടുചെയ്തിട്ടുള്ളതു വെറുതെയാണോ? വിശ്രമാവസരങ്ങളിൽ പരിഷ്കാരികളായ ദൊരമാരെല്ലാം അവിടെ ചെന്നുചേൎന്നു വിനോദിക്കുന്നതു സാധാരണമായിതീൎന്നിട്ടില്ലേ? അതുകൊണ്ടൊന്നും ഫലമില്ലെന്നു വരുമോ?

"ഇന്ത്യൻ നാഷണൽ കോൺഗ്രസ്സി"ൻെറ സമ്മേളനകാലം സമീപിച്ചു. ബക്കാറിൽനിന്നുംഅതിലേയ്ക്കു വേണ്ടി പണം പിരിച്ചയയ്ക്കുന്നതിന്നു തലസ്ഥാനത്തു നിന്നു ബാബുനീലരത്നനെ നിയമിച്ചു. നവേന്ദുശേഖരൻ മനസ്സമാധാനത്തോടുകൂടി മതിമറന്നു ലാവണ്യലേഖയോന്നിച്ചു ശീട്ടുകളിച്ചു രസിച്ചിരിക്കുമ്പോൾ ഒരു ദിവസം ബാബുനീലരത്നൻ അവിടെ കടന്നുചെന്നു പണംപിരിവുപുസ്തകം നവേന്ദു

വിൻെറ മമ്പിൽ നിവത്തിവെച്ച് "ഇതിൽ ഒരു ഒപ്പിട്ടുതരു" എന്ന് അപേക്ഷിച്ചു.

പൂവ്സ്മരണയാൽ നവേന്ദു ആദ്യത്തിൽ ഒന്ന് അമ്പരന്നു: ലാവണ്യാ വളരെ ഗൌരവഭാവത്തിൽ പരിഭ്രമത്തോടുകൂടി, "അയ്യോ! അതുചെയ്യരുത്. യൂറോപ്യന്മാക്കുവേണ്ടി നിങ്ങൾ ഏപ്പെടുത്തിക്കൊടുത്തിട്ടുള്ള വിനോദസ്ഥലത്തിൻെറ കാര്യം വളരെകഷ്ടത്തിലാവും", എന്നു നവേന്ദുവിനെ ഉപദേശിച്ചു.

നവേന്ദുവിനു ശുണ്ഠിവന്നു. "ഞാൻ അതുതന്നെ വിചാരിച്ചു പേടിച്ചിരിക്കയാണെന്നാണോ നിങ്ങളുടെയൊക്കെ ധാരണ?"

"ഞങ്ങൾ എന്തായാലും നിങ്ങളുടെ പേർ പ്രസിദ്ധപ്പെടുത്തുകയില്ല, അതുകൊണ്ടു പേടിക്കേണ്ടാ. ഒപ്പിട്ടേയ്ക്കൂ." എന്നു നീലരത്നൻ ആശ്വസിപ്പിക്കുവാൻ എന്നപോലെ പറഞ്ഞു.

ലാവണ്യലേഖ ഖിന്നഭാവത്തിൽ വീണ്ടും, "എന്നാലുംവേണ്ട. അതൊന്നും അത്രവിശ്വസിച്ചുകൂടാ. കാര്യങ്ങൾ കേട്ടുകേൾപ്പിച്ചു നാടൊക്കെ പരക്കാതിരിക്കില്ല—"

നവേന്ദുവിൻെറ ഭാവം മാറി, "എൻെറ പേർ വത്തമാനക്കടലാസ്സുകളിൽ കാണുന്നതുകൊണ്ടു എനിക്കൊരാപത്തും വരാനില്ല" എന്നു വളരെ ഉച്ചത്തിൽ ഉറപ്പിച്ചു പറഞ്ഞു. അതോടുകൂടി നീലരത്നൻെറ കയ്യിൽനിന്നു പുസ്തകം വലിച്ചെടുത്തു അതിൽ പേരെഴുതി ഒപ്പിട്ടു, എതിരെ "ഓരായിരം ഉറപ്പിക" എന്നു ചേത്തു. വത്തമാനക്കടലാസ്സുകൾ ഒന്നും ആ സംഭവം പ്രസിദ്ധപ്പെടുത്തുകയില്ലെന്നു ആന്തരമായി ആശിച്ച് അദ്ദേഹം സമാധാനപ്പെട്ടു.

ലാവണ്യം കൈപരത്തി തന്നെത്താൻ നെററിയിൽ

അടിച്ചുംകൊണ്ടു, "എന്ത്! എന്താ! നിങ്ങളീകാണിച്ചത്" എന്ന് ആക്ഷേപിച്ചു. "തെററൊന്നുമില്ലെ"ന്ന് നവേന്ദു അഭിമാനത്തോടെ വീരവാദം പുറപ്പെടുവിച്ചു.

"പക്ഷെ- എന്നാൽ—സാൽഡാസ്റ്റേഷ്യനിലെ സൂപ്രേണ്ടും, വൈററവേകമ്പനിയിലെ മാനേജരും, അവരുടെ ഭബാഷും, ഇവരുടെ ഏജണ്ടും, ടിക്കററുകളക്ററും, ബാൻഡുമാസ്റ്ററും മററു മെമ്പരും, നിങ്ങളോടു വളരെ മുഷിഞ്ഞേയ്ക്കും, നിങ്ങൾ കഴിക്കാറുള്ള "പൂജസ്സദ്യയ്ക്ക" നിങ്ങൾകൊടുക്കുന്ന "ഷാമ്പെയിൻ" കുടിക്കാൻ ഇനി അവരാരും വരാതിരിക്കാനും മതി. അവർ ഇനി നിങ്ങളെക്കാണുമ്പോൾ കൈതന്നു പുറത്തുതട്ടി ലോക്യം പറയാതിരിക്കാനുംമതി." എന്നിങ്ങനെ ലാവണ്യം വിടാതെ തുടൻപറഞ്ഞു.

"എന്നാൽ തീൻ! അതുകൊണ്ടൊന്നും ഞാൻ കുലുങ്ങില്ല". നവേന്ദുവിൻെറ അഭിമാനമാണ് ഈ മറുവടി കല്പിച്ചത്.

കുറെ ദിവസം കഴിഞ്ഞു. ഒരുദിവസം രാവിലെ നവേന്ദു കാപ്പി കുറേശ്ശയായി കുടിച്ചുംകൊണ്ടു ഒരു വത്തമാനക്കടലാസ്സു നോക്കുകയായിരുന്നു. 'X' എന്ന അജ്ഞാതനാമാവായ ഒരു ലേഖകൻ എഴുതിയിരുന്ന കുറിപ്പു നവേന്ദുവിൻെറ ദൃഷ്ടിപഥത്തിൽപെട്ടു. ആ ലേഖനത്തിൽ അതിൻെറ കൎത്താവു നവേന്ദുശേഖരൻെറ ആദരണീയമായ ഔദാൎയ്യത്തെ പ്രശംസിക്കുകയും അദ്ദേഹത്തെ ഹാർദ്ദമായിഅനുമോദിക്കുകയും അദ്ദേഹത്തെപ്പോലുള്ള മഹാന്മാരുടെ സഹായസഹകരണങ്ങൾ ലഭിച്ചതുകൊണ്ടു കോൺഗ്രസ്സിനുണ്ടായിട്ടുള്ള കൂടുതൽ ശക്തിയെകുറിച്ചു പ്രസ്താവിക്കുകയും മററും ചെയ്തിരുന്നു.

കഷ്ടം! പരേതനായ പൂൎണ്ണേന്ദുശേഖരൻെറ— നവേന്ദുവിൻെറ പ്രിയപിതാവിൻെറ—കാൎയ്യം ആലോചിക്കു

മ്പോൾ വളരെ വ്യസനം തോന്നുന്നു! പൂർണ്ണേന്ദുശേഖരാ! കോൺഗ്രസ്സിന്റെ ശക്തിവർദ്ധനയെ ഉദ്ദേശിച്ചാണോ ഭ ഗവാൻ ഈ നികൃഷ്ടസന്തതിയെ ഉൽപാദിപ്പിച്ചത്!

എന്നാൽ, അസന്തോഷകരമായ ആ പ്രസിദ്ധീകര ണത്തിൽ ആശ്വാസജനകമായ സംഗതിയൊന്നും ഇല്ലാ തിരുന്നില്ല. ദൗർഭാഗ്യമാകുന്ന മേഘപടലത്തിന്റെ അടിയി ലൂടെ ഭാഗ്യരേഖകളും തെളിഞ്ഞു കണ്ടിരുന്നു. നവേന്ദുശേ ഖരനെ അവരവരുടെ ഭാഗത്തേയ്ക്കു ലഭിക്കണമെന്ന് ആം ഗ്ലോഇന്ത്യക്കാർക്കും— ഭാരതമാക്കും— കോൺഗ്രസ്സുകാർക്കും ഒരുപോലെ ആഗ്രഹമുണ്ടെന്നും, ഇരുകക്ഷികളും ഉദ്ദേശ സിദ്ധിക്കു വേണ്ട വഴികളെ ക്ഷമയോടുകൂടി ആലോചിക്കു ന്നുണ്ടെന്നും ഉള്ള സംഗതിതന്നെ അദ്ദേഹം ഒരു നിലയും വിലയുമില്ലാത്ത സാധാരണനല്ലെന്നു പ്രത്യക്ഷപ്പെടുത്തി. അതുകൊണ്ടു നാവേന്ദു സന്തോഷിച്ച് അഭിമാനപ്പെട്ട് ആ ലേഖനത്തെ ലാവണ്യലേഖയ്ക്കു കാണിച്ചുകൊടുത്തു. കാര്യം ഒന്നും മനസ്സിലായിട്ടില്ലാത്ത ഭാവത്തിൽ അവൾ, "കഷ്ടംതന്നെ! ഒക്കെ പുറത്തായല്ലൊ. ആട്ടെ, നിങ്ങ ളോടിത്ര വൈരം? എന്തു ധിക്കാരം! എന്തു ക്രൂരത!" എ ന്നിങ്ങനെ വളരെ വ്യസനത്തോടുകൂടി അഭിപ്രായപ്പെട്ടു.

"സാരമില്ല. ലാവണ്യം അയാളെ വെറുതെ ദുഷി ക്കേണ്ടാ. ഞാൻ അയാൾക്ക് മുഴുവനും മാപ്പുകൊടുത്തിരി ക്കുന്നു. അയാളെ അനുമോദിക്കുകയും ചെയ്യുന്നു." എ ന്നു നവേന്ദു പുഞ്ചിരിതൂകിയുംകൊണ്ടു മറുവടി പറഞ്ഞു.

രണ്ടു ദിവസം കഴിഞ്ഞപ്പോൾ കോൺഗ്രസ്സിന്റെ വിരോധിയായ വർത്തമാനക്കടലാസ്സ്— ആംഗ്ലോഇന്ത്യ ക്കാരുടെ ഒരു കടലാസ്സ്— നവേന്ദുവിന്നു തപാൽ വഴിക്കു കിട്ടി. ആ കടലാസ്സിൽ മുൻ പ്രസ്താവിച്ച റി പ്പോർട്ടിനെ— "X"ന്റെ ലേഖനത്തെ—ഖണ്ഡിച്ചുംകൊ ണ്ട് "സൂക്ഷ്മഗ്രാഹി"എന്നു പേർവെച്ച്, ഒരാൾ ഒരു കുറി

ഷ്പ് എഴുതിയിരുന്നു. "നാവേന്ദുശേഖരനുമായി നേരിട്ടു പരിചയപ്പെടുവാൻ ഭാഗ്യമുണ്ടായിട്ടുള്ള യാതൊരാളും അപകീൎത്തികരവും അസംബന്ധവുമായ ഈ വൎത്തമാനത്തെ ലവലേശം വിശ്വസിക്കുകയില്ല. നവേന്ദു 'കോൺഗ്രസ്സുവാല'യാകുന്ന കാൎയ്യം പുള്ളിപ്പുലിയുടെ പുള്ളികളും മായുന്നകാലത്തല്ലാതെ സംഭവിക്കാവുന്നതല്ല. അദ്ദേഹം നല്ല കാൎയ്യബോധമുള്ള ഉറച്ച പുള്ളിയാണ്. അദ്ദേഹം സൎക്കാരുദ്യോഗം കിട്ടാതെ നിരാശനായിരിക്കുന്നവനൊ കാശുകിട്ടാത്ത വക്കീലൊ അല്ല. കുറെകാലം ശീമയിൽ താമസിച്ചു നമ്മുടെ ഉടുപ്പും നടപ്പും മാത്രം കണ്ണടച്ചനുകരിച്ച് ഇന്ത്യയിലേക്കു മടങ്ങിവന്ന് ഇംഗ്ലീഷുകാരുടെ സമുദായത്തിൽ പ്രവേശം ലഭിപ്പാൻ ധാഷ്ട്യത്തോടുകൂടി പലവുരു പലവിധത്തിൽ ശ്രമിച്ചു സാധിക്കാതെ ഇച്ഛാഭംഗത്തോടെ പിന്തിരിച്ചിട്ടുള്ളവരുടെ കൂട്ടത്തിൽ പെട്ട ഒരാളല്ലാ അദ്ദേഹം. അതുകൊണ്ട്, ബാബു നവേന്ദുശേഖരനെ കുറിച്ചു കേൾക്കുന്ന വൎത്തമാനം തീരെ അടിസ്ഥാനരഹിത............" എന്നിപ്രകാരമെല്ലാം "സൂക്ഷ്മഗ്രാഹി" വിസ്തരിച്ചെഴുതിയിരുന്നു.

ഭാഗ്യവാനായ പൂൎണ്ണേന്ദുശേഖരാ! ഭവാൻ പരലോകമടയുന്നതിന്നുമുമ്പു യൂറോപ്യൻമാരമാരുടെ ഇടയിൽ എത്ര സുസ്ഥിരമായ കീൎത്തിപ്പുടയെ പ്രതിഷ്ഠിച്ചിരിക്കുന്നു!

ഈ ലേഖനത്തെയും ലാവണ്യലേഖയെ കാണിക്കാതിരുന്നില്ല. അതിൽനിന്നും നവേന്ദു ഒരു വിലയില്ലാത്ത നികൃഷ്ടനായ "പുറംപൊററ"യല്ലെന്നും നേരെമറിച്ചു യോഗ്യനായ ഒരു മാന്യനാണെന്നും സ്പഷ്ടമായി അറിയാമല്ലൊ.

ലാവണ്യലേഖ ഈ അവസരത്തിലും അത്ഭുതരസംതന്നെയാണ് നടിച്ചത്. "നിങ്ങളുടെ ഏതു സ്നേഹിതനാണ് ഇപ്പോൾ ഇതെഴുതീട്ടുള്ളത്? പറയൂ, കേൾക്കട്ടെ. സ്റ്റേഷനിലെ ടിക്കററുകലക്ടരോ, തോൽക്കമ്പനിമാനേജ

രോ, കോട്ടയിലെ ബാൻഡുമാസ്റ്ററോ ആരാണ് ഇതു പ
റഞ്ഞിച്ചത്?

"തീർച്ചയായും നിങ്ങൾ ഇതിനെ ഖണ്ഡിച്ച് ഒരു മ
റുവടി എഴുതണമെന്നാണ് എനിക്കു തോന്നുന്നത്" എ
ന്നു, സമീപത്തു നിന്നിരുന്ന നീലരത്നൻ അഭിപ്രായ
പ്പെട്ടു.

"അതു വേണോ? എനിക്കെതിരായി ഓരോരുത്തർ
പറയുന്ന നിസ്സാരസംഗതികൾക്കൊക്കെ ഞാൻ മറുവടി
എഴുതേണ്ട ആവശ്യമുണ്ടോ?" എന്നായിരുന്നു നവേന്ദു
വിൻെറ സംശയം.

ലാവണ്യലേഖ പൊട്ടിച്ചിരിച്ചു. മുറികളെല്ലാം
അവളുടെ ചിരിയുടെ ശബ്ദംകൊണ്ടു നിറഞ്ഞു. നവേന്ദു
അല്പം പരിഭവിച്ചുംകൊണ്ട്, "ഉം- എന്താ ചിരിച്ചത്?"
എന്നു ചോദിച്ചു. അവൾക്കു ചിരി അടക്കിയാൽ അട
ങ്ങാതെയായി. ചിരിക്കുമ്പോൾ അവളുടെ കോമളവും കൃ
ശവും ആയ ശരീരം ആടിയുലഞ്ഞു. അവളുടെ ചിരിയു
ടെ അനർഗ്ഗളപ്രവാഹം നവേന്ദുവിനെ തീരെ അസ്വസ്ഥ
നാക്കി. അദ്ദേഹം വളരെ ദീനസ്വരത്തിൽ, "മറുവടി
എഴുതുവാൻ എനിക്കു ധൈര്യമില്ലെന്നാണോ വിചാരിക്കു
ന്നത്?" എന്നു ചോദിച്ചു.

"സത്യമായിട്ടുമല്ല. നിങ്ങൾ സായ്പന്മാർക്കുവേണ്ടി ഉ
ണ്ടാക്കിക്കൊടുത്തതും ക്രമേണ അഭിവൃദ്ധിയെ പ്രാപിച്ചു
വരുന്നതുമായ ആ കളിസ്ഥലത്തെ രക്ഷിക്കുന്ന കാര്യത്തിൽ
ഇനിയും അശേഷം അജാഗ്രതയില്ലല്ലോ എന്നു വിചാരി
ച്ചു മാത്രം ചിരിച്ചതാണ്. കാലം ഇനിയുമുണ്ടല്ലോ.
ജീവനുള്ളേടത്തോളം ആശയുണ്ട്" എന്നായിരുന്നു സ
ഹോദരിയുടെ പ്രത്യുത്തരം.

"അതാണെനിക്കു പേടിയെന്നാണ് നിങ്ങളുടെ വി

ചാരം. ആട്ടെ കാണിച്ചുതരാം. അതില്ലെന്ന് ഇപ്പോഴും തന്നെ ബോധപ്പെടുത്താം" എന്നു പറഞ്ഞുംകൊണ്ടു നവേന്ദുശേഖരൻ ഉടൻതന്നെ കടലാസ്സും മഷിയും എടുത്ത് ഒരു മറുവടി എഴുതുവാൻ ആരംഭിച്ചു. എഴുതിക്കഴിഞ്ഞപ്പോൾ നീലരത്നം ലാവണ്യലേഖയുംകൂടി അതു വായിച്ചുനോക്കി, "ഇതു പോരാ. ശക്തി മതിയായില്ല. അവൎക്കു നല്ല കണക്കിൽ കൊടുക്കണം. വേണ്ടേ?" എന്ന് അവർ അഭിപ്രായപ്പെട്ടു. അവർ രണ്ടാളുംകൂടി ലേഖനം നോക്കിത്തിരുത്താൻ സമ്മതിച്ചു. നന്നാക്കിയെഴുതിയ ലേഖനം ഇപ്രകാരമായിരുന്നു:—

"രക്തബന്ധത്താൽ അടുത്തവനായ ഒരുവൻ നമ്മുടെ ശത്രുവായിത്തിരുന്നപക്ഷം, അവൻ പുറമെയുള്ള ശത്രുവിനേക്കാൾ വളരെ അധികം ആപൽക്കരനായിത്തീരുന്നു. ഇന്ത്യാഗവർമേണ്ടിന്റെ വലിയ ശത്രുക്കൾ യഥാൎത്ഥത്തിൽ റഷ്യയോ തുൎക്കിയോ അല്ല. ധംഷ്ട്രനിറഞ്ഞവരായി ഇന്ത്യയിലുള്ള അവിവേകികളായ ഇംഗ്ലീഷുകാർതന്നെയാകുന്നു. ഇംഗ്ലീഷുകാരായ ഭരണകൎത്താക്കന്മാരും ഇന്ത്യക്കാരായ ഭരണീയരും തമ്മിൽ പരസ്പര വിശ്വാസത്തോടുകൂടിയ സ്നേഹബന്ധം ബലപ്പെടുത്തുന്നതിലേയ്ക്ക് അലംഘനീയങ്ങളായ പ്രതിബന്ധങ്ങളായി നില്ക്കുന്നത് ആ വകക്കാരാകുന്നു. ഗവൎമ്മേണ്ടും പ്രജകളും തമ്മിൽ അന്യോന്യം നല്ലപോലെ അറിഞ്ഞു പെരുമാറുന്നതിന്നുള്ള രാജമാൎഗ്ഗത്തെ വെട്ടിത്തുറന്നിട്ടുള്ളത് ഇന്ത്യൻനാഷണൽകോൺഗ്രസ്സാണെന്നു നിസ്സംശയം പറയാം. ആംഗ്ലോഇന്ത്യക്കാരാൽ— ദൊരമാരാൽ— നടത്തപ്പെടുന്ന വൎത്തമാനപത്രങ്ങൾ ആ രാജകീയമാൎഗ്ഗത്തിൽ മുഴവനും ഇടതൂൎത്തുവെച്ചു പിടിപ്പിച്ചിട്ടുള്ള മുൾച്ചെടികളാകുന്നു. അവയുടെ......"

ഈ എഴുത്തു പ്രസിദ്ധപ്പെടുത്തിയാൽ നിശ്ചയമായും

മുണ്ടാകാവുന്ന ആപത്തിനെക്കുറിച്ച് നാവേന്ദുവിന് വാസ്തവത്തിൽ വളരെ ഭയമുണ്ടായിരുന്നു. എങ്കിലും ഭാഷയുടെ ശക്തിയും രചനയുടെ വൈശിഷ്ട്യവും അദ്ദേഹത്തിനു വളരെ രുചിച്ചു. അതു തൻെറ സ്വന്തമാണെന്നു സാധു അഭിമാനപ്പെടുകയും ചെയ്തു. ആ ലേഖനം യഥാവസരം പ്രസിദ്ധപ്പെടുത്തി. വളരെ ദിവസത്തേയ്ക്കു കടലാസ്സുകളിലെല്ലാം അതിനെ സംബന്ധിച്ചുള്ള നോട്ടുകളും, കുറിപ്പുകളും, പ്രശ്നങ്ങളും, ഉത്തരങ്ങളും, പ്രത്യുത്തരങ്ങളും തന്നെ. നവേന്ദുശേഖരൻ കോൺഗ്രസ്സിൽ ചേർന്നു എന്നും, ആയിരം ഉറുപ്പിക സംഭാവനകൊടുത്തു എന്നും മററും ഉള്ള സ്തുതിവാക്കുകളെക്കൊണ്ടു ആകാശമെല്ലാം മാറെറാലികൊണ്ടു.

ഗത്യന്തരമില്ലാതെ ബാബുനവേന്ദുശേഖരൻ ഒന്നാന്തരത്തിൽ മികച്ച "സ്വദേശി"യായി. ഉൽപതിഷ്ണുക്കളിൽ അഗ്രഗണ്യനായി. ലാവണ്യലേഖ ഇതെല്ലാംകണ്ട് ആന്തരമായി മന്ദഹസിച്ചു. "കൊള്ളാം കൊള്ളാം. ഇതുകൊണ്ടൊന്നുമായില്ല. പരീക്ഷകൾ ജയിക്കുവാൻ ഇനിയുമുണ്ട്. അഗ്നികൊണ്ടുള്ള പരീക്ഷ വരുന്നേയുള്ളൂ" എന്നു തന്നെത്താൻ പറഞ്ഞു.

ഒരു ദിവസം രാവിലെ നവേന്ദു തേച്ചുകുളിക്കുവാൻ ഭാവിച്ചു മേലെല്ലാം എണ്ണപുരട്ടി, ഏതുവിധത്തിലും അപ്രാപ്യമായ തൻെറ പുറത്തു ചിലഭാഗത്തുകൂടി അല്പം എണ്ണ തേയ്ക്കുവാൻ ആഗ്രഹിച്ചു പഠിച്ചപണി പതിനെട്ടും പരീക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ ഒരാൾ അടുത്തുവന്നു ഡിസ്ട്രിക്ട്മജിസ്ട്രേട്ടദൊരയുടെ സ്വന്തം പേരെഴുതീട്ടുള്ള ഒരു "വിസിററിങ്ങ് കാർഡ്" അദ്ദേഹത്തിൻെറ കയ്യിൽ കൊടുത്തു. 'എൻെറ ഈശ്വര!, തൽക്കാലം എന്താ നിവൃത്തി! എന്നു തേച്ചുകൊണ്ടിരിക്കുമ്പോൾ എങ്ങിനെയാ

ണ്ട പുറത്തേയ്ക്കു ചെന്നു ദൊരയെ എതിരേല്ക്കുക!' കിം കത്തവ്യതാ വിമൂഢനായി നവേന്ദ്ര കുറെ തെളിയുകയും പിരിയുകയും ചെയ്തു. വളരെ ബദ്ധപ്പെട്ടു കളികഴിച്ചു; ഉടുപ്പുകൾ വാരിവലിച്ചു വെച്ചുകെട്ടി; ഓടിക്കിതച്ചു പുറത്തേയ്ക്കു ചെന്നു. പുറത്തുവന്നപ്പോൾ ദൊരയെക്കണ്ടില്ല. "വളരെ നേരം കാത്തുനിന്ന്, ഒടുവിൽ, സായ്പ് ഇതാ, ഇപ്പോൾതന്നെ മടങ്ങിപ്പോയി." എന്ന് എഴുത്തു കൊണ്ടുവന്ന പരിചാരകൻ നവേന്ദുവിനെ അറിയിച്ചു. രസാവഹമായ ഈ നാടകത്തിലെ കൃത്രിമസംഭവങ്ങളെ സംക്രമത്തിന്ന ലാവണ്യലേഖയ്ക്കും ആ പരിചാരകനും വീതപ്രകാരമുള്ള ഓഹരി എത്രയെത്രയെന്നു നിണ്ണയിക്കുന്നത് "സദാചാരഗണിതശാസ്ത്രജ്ഞന്മാക്ക്" ദുജ്ഞേയമായ ഒരു സംഗതിയായിരിക്കും.

നവേന്ദുവിന്റെ ഹൃദയം, പെട്ടെന്നു മുറിഞ്ഞുപോയ ഒരു പല്ലിയുടെ വാലുപോലെ വേദനപ്പെട്ടു പിടഞ്ഞുകൊണ്ടിരുന്നു. ഒരു മൂങ്ങയെപ്പോലെ അദ്ദേഹം പകൽ മുഴുവനും നേരെ നോക്കാതെ മൌനിയായി കഴിച്ചുകൂട്ടി.

ലാവണ്യലേഖ ആന്തരമായി അനുഭവിച്ചുകൊണ്ടിരുന്ന അപാരമായ ആഹ്ലാദം അശേഷം പുറത്തുകാണിക്കാതെ ഭയപരിഭ്രമങ്ങൾ നടിച്ച് നവേന്ദുവിനോട്, "എന്താ നിങ്ങൾ വല്ലാതിരിക്കുന്നതു്? സുഖക്കേടൊന്നുമില്ലല്ലൊ" എന്നെല്ലാം ഇടയ്ക്കിടയ്ക്കു് അന്വേഷണംചെയ്തു.

ഒന്നുപുഞ്ചിരികൊണ്ടു ഫലിതമായി ഒരുമറുവടിപറയുന്നതിന്ന നവേന്ദുശേഖരൻ വളരെശ്രമിച്ചു. ഒടുവിൽ, "ആരോഗ്യാധിദേവതയായി സാക്ഷാൽ രതീദേവിയെപ്പോലുള്ള ഭവതിയുടെ അധികാരാതൃത്തിക്കകത്തു താമസിക്കുന്ന ഒരുവന്ന് എങ്ങിനെയാണു സുഖക്കേടുണ്ടാകുന്നത്!" എന്ന് ഒരുവിധം പറഞ്ഞവസാനിപ്പിച്ചു.

എന്നാൽ കൃത്രിമമായ ആ പുഞ്ചിരി ഉടനേ മാഞ്ഞു. നവേന്ദു വീണ്ടും ചിന്താനിമഗ്നനായി. "ഒന്നാമതായി ഞാൻ കോൺഗ്രസ്സിന്നു വലിയ ഒരു സംഭാവന കൊടുത്തു. പോരെങ്കിൽ കൊള്ളരുതാത്ത ആ ചെറുലേഖനം കടലാസ്സിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. ഇതിന്നൊക്കെ പുറമെ ഡിസ്ത്രിക്ട് മജിസ്ത്രേട്ടൊരെ നേരിട്ട് എന്നെ കാണുവാൻ ഞാൻ താമസിക്കുന്ന സ്ഥലം അന്വേഷിച്ചു വന്നപ്പോൾ, കാണുവാൻ സമയം കൊടുക്കാതെ ഞാൻ താമസിപ്പിച്ചു മടക്കിയയച്ചു. അദ്ദേഹം എന്നെപ്പററി എന്താണ് വിചാരിക്കുക ആവോ," ഇപ്രകാരമായിരുന്നു അദ്ദേഹത്തിന്റെ ആലോചനകൾ.

പിതാവായ പൂർണ്ണേന്ദുശേഖരാ,! വിധിവൈപരീത്യത്താൽ എനിക്കു യാഥാർത്ഥ്യത്തിന്നും മനസ്സാക്ഷിക്കും എതിരായ വേഷം കെട്ടേണ്ടിവന്നിരിക്കുന്നു. അവിടുന്ന് അതു പൊറുത്തരുളേണമേ!!

പിറെറദിവസം രാവിലെ നവേന്ദുശേഖരൻ വളരെ ധാടിയിലും മോടിയിലും വസ്ത്രധാരണം ചെയ്തു. തന്റെ കൈവശമുള്ള ഉടുപ്പുകളിൽവെച്ച് ഏററവും വിശേഷപ്പെട്ട ഉടുപ്പുകളാണ് അദ്ദേഹം ഉപയോഗിച്ചത്. ഒരു സ്വർണ്ണവാച്ചും ചങ്ങലയും ധരിച്ച് വലിയ ഒരു കസവുതലപ്പാവുംകൊണ്ടു ശിരസ്സിനെ അലങ്കരിച്ചു, പുറത്തിറങ്ങുവാൻ ഒരുങ്ങിയപ്പോൾ "എവിടയ്ക്കാണാവോ പുറപ്പാട്?" എന്നു ലാവണ്യലേഖ ചോദിച്ചു. "ഒരടിയന്തരകാര്യമുണ്ട്" എന്നു അദ്ദേഹം മറുവടിപറഞ്ഞു. ലാവണ്യം പിന്നെ ഒന്നും ചോദിപ്പാൻ തുനിഞ്ഞില്ല.

അദ്ദേഹം ഡിസ്ത്രിക്ട് മജിസ്ത്രേട്ടു താമസിക്കുന്ന ബങ്കളാവിന്റെ പടിക്കൽചെന്നു കീശയിൽനിന്നു "വിസിററിങ്ങ് കാർഡ്" എടുത്തു ദ്വാരപാലകൻവശം കൊടുത്തു.

"നിങ്ങൾക്ക് ഇപ്പോൾ ദൊരയെ കാണ്മാൻ സാധിക്കയില്ല." എന്നു അയാൾ അനാദരഭാവത്തിൽ മറുവടി പറഞ്ഞു.

നവേന്ദ്ര ഉടനെ കീശയിൽ കൈ കടത്തി രണ്ടുറുപ്പികയെടുത്തു അയാൾക്കു കൊടുത്തു. ശിപായി തൽക്ഷണം അദ്ദേഹത്തെ വലിച്ചുനീട്ടി താണു തൊഴുതുകൊണ്ടു, "ഞങ്ങൾ അഞ്ചുപേരുണ്ട്" എന്നു പറഞ്ഞു വിനീതനായി നിന്നു. ഉടനേതന്നെ നവേന്ദ്ര ഒരു ക്രുസലും കൂടാതെ പത്തുറുപ്പികയുടെ ഒരു നോട്ട് വലിച്ചെടുത്തു അവനു സമ്മാനിച്ചു.

മജിസ്ത്രേട്ടിനെ കാണുവാൻ പന്തിരണ്ടുറുപ്പികകൊടുത്തു ടിക്കററു പിടിപ്പിച്ചു. നവേന്ദ്ര മജിസ്ത്രേട്ടിൻെറ സന്നിധിയിലേയ്ക്കു ആനയിക്കപ്പെട്ടു. ആ അധികാരി നിശാവസ്ത്രങ്ങൾ മാററാതെ എന്തോ ഒന്നു ധൃതിയിൽ എഴുതുകയായിരുന്നു. നവേന്ദ്ര നീട്ടിവലിച്ച് ഒരു സലാം കൊടുത്തു. മജിസ്ത്രേട്ട ബാബുവിന്നിരിക്കുവാൻ അടുത്തു കിടക്കുന്ന ഒരു കസേരി ചൂണ്ടിക്കാണിച്ചു താനെഴുതുന്ന കടലാസ്സിൽനിന്നു കണ്ണെടുക്കാതെ "എന്താ, ബാബൂ, എന്നെക്കൊണ്ടെന്താണ് ആവശ്യം?" എന്നു നവേന്ദ്രവിനോടു ചോദിച്ചു. നവേന്ദ്രശേഖരൻ ഭയപരിഭ്രമങ്ങളോടുകൂടി തൻെറ വാച്ചിൻെറ ചങ്ങലയിന്മേൽ 'തിരുപ്പിടിച്ചും'കൊണ്ട്"അവിടുന്നു ഇന്നലെ വളരെ ദയവായി എൻെറ വസതിയിൽ വന്നപ്പോൾ—"

സായ്പ് പരികം ചുളിച്ചു. അതിഥിയെ എറുകണ്ണിട്ടു നോക്കിക്കൊണ്ടു പറഞ്ഞു:— "ഞാൻ നിങ്ങളുടെ വസതിയിൽ വരികയൊ? ബാബൂ എന്തു വിഡ്ഢിത്തമാണു ജല്പിക്കുന്നത്?"

"ഞാൻ മാപ്പുചോദിക്കുന്നു. എവിടേയോ ഒരു തെററു പററീട്ടുണ്ട്. ഞാൻ ഒന്ന് അന്ധാളിച്ചു-" എന്നു

ബാബു വിയൎത്തുവിറച്ച് ഇടറിയ സ്വരത്തിൽ ഒരു വിധം പറഞ്ഞവസാനിപ്പിച്ച്, എങ്ങിനേയോ തപ്പിത്തടഞ്ഞ് ഒന്നം പിന്നെയാതെ ആ മുറിയിൽനിന്നു പുറത്തുകടന്നു. അന്ന രാത്രി അദ്ദേഹം ഉറക്കം വരാതെ കിടക്കയിൽ അങ്ങോട്ടും ഇങ്ങോട്ടും കിടന്നുരുളുമ്പോൾ വളരെ ദൂരത്തുനിന്ന സ്വപ്നസമാനമായ ഒരു ശബ്ദം അദ്ദേഹത്തിൻെറ കൎണ്ണരന്ധ്രങ്ങളിൽ "ബാബു, താനൊരു ഗജമണ്ടനാണ്" എന്നിപ്രകാരം ഇടവിടാതെ ഉച്ചരിച്ചുകൊണ്ടിരുന്നു.

തൻെറ വസതിയിലേയ്ക്കു വന്ന കാൎയ്യത്തെ മജിസ്രേട്ട് നിഷേധിച്ചു സംസാരിച്ചത്, അന്നു താൻ യഥോചിതം അദ്ദേഹത്തെ സ്വീകരിക്കാഞ്ഞതിലുള്ള വലുതായ പരിഭവം നിമിത്തമാണെന്നു ബാബുനവേന്ദുശേഖരൻ മടങ്ങിവരുംവഴിക്കുതന്നെ ആലോചിച്ചു തീൎച്ചപ്പെടുത്തി.

തിരിച്ചെത്തിയപ്പോൾ താൻ കുറെ നല്ല പനിനീർ വാങ്ങിക്കുവാനാണ് പുറത്തുപോയതെന്നു അദ്ദേഹം ലാവണ്യലേഖയെ പറഞ്ഞു ധരിപ്പിച്ചു. നവേന്ദുവിൻെറ വിവരണങ്ങളെല്ലാം അവസാനിച്ചപ്പോഴെയ്ക്കും കലക്ടരുടെ ആപ്പീസ്സുവക 'വില്ലകൾ' ധരിച്ചിട്ടുള്ള അഞ്ചാറു ശിപായിമാർ കയറിവന്നു നവേന്ദുവിനെ തൊഴുതു പല്ലിളിച്ചുംകൊണ്ടു കാത്തുനില്പായി.

"നിങ്ങൾ കോൺഗ്രസ്സിലേയ്ക്കു പണം കൊടുത്തതുകൊണ്ടു നിങ്ങളെ 'അറസ്റ്റ്' ചെയ്യാനായിരിക്കുമോ ഡിസ്ട്രിക്ട് മജിസ്രേട്ടിൻെറ ഈ ശിപായിമാർ വന്നിരിക്കുന്നത്" എന്നു ലാവണ്യലേഖ ചിരിച്ചുംകൊണ്ടു ചോദിച്ചു.

ശിപായിമാർ ആറാളുംകൂടി ഇരാറുപന്ത്രണ്ടുവരി കവടിപ്പല്ലു നിരത്തിക്കാണിച്ചുംകൊണ്ടു കൈ മലൎത്തിപ്പിടച്ച് ബാബുസാഹേബ്, "പ്രജണ്ട്" "പ്രജണ്ട്" (Present) (സമ്മാനം) എന്നു വീണ്ടും വീണ്ടുംപറഞ്ഞു.

ശബ്ദം കേട്ട "നീലരത്നൻ" അകത്തുനിന്നു വന്ന് "പ്ര സന്റൊ? എന്തിന്" എന്നു ചോദിച്ചു. "ബൊമ്പുസാഹിബ് മജിസ്ത്രേട്ട് ദൊരയെ കാണാൻ വന്നിരുന്നു. അതുകൊണ്ടു ഞങ്ങൾ പ്രജണ്ടു വാങ്ങിപ്പാൻ വന്നതാണു." എന്നു ശിപായിമാർ സമാധാനം പറഞ്ഞു.

അതു കേട്ട ലാവണ്യലേഖ പൊട്ടിച്ചിരിച്ചുംകൊണ്ട് ഇപ്രകാരം പറഞ്ഞു. "മജിസ്ത്രേട്ടിന്ന് ഇയ്യിടെ പനിനീർവില്പലാണ് ജോലി എന്നു ഞാൻ ധരിച്ചിരുന്നില്ല. അദ്ദേഹത്തിന്റെ തൊഴിലിന്റെ പ്രത്യേക ഗുണം ഇതുവരെ "ശൈത്യ"മായിരുന്നില്ലെന്നു തീച്ചയാണ്."

തന്റെ പനിനീർ വാങ്ങിക്കലും ദൊരയെ സന്ദശിക്കലുംകൂടി കൂട്ടിയിണക്കി അതിലുള്ള പൂവ്വാപരവൈരുദ്ധ്യത്തെ ഇല്ലാതാക്കുന്നതിന്നു നവേന്ദു വളരെ ശ്രമപ്പെട്ട് ഏതാണ്ടൊക്കെ അസംബന്ധങ്ങൾ വീണ്ടും വിളമ്പി. അദ്ദേഹം പറഞ്ഞതിന്റെ അത്ഥം അദ്ദേഹത്തിനോ മററാക്കെങ്കിലുമൊ മനസ്സിലായില്ല. "നിങ്ങൾക്കു സമ്മാനം തരുവാനുള്ള സന്ദഭ്മൊന്നും ഇപ്പോൾ ഉണ്ടായിട്ടില്ല. നിങ്ങൾക്കു കിട്ടുവാൻ അഹ്തയുമില്ല. തരുവാൻ ഭാവവും ഇല്ല." എന്നു നീലരത്നൻ ആ ശിപായിമാരെ സഗൌരവം അറിയിച്ചു.

നവേന്ദുവിന്നു വലിയ ലജ്ജയായി. "പോട്ടെ. അവർ മഹാ സാധുക്കളാണ്. അവക്കു വല്ലതും കൊടുക്കുന്നതുകൊണ്ട് ഒരു ദോഷവുമില്ല" എന്നു ശഠിച്ച് അദ്ദേഹം കീശയിൽനിന്ന് ഒരു നോട്ടെടുത്ത് അവക്കു കാണിച്ചു. നീലരത്നൻ അതു തട്ടിപ്പറിച്ച് "ഇവരേക്കാൾ വളരെയധികം സാധുക്കളായവർ ലോകത്തിൽ അനവധിയുണ്ട്. ഞാൻ അതു നിങ്ങളുടെ പേക്ക് അവക്കു കൊടുത്തുകൊള്ളാം." എന്നു പിന്നേയും ശാസിച്ചു പറഞ്ഞു.

കോപിഷ്ഠനായ രുദ്രൻെറ കിങ്കരന്മാരെപ്പോലെയു ള്ള ആ ശിപായിമാരെ സമാധാനപ്പെടുത്തുവാൻ സാധി ക്കാഞ്ഞതുകൊണ്ടു നവേന്ദ്ര അത്യന്തം വിഷണ്ണനായി. രോ ഷം നിറഞ്ഞ നേത്രങ്ങൾ ഇളക്കിക്കൊണ്ടു പുറത്തുപോയ ആ ശിപായിമാരുടെ നേരെ, "നിങ്ങൾക്കൊക്കെ അറി യാമല്ലോ. എൻെറ കുററമല്ല. ഞാൻ വിചാരിച്ചാൽ നി വൃത്തിയില്ല." എന്നിങ്ങനെ പറഞ്ഞ് പരാജയഭാവ ത്തിൽ അഭയമിരക്കുന്നതുപോലെ നവേന്ദ്ര കണ്ണെടുക്കാ തെ നോക്കി.

ആ കൊല്ലത്തിൽ കോൺഗ്രസ്സ് കല്ക്കത്തയിൽവെ ച്ചായിരുന്നു. നീലരത്തൻ സഭായുനായി കോൺഗ്രസ്സിൽ ചേരുവാൻ അങ്ങോട്ടുപോയി. നവേന്ദ്രവും കൂടെ ഉണ്ടാ യിരുന്നു.

നവേന്ദ്ര കല്ക്കത്തയിൽ എത്തിയപ്പോഴെയ്ക്കും കോൺ ഗ്രസ്സുകക്ഷിക്കാർ അദ്ദേഹത്തെ വളഞ്ഞു. അവരുടെ സ ന്തോഷവും ഉത്സാഹവും അപരിമിതമായിരുന്നു. അവർ അദ്ദേഹത്തെ മാനിക്കുകയും, അനുമോദിക്കുകയും, ആകാ ശത്തോളം സ്തുതിച്ചുയത്തുകയും ചെയ്തു നവേന്ദ്രവിനെ പ്പോലുള്ള പൌരപ്രമാണികൾ കോൺഗ്രസ്സിൽ ചേന്നു പ്രയത്നിക്കാത്തപക്ഷം ഇന്ത്യയുടെ കാര്യം നന്നെമോശമാ ണെന്നു സകലരും ഒരുപോലെ അഭിപ്രായപ്പെട്ടു. നവേന്ദ്ര വിന്ന് അവരുടെ ആ അഭിപ്രായത്തോടുയോജിക്കുവാൻ വി സമ്മതമുണ്ടായിരുന്നില്ല. ആ ലഹളയും കഴപ്പവും അദ്ദേഹ ത്തെ ഒരു നേതാവാക്കിത്തീത്തു. അദ്ദേഹം ഒന്നാമത്തെ ദിവസം കോൺഗ്രസ്സുപന്തലിൽ പ്രവേശിച്ചപ്പോൾ സക ലരും സബഹുമാനം എഴുന്നേററുനിന്ന് "ഹിപ്പ് ഹിപ്പ് ഹു റേയ്" എന്ന് അത്യുച്ചത്തിൽ നിലവിളിച്ചു. ആ ശബ്ദം കേട്ടുലജ്ജിച്ചു നിസ്സഹായയായ നമ്മുടെ ഇന്ത്യാമാതാവു കു

ണ്ണാന്തത്തോളം വിവർണ്ണയായിട്ടുണ്ടായിരിക്കും. ഈ വിധം നേതൃത്വം നേടിയവരുടെ നേതൃത്വം ഭാരതമാതാവിന് എങ്ങിനെ അഭിമാനകരമായിരിക്കും?

ചക്രവർത്തിനിയുടെ തിരുനാളാഘോഷം യഥാവസരം കഴിഞ്ഞുകൂടി. സ്ഥാനദാനങ്ങളും കഴിഞ്ഞു. "റായി ബഹദൂർ"മാരുടെ പട്ടികയിൽ നരേന്ദ്രശേഖരന്റെ പേർ മാത്രം ഉൾപ്പെട്ടുകണ്ടില്ല.

അന്ന വൈകുന്നേരത്തേയ്ക്കു നരേന്ദ്രവിനു ലാവണ്യലേഖയുടെ ഒരു ക്ഷണനപത്രം കിട്ടി. നരേന്ദ്ര ക്ഷണനമനുസരിച്ച് അവിടെ ചെന്നപ്പോൾ, ലാവണ്യലേഖ അദ്ദേഹത്തെ വളരെ ധാടി മോടികളോടുകൂടി ആദരിച്ചു സ്വീകരിച്ച് ബഹുമാനസൂചകമായി ഒരു അങ്കവസ്ത്രം കാഴ്ചവെയ്ക്കുകയും, സ്വന്തം കൈകൊണ്ടുതന്നെ അദ്ദേഹത്തിന്റെ ലലാടമദ്ധ്യത്തിൽ വിജയസൂചകമായി രക്തചന്ദനംകൊണ്ട് ഒരു തിലകം തൊടുവിക്കുകയുംചെയ്തു അവളുടെ സഹോദരിമാർ ഓരോരുത്തരും അവരവർതന്നെ കെട്ടിയുണ്ടാക്കിയ ഓരോ പുഷ്പമാല്യത്തെ അദ്ദേഹത്തിന്റെ കണ്ഠത്തിൽ ചാർത്തി. പീതാംബരധാരിണിയായി, സർവാംഗവിഭൂഷിതയായി അദ്ദേഹത്തിന്റെ പ്രിയപത്നി "അരുണലേഖ" തനിക്കുള്ള സന്തോഷസംതൃപ്തികളെ തന്റെ ഓമനമുഖത്തു മാറി മാറി സ്ഫുരിച്ച കോമളമായ പുഞ്ചിരിയാലും, മോഹനമായ പാടലശ്രീയാലും പ്രത്യക്ഷപ്പെടുത്തിക്കൊണ്ടു സമീപത്ത് ഒരു അറയിൽ കാത്തുനില്ക്കുന്നുണ്ടായിരുന്നു. അവളുടെ സഹോദരിമാർ, അവളും ആ ശുഭാവസരത്തെ ഉചിതമാംവണ്ണം അവരോടൊപ്പം പരസ്യമായി കൊണ്ടാടി നരേന്ദ്രവിന്റെ കണ്ഠത്തിൽ അവർ ചെയ്തതുപോലെ ഒരു പൂമാല ചാർത്തണമെന്നു നിർബ്ബന്ധിച്ചു പറഞ്ഞ് ഒരു പൂമാല അവൾക്കു കൊടുത്തു. പക്ഷേ

അരുണലേഖ അതിന്ന വഴിപ്പെട്ടില്ല. ആ പൂമാലയുടെ നവവധൂസമ്പൎക്കത്തിന്നുണ്ടായിരുന്ന അത്യാഗ്രഹത്തെ പ്രശാന്തമായ നിശീഥിനിയുടെ ആഗമനകാലംവരെ അടക്കിവെക്കേണ്ടിവന്നു.

ആ സഹോദരിമാർ നവേന്ദുവിനോട് ഇപ്രകാരം പറഞ്ഞു. "ഇന്ന ഞങ്ങൾ നിങ്ങളെ, രാജാവാക്കി കിരീടം ധരിപ്പിച്ചു. ഹിന്ദുസ്ഥാനത്തിൽ മറ്റാൎക്കും ഈ ശ്രേഷ്ഠമായ മാന്യത നല്കപ്പെടുന്നതല്ല."

ഇതുകൊണ്ടെല്ലാം നവേന്ദുവിന്ന വല്ല ചാരിതാൎത്ഥ്യമോ ആശാഭംഗമോ ഉണ്ടായോ ഇല്ലയോ എന്നുകാൎയ്യം അദ്ദേഹത്തിനോടുതന്നെ ചോദിക്കണം; എനിക്ക് വല്ലൊരു സംശയം തോന്നുന്നുണ്ട്. എങ്കിലും അദ്ദേഹം അചിരേണ ഒരു "റായിബഹദ്ദൂർ"ആയിത്തീരുമെന്നും, അദ്ദേഹം മരിക്കുമ്പോൾ "ഇംഗ്ലീഷുമാൻ" "പയോണിയർ" മുതലായ ആംഗ്ലോഇന്ത്യൻ പത്രങ്ങൾ ആ സംഭവത്തെക്കുറിച്ച് ഹൃദയഭേദകങ്ങളായ ചരമലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തുമെന്നും ഞാൻ പൂൎണ്ണമായി വിശ്വസിക്കുന്നു. അതുകൊണ്ട്, ഇപ്പോൾ ഏതായാലും ബാബുനവേന്ദുശേഖരനെ "ചിയേർസ്സ്" കൊടുത്ത് അനുമോദിക്കുക. തന്നെ "ഹിഫ്, ഹിഫ്, ഹുറേയ്! ഹിഫ്, ഹിഫ്, ഹുറേയ്!! ഹിഫ്, ഹിഫ്, ഹുറേയ്!!!"



